# ബിലാത്തി വിശേഷം.


കെ. പി. കേശവമേനോൻ ബി. എ.

ബാരിസ്റ്റർ-അററ്-ലാ


എഴുതിയതു.

# BILATHI VISESHAM

BY


K. P. KESAVA MENON, B. A.,

BAR-AT-LAW.

CALICUT.

# ബിലാത്തി വിശേഷം.

കെ. പി. കേശവമേനോൻ ബി. എ.

ബാരിസ്റ്റർ-അററ്-ലാ

എഴുതിയത.

# BILATHI VISESHAM

BY

**K. P. KESAVA MENON, B. A.,**

**BAR-AT-LAW,**

CALICUT.

CALICUT:

Printed by M. David at the Empress Victoria Press.

1916.

(*All rights reserved.*)

PRICE RS. 1—4—0. വില 1ക. 4ണ.

പരേതനായ

എന്റെ പ്രിയ പിതാവിന്നു

ഭക്തി, ബഹുമാന, വാത്സല്യ സൂചകമായി

സമൎപ്പണം ചെയ്യുന്നു.

ഗ്രന്ഥകൎത്താവു.

അക്കാദമി

# മുഖവുര.

ഏകദേശം മൂന്നര കൊല്ലങ്ങൾക്ക മുമ്പ ഞാൻ സ്വരാജ്യം വിട്ടു ബിലാത്തിക്ക പോകുന്ന സമയത്ത അവിടത്തെ വിശേഷങ്ങളെ പററി ഇടക്കിടെ എഴുതി അറിയിക്കുവാനായി എൻെറ പല സ്നേഹിതന്മാരും എന്നോട പറഞ്ഞകൂട്ടത്തിൽ 'മനോരമ'യുടെ അന്നത്തെ പത്രാധിപരും ആവശ്യപ്പെടുക ഉണ്ടായി. മനോരമക്ക എഴുതുന്നതായാൽ, എന്നോട ആവശ്യപ്പെട്ട സ്നേഹിതന്മാൎക്കും, മററനേകം കേരളീയൎക്കും, ഒരേ സമയത്തുതന്നെ ബിലാത്തിയിലെ വിശേഷങ്ങളെ പററിയും മററും അറിവാക്കുവാൻ സാധിക്കുമെന്നവെച്ച അങ്ങിനെ ചെയ്യാൻ ഞാൻ നിശ്ചയിക്കുകയും ചെയ്തു. സമയദൌൎല്ലഭ്യംകൊണ്ട എൻെറ ആഗ്രഹപ്രകാരം മുഴുവനും എനിക്ക സാധിച്ചില്ല. എങ്കിലും മൂന്നു കൊല്ലത്തിലിടക്ക ബിലാത്തിയെ സംബന്ധിക്കുന്ന പല വിഷയങ്ങളെ പററി 31 ലേഖനങ്ങൾ ഞാൻ മനോരമക്ക അയക്കുകയുണ്ടായി. സ്വരാജ്യത്തേക്ക മടങ്ങിവന്നതിന്നുശേഷം ഈ ലേഖനങ്ങളെ പററി വളരെ സന്തോഷമായി പലരും എന്നോട പറഞ്ഞത കൂടാതെ അവയെ ഒന്നായി ശേഖരിച്ച ഒരു പുസ്തകമാക്കി തീൎക്കുന്നതായാൽ അത കേരളീയൎക്ക വളരെ ഉപകാരമായി തീരുമെന്നുംകൂടി ചിലർ അഭിപ്രായപ്പെട്ടു. ഈ അഭിപ്രായത്തിൻെറയും, എൻെറ ചില സ്നേഹിതന്മാരുടെ പ്രേരണയുടേയും ഫലമായാണ ഇപ്പോൾ ഇതാ 'ബിലാത്തിവിശേഷ'ത്തെ ഒരു പുസ്തകമാക്കി തീൎത്തിരിക്കുന്നത. 'ബിലാത്തിവിശേഷം' കേരളീയൎക്ക ആദ്യം പരിചയത്തിന്നിടയായത മനോരമാമൂലമായിട്ടാണ. ഈ പുസ്തകത്തിൽ കാണുന്ന ചില അദ്ധ്യായങ്ങൾ ആദ്യം മനോ

രമയിൽ ലേഖനങ്ങളായി ചേൎത്തിട്ടും ഉണ്ട. ഈ പരിചയത്തെ സമ്പാദിക്കുവാനുള്ള അവസരവും, മനോരമയിൽ ഉണ്ടായിരുന്ന ലേഖനങ്ങളെ ഈ പുസ്തകത്തിൽ ചേൎക്കുവാനുള്ള അനുവാദവും തന്നതിന്ന ഞാൻ ആ പത്രത്തിന്റെ ഉടമസ്ഥന്മാരോട ഈ സന്ദൎഭത്തിൽ തന്നെ ആത്മാൎത്ഥമായി നന്ദി പറയുന്നു.

മനോരമയിൽ ഉണ്ടായിരുന്ന ലേഖനങ്ങൾക്ക പുറമെ വളരെ വിഷയങ്ങൾ ഈ പുസ്തകത്തിൽ ചേൎത്തിട്ടുണ്ട. ആദ്യത്തെ ലേഖനങ്ങളിൽ തന്നെ പല ഭേദഗതികളും ചെയ്തിട്ടുണ്ട. എത്ര തന്നെ എഴുതിയാലും ഇട്ടിക്കിലെ ജനങ്ങൾക്കറിവാനായി അവിടത്തെ കാൎയ്യങ്ങളെ പററി മുഴുവനും ഒരു പുസ്തകത്തിൽ അടക്കുവാൻ പ്രയാസമാണ. നമ്മുടെ നാട്ടുകാർ അറിഞ്ഞിരിക്കേണ്ടതും, അവൎക്ക രുചിക്കുമെന്ന വിചാരിപ്പാനിടയുള്ളതും ആയ വിഷയങ്ങളെ തിരഞ്ഞെടുത്ത, കേരളീയരിൽ ഇംഗ്ലീഷുഭാഷയും, സമ്പ്രദായങ്ങളും പരിചയമില്ലാത്ത അധികംപേൎക്കും എളുപ്പമായി മനസ്സിലാകണം എന്ന ഉദ്ദേശത്തോടുകൂടിയാണ ഈ പുസ്തകം എഴുതിയിരിക്കുന്നത. ഈ ഉദ്ദേശം എത്രകണ്ട ഫലിച്ചിട്ടുണ്ടെന്ന തീൎച്ചയാക്കേണ്ടത വായനക്കാരാണ.

ഗുണത്തിന്നായാലും ദോഷത്തിന്നായാലും പാശ്ചാത്യന്മാരും നമ്മളും ആയി ഇടവാട തുടങ്ങീട്ട കാലം കുറെയായി. നമ്മുടെ രാജ്യത്തെ പററിയും, നമ്മുടെ സമ്പ്രദായങ്ങളെ പററിയും അവർ അവരുടെ ഭാഷയിൽ എത്രയൊ പുസ്തകങ്ങൾ എഴുതിയിരിക്കുന്നു. അവരുടെ രാജ്യത്തെ പററിയും, അവരുടെ സമ്പ്രദായങ്ങളെ പററിയും ഇംഗ്ലീഷുഭാഷാപരിജ്ഞാനമില്ലാത്ത കേരളീയൎക്ക അറിയത്തക്ക പുസ്തകം ഒന്നും ഇതുവരെ ഉണ്ടായതായി കണ്ടിട്ടും ഇല്ല. ആ നിലക്ക, ഒരു പുതിയവിഷയം അടങ്ങിയ ഈ പുസ്തകം കേരളീയരുടെ ദയവോടുകൂടിയ ശ്രദ്ധക്ക പ്രത്യേകം പാത്രമാകാതിരിക്കയില്ലെന്ന വിശ്വസിക്കുന്നു.

'മനുഷ്യൻ ഒന്നാമതായി പഠിക്കേണ്ടുന്ന വിഷയം മനുഷ്യ നെ തന്നെയാണ്' എന്ന പാശ്ചാത്യരാജ്യത്തിലെ ഒരു വലിയ കവി പറകയുണ്ടായിട്ടുണ്ട. ലോകത്തിലെ പല രാജ്യങ്ങളെയും, അവിടത്തെ ജനങ്ങളെയും, അവരുടെ സമ്പ്രദായങ്ങളെയും കാണുമ്പോൾ മറെറാരുവിധത്തിലും ഉണ്ടാകുവാനിടയില്ലാത്തതായ ഒരു വെളിച്ചം നമ്മുടെ മനസ്സിന്നുണ്ടാകുന്നു. ലോകകത്താവി ൻെറ മഹത്തായ സൃഷ്ടിവൈഭവത്തെ ഓത്ത ഭക്തി തോന്നുന്ന സമയത്തതന്നെ, മനുഷ്യൻെറ അതിരുകടന്ന ബുദ്ധിവൈഭവ ത്തെ കണ്ട് ആശ്ചയ്യവും തോന്നുന്നു. ഇത ഈശ്വരങ്കലുള്ള ഭ ക്തിയും, നമ്മുടെ ശക്തിയിങ്കലുള്ള വിശ്വാസവും നമ്മിൽ വദ്ധി പ്പിക്കുന്നു. ഇതുകൊണ്ടാണ ദേശസഞ്ചാരം വിദ്യാഭ്യാസത്തെ പൂത്തിയാക്കുമെന്ന പറയുന്നതും, തിത്ഥയാത്ര മോക്ഷപ്രാപ്തിക്ക കാരണമാകുമെന്ന നാം ഗണിച്ചുവരുന്നതും. ഇതേ കാരണം ത ന്നെ ഈ വിഷയങ്ങൾ അടങ്ങിയ പുസ്തകങ്ങളെയും ജനങ്ങൾ ക്ക സ്വീകാരയോഗ്യമാക്കി തീക്കുന്നു. ഈ വിചാരത്തോട്ടുകൂടി കേ രളീയർ ഈ ഗ്രന്ഥത്തെ കൈക്കൊള്ളുന്നതായാൽ അത എനിക്ക പ്രത്യേകചാരിതാത്ഥ്യത്തിന്ന അവകാശമുള്ളതാണ.

ഈ പുസ്തകത്തിലെ ചില ഭാഗങ്ങൾ ഞാൻ ബിലാത്തി യിൽ താമസിക്കുമ്പോഴും, ചില ഭാഗങ്ങൾ സ്വദേശത്തിൽ മട ങ്ങി വന്നതിന്നശേഷവും എഴുതിയതുകൊണ്ട 'അവിടെ' 'ഇവി ടെ' എന്ന വാക്കുകൾ ചിലപ്പോൾ വിപരീതമായി ഉപയോഗി ച്ചിരിക്കുന്നതായി കാണാം. തെററു തീക്കുവാൻ കഴിയുന്നതും ശ്ര മിച്ചിട്ടുണ്ട. എങ്കിലും ഇടക്കിടെ കാണാതിരിക്കയില്ല. അതു വായനക്കാർ സന്ദഭത്തിന്നനുസരിച്ച വായിക്കേണ്ടതാണ.

ശോദ്ധ്യപത്രം പരിശോധിക്കുന്നതിലും, ഈ പുസ്തകത്തെ കഴിയുന്ന വേഗത്തിൽ പുറത്താക്കുന്നതിലും എൻെറ പ്രവൃത്തി യെ എത്രയോ ലഘൂകരിപ്പിച്ചത 'എമ്പ്രസ്സ് വിക്ടോറിയാ' പ്ര

സ്സകാരുടെ അക്ഷീണപരിശ്രമമായിരുന്നു. അവരുടെ ഒത്താശ ഇല്ലായിരുന്നുവെങ്കിൽ ഈ പുസ്തകം ഇത്ര ക്ഷണത്തിൽ വെളിയിൽ വരുകയില്ലായിരുന്നു. ഈ മുഖവുരയെ അവസാനിപ്പിക്കുന്നതിന്നു മുമ്പായി ഞാൻ അവരോടും മനഃപൂർവ്വമായി നന്ദി പറയുന്നു.

പാലപ്പുറം,
30—1—1916.

കെ. പി. കേശവമേനോൻ.



# വിഷയവിവരം.

## മൂന്നാം ഭാഗം

### രാജ്യവും, കാലവും, ജനങ്ങളും.



## നാലാം ഭാഗം

### ജർമ്മനിയിൽ ചെന്നതും, യുദ്ധകാലത്തെ അവിടെ കണ്ടതും, അനുഭവിച്ചതും.



## അഞ്ചാം ഭാഗം.



## ആറാം ഭാഗം.



കേരള സാഹിത്യ അക്കാദമി

# ബിലാത്തിവിശേഷം.

## ഒന്നാം ഭാഗം.

## വഴിയാത്ര.

### 1-ാം അദ്ധ്യായം.

#### യാത്രയുടെ ആരംഭം

സ്വദേശം ഇതാ കണ്ണിൽനിന്ന മറയുന്നു. ഓരോ നിമിഷം കഴിയുന്തോറും പ്രിയപ്പെട്ട രാജ്യവും, ജനങ്ങളും അധികമധികം അകലെ പെടുന്നു. വേൎപ്പാടിൽ ഉണ്ടാകുന്ന വ്യസനംകൊണ്ടൊ എന്നറിഞ്ഞില്ല, രാജ്യത്തെ നോക്കുമ്പോൾ മുമ്പ കണ്ടതിൽ പതിന്മടങ്ങു കൌതുകം ഉള്ളതായി തോന്നുന്നു. കണ്ണിൽനിന്ന തീരെ മറയുന്നതിന്ന മുമ്പായി മലയാളത്തെ ഞാൻ ഒന്നകൂടി നോക്കട്ടെ. പാടത്ത കാണുന്ന ജലസമൃദ്ധിയും, വളൎന്ന നിൽക്കുന്ന പുഞ്ചയും, അൎദ്ധനഗ്നന്മാരായ പണിക്കാരും, വിട്ടൊഴിയാത്ത മഴയും — എല്ലാം കൎക്കിടകമാസം ആരംഭിച്ചതായി അറിയിക്കുന്നു. നോക്കുമ്പോൾ കണ്ണിന്ന എത്ര കുളൎമ്മ തോന്നുന്നു! എന്ത ശ്രീയുള്ള രാജ്യം! ബിലാത്തി കാണുവാനാണ പോകുന്നത എന്ന വിചാരിച്ചുള്ള സന്തോഷം, സ്വദേശം വിടുന്നതുകൊണ്ടുള്ള വ്യസനത്തെ ഒട്ടും ശമിപ്പിക്കുന്നില്ല. യാത്രക്കാരുടെ സന്തോഷത്തിലും, വ്യസനത്തിലും പങ്കുകൊള്ളാതെ വായുവേഗത്തോട കൂടി തീവണ്ടി ഓടുന്നു. ചിന്തയിൽ ലയിച്ചിരുന്നതുകൊണ്ട സമയവും, വഴിയും പോയത അറിഞ്ഞി

ല്ല. പുറപ്പെട്ട ദിവസം (1912 ജൂലായി 28-ാംനു-) വൈകുന്നേരം ഈരോട്ട എത്തി, അന്ന രാത്രി തന്നെ തൃശ്ശിനാപ്പള്ളിക്കും വന്നു. രാത്രി രണ്ട മണിക്ക തൃശ്ശിനാപ്പള്ളിയിൽ വന്നുവെങ്കിലും മദിരാശിയിൽനിന്ന വരുന്ന, സിലോൺ ബോട്ട മെയിൽ വണ്ടിയെ, കാക്കേണ്ടതുണ്ടാകകൊണ്ട പിറെറ ദിവസം രാവിലെ ഏഴര മണിവരെ തൃശ്ശിനാപ്പള്ളിയിൽ തന്നെ താമസിച്ചു. രാവിലെ ഏഴര മണിക്ക അവിടെനിന്ന പുറപ്പെട്ട മധുര, മണിയാച്ചി ഈ വഴിയായി ഏകദേശം നാലര മണി സമയം തൂത്തുകുടി വന്ന ചേന്നു. തൂത്തുകുടി എത്തുന്നതിന്ന രണ്ടുമൂന്ന ആപ്പീസ്സ ഇപ്പുറം മുതൽക്കതന്നെ കപ്പൽയാത്രയെ സംബന്ധിച്ച മെഡിക്കൽ ഓഫീസർ (Medical Officer), കപ്പൽകമ്പനി ഏജണ്ട, സട്ടിഫിക്കററ പരിശോധനക്കാരൻ ഇങ്ങിനെയുള്ള ഉദ്യോഗസ്ഥന്മാർ വണ്ടിയിൽ വന്ന ഓരോ അന്വേഷണം നടത്തുവാൻ തുടങ്ങി. ഇന്ത്യയിൽ മററെല്ലാ ദിക്കിലും സഞ്ചരിക്കുന്നത പോലെ, ബിലാത്തിക്കൊ അന്യരാജ്യങ്ങളിലേക്കോ ജില്ലാകലക്ടരുടെ സട്ടിഫിക്കററ കൂടാതെ നമുക്ക സഞ്ചരിക്കുവാൻ പാടില്ല. ഈ സട്ടിഫിക്കററ എടുത്തിട്ടുണ്ടൊ എന്ന ഇന്ത്യ വിടുന്നതിന്ന മുമ്പ തന്നെ പരിശോധിക്കുന്നു.

ഈരോട്ടിന്നും തൂത്തുകുടിക്കും മദ്ധ്യെ പ്രസ്താവയോഗ്യമായ വിശേഷങ്ങൾ ഒന്നും ഞാൻ കണ്ടിട്ടില്ലെങ്കിലും തീവണ്ടിയിലെ ഒരുക്കങ്ങളെ പററി അല്പം പറയാതെ നിവൃത്തിയില്ല.

ഒരേ കമ്പനിക്കാരാൽ നടത്തപ്പെടുന്നതാണെങ്കിലും ഈരോട്ടിന്നും തൂത്തുകുടിക്കും മദ്ധ്യെ ഓടുന്ന തീവണ്ടിയിലുള്ള ഒന്നും രണ്ടും ക്ലാസ്സുകൾ, മംഗലാപുരത്തിന്നും ജോലാർപേട്ടക്കും മദ്ധ്യെ ഓടുന്ന ഒന്നും രണ്ടും ക്ലാസ വണ്ടികളേക്കാൾ എത്രയോ അധികം സൌകൎയ്യമുണ്ടെന്നുള്ളതിന്ന സംശയമില്ല. ഓരോ രണ്ടാം ക്ലാസ പെട്ടിയെ അഞ്ചും ആറും ആയി ഭാഗിച്ച ഇതിൽ ഓ

രോ മുറിയിൽ ഈരണ്ടു ആൾക്കു ഉപയോഗിക്കത്തക്ക സൌകൎയ്യത്തിൽ വേണ്ടുന്ന എല്ലാ ഏൎപ്പാടുകളും ചെയ്തിട്ടുണ്ടു. വേണമെങ്കിൽ ഒരു മുറിയും അടുത്ത മുറിയും തമ്മിൽ യോജിപ്പിക്കുന്നതിന്നു ഒരു വാതിലും ഉണ്ടു. ഒരു പെട്ടിയിൽനിന്നു അടുത്ത പെട്ടിയിലേക്കു വണ്ടി ഓടുന്ന സമയത്തു തന്നെ പോകാം. ഓരോ മുറിയിൽ വിദ്യുച്ഛക്തികൊണ്ടു തിരിയുന്നതായ പങ്കയും, കത്തുന്ന വിളക്കും, ആവശ്യമുള്ളപ്പോൾ ഉപയോഗിക്കേണ്ടതിന്നു വേണ്ടുന്ന വെള്ളവും ഉണ്ടു. മുറിയുടെ ഒരററത്തു കാണുന്ന ബട്ടൺ അമൎത്താൽ പെട്ടിയുടെ അവസാനം ഇരിക്കുന്ന പരിചാരകൻ മണിശബ്ദം കേട്ടു ആവശ്യങ്ങളെ അന്വേഷിച്ചറിയുവാനായി ഉടനെ നാം ഇരിക്കുന്ന മുറിയിലേക്കു വരുന്നു. ജലമലാദികൾ നിക്കേണ്ടതിന്നും, വേണമെങ്കിൽ കുളിക്കേണ്ടതിന്നും, ഓരോ പെട്ടിയിൽ ഓരോ മുറി ഉണ്ടാകും. ഇതിൽ വലിയ ഒരു കണ്ണാടിയും വസ്ത്രങ്ങൾ, സോപ്പു മുതലായ കുളിസാമാനങ്ങൾ വെക്കേണ്ടതിന്നു വേണ്ടുന്ന ഏൎപ്പാടും, ഇഷ്ടംപോലെ വെള്ളവും ഉണ്ടു. ഈ വണ്ടിയിലുള്ള പെട്ടികളുടെ കൂട്ടത്തിൽ ഒന്നു ഭക്ഷണം കഴിക്കുവാനുള്ള ഒരു വലിയ മുറിയാണ. ഇതിൽ ഒന്നും രണ്ടും ക്ലാസുകാൎക്കു മാത്രമെ ഭക്ഷണം കൊടുക്കുകയുള്ളു. ഭക്ഷണത്തിന്നു നിശ്ചയിച്ചിട്ടുള്ള സമയങ്ങളിൽ ഇവിടെ ചെന്നാൽ സുഖമായി ഇരുന്നു ഭക്ഷണം കഴിക്കാം. കാപ്പിയും റൊട്ടിയും ആവശ്യമുണ്ടെങ്കിൽ ഇരിക്കുന്ന വണ്ടിയിൽ തന്നെ കൊണ്ടുവന്നു തരും. ഈ വക സൌകൎയ്യങ്ങളെല്ലാം ഉണ്ടാകകൊണ്ടു തീവണ്ടിയാത്ര സുഖമായി കഴിഞ്ഞു. വൈകുന്നേരം ആറു മണിക്കു തൂത്തുകുടിയിൽനിന്നു കപ്പൽ കയറുവാനായി പുറപ്പെട്ടു.

തൂത്തുകുടിയിൽ, കപ്പൽ; കരയിൽനിന്നു അഞ്ചു നാഴിക അകലെയാണ നിൽക്കുന്നതു. അവിടേക്കു യാത്രക്കാരെ കൊണ്ടുപോകുന്നതു സാമാന്യം വേഗത്തിൽ പോകുന്ന ഒരു തീബോട്ടി

ഖാണ. ഈ ബോട്ട കപ്പലിന്റെ അരികിൽ ചെന്നാൽ കപ്പ ലിൽനിന്ന. ഒരു കോണി ഈ ബോട്ടിന്ന അരികെ ഇറക്കി തിര യുടെ പൊങ്ങലിന്നും താഴ്ചക്കും അനുസരിച്ച ബോട്ട പൊന്തുന്ന സമയം ഓരോ യാത്രക്കാരെയായി ബോട്ടിൽനിന്ന വലിച്ച കപ്പ ലിലേക്ക കയററുന്നു. രോഗികൾക്കും, കുട്ടികൾക്കും, വൃദ്ധന്മാൎക്കും തൂത്തുകുടിയിൽനിന്ന കപ്പൽ കയറുവാൻ വളരെ ബുദ്ധിമുട്ടുണ്ടെ ന്നുള്ളതിന്ന വാദമില്ല.

തൂത്തുകുടിയിൽനിന്ന കൊളുമ്പിലേക്ക പോകുന്ന കപ്പലുകൾ ഒരുവക ചെറിയ കപ്പലുകളാണ. ഇവകൾ ദിവസേന അ ങ്ങോട്ടും ഇങ്ങോട്ടും പോയ്ക്കൊണ്ടിരിക്കും. കപ്പലിൽ കയറി അധി കം താമസിക്കാതെ തന്നെ എനിക്ക കപ്പൽസഞ്ചാരത്താൽ ഉ ണ്ടാവാനിടയുള്ള ഛൎദ്ദിയും തലവേദനയും തുടങ്ങി. ദിനത്താൽ ക്ഷീണിച്ച്, നിദ്രാരഹിതനായി രാത്രി കഴിച്ച്, 30-ാംനു- രാവി ലെ കൊളുമ്പിൽ എത്തി.

ലോകത്തിലുള്ള വിശേഷ തുറമുഖങ്ങളിൽ ഒന്നാണ കൊളു മ്പ എന്ന ഞാൻ മുമ്പ തന്നെ കേട്ടിട്ടുണ്ട. ജൎമ്മനി, ജാപ്പാൻ, ഓസ്ത്രേലിയാ, ഇംഗ്ലണ്ട മുതലായ രാജ്യങ്ങളിൽനിന്ന വന്നുനിൽ ക്കുന്ന വലിയ കപ്പലുകളും യാത്രക്കാരെ അങ്ങുമിങ്ങും വഹിച്ചുകൊ ണ്ട നീന്തുന്നതായ പലവിധ തോണികളും, പല രാജ്യങ്ങളിൽ നിന്ന വരുന്ന പല തരക്കാരായ യാത്രക്കാരുടെ കാഴ്ചയും തുറമുഖ ത്തിൽ എത്തി അധികം താമസിക്കുന്നതിന്ന മുമ്പ തന്നെ എന്റെ ശ്രദ്ധയെ ആകൎഷിച്ചു.

കരയിൽ എത്തുമ്പോഴെക്ക കൊളുമ്പിലെ പ്രധാന ഹോട്ടലുക ളിലെ ആൾക്കാർ തങ്ങളുടെ ഹോട്ടലിലേക്ക ക്ഷണിക്കേണ്ടതിന്ന യാത്രക്കാരെ എതിരേൽക്കുന്നു. ദിവസത്തിന്ന ഒരാൾക്ക 15, 12, 10, 5, 3 ക. ഇങ്ങിനെയാണ നിരക്ക. ഇതിൽ പണത്തിന്റെ

ആദായത്തെ മാത്രം ആലോചിച്ച അവസാനത്തെ ഹോട്ടലിലേക്കാണ ഞാൻ തിരിഞ്ഞത. ഇതിന്ന ന്യൂ കൊളോണിയൽ ഹോട്ടൽ (The New Colonial Hotel) എന്നാണ പേര. ഇവിടെ താമസിക്കുന്നതിന്ന സൌകൎയ്യമുള്ള മുറിയും കട്ടിൽ, കിടക്ക മുതലായ സാമാനങ്ങളും കുളിക്കേണ്ടതിന്നും മററും വേണ്ടുന്ന ഒരുക്കങ്ങളും അധികം മോശമല്ലാത്ത ഭക്ഷണവും ഉണ്ട. പക്ഷെ ഭക്ഷണത്തിൻെറ രീതി നമ്മുടെയും, പാശ്ചാത്യന്മാരുടെയും, സമ്പ്രദായങ്ങളെ ഇടകലൎന്ന ഉണ്ടാക്കിട്ടുള്ളതാകകൊണ്ട നമ്മുടെ രുചിക്ക അധികം പററുമെന്ന തോന്നുന്നില്ല. എങ്കിലും ഒരുവിധം കഴിച്ചുകൂട്ടാം.

ഉയൎന്ന ഭംഗിയുള്ള വലിയ എടുപ്പുകളും, വിശാലമായ തെരുവുകളും, അവയുടെ ഇരുവശത്തും അവിടവിടെയായി നിൽക്കുന്ന വിശേഷമായ അസംഖ്യം റിക്ഷാ വണ്ടികളും, കൊളമ്പ പട്ടണത്തെ ഒരു പുതിയ യാത്രക്കാരന്ന പ്രത്യേക കൌതുകത്തെ കൊടുക്കുന്നു.

ഇവിടത്തെ ജനങ്ങളുടെ മുഖത്തിൻെറ ആകൃതി ഏകദേശം മലയാളികളുടേത പോലെ തന്നെ ഇരിക്കുന്നു. പക്ഷെ പുരുഷന്മാർ തലയിൽ അൎദ്ധചന്ദ്രാകൃതിയിൽ ഒരുവക ചീൎപ്പ, കൊണ്ടയും വെച്ച കെട്ടുന്നത നമുക്ക കാണുമ്പോൾ വല്ലാത്ത ഹാസ്യം തോന്നുന്നു. ഹാസ്യജനകമായ എന്തെല്ലാം നടപ്പുകൾ നമ്മുടെ നാട്ടിൽ ഉണ്ട. ഓരോ രാജ്യസമ്പ്രദായം ഓരോ വിധം. ഇന്നത ശരി, ഇന്നത തെററ എന്ന ഒരു കൂട്ടൎക്കും തീൎച്ചപ്പെടുത്തുകവയ്യല്ലൊ.

കൊളമ്പ പട്ടണത്തിൻെറ വളരെ ചുരുക്കഭാഗമെ ഞാൻ കണ്ടിട്ടുള്ളുവെങ്കിലും ഇവിടെ കുറച്ച ദിവസം കൂടി താമസിച്ച ബാക്കിയുള്ള സ്ഥലങ്ങളെ കൂടി കാണേണ്ടതിന്നുള്ള ആഗ്രഹം എന്നിൽ ഇപ്പോൾ കണ്ട പ്രദേശം തന്നെ ജനിപ്പിച്ചിരിക്കുന്നു. പ

ക്കെ ബിലാത്തിക്കുള്ള എരൻ്റ കപ്പൽ ആഗസ്റ്റ 1-ാംനു- വൈകു ന്നേരം ആറ മണിക്ക പുറപ്പെടുന്നതുകൊണ്ട എനിക്ക ഈ ആ ഗ്രഹനിവൃത്തി വരുത്തുവാൻ മാൎഗ്ഗമുണ്ടായില്ല.

## 2-ാം അദ്ധ്യായം.

സഞ്ചരിച്ച കപ്പലും, അതിലെ വിശേഷങ്ങളും.

കുളമ്പിൽനിന്ന ബിലാത്തിയിലേക്ക ഞാൻ യാത്രചെയ്തി രുന്ന കപ്പൽ തുത്തുകുടിക്കും കുളമ്പിന്നും മദ്ധ്യേ കയറി സഞ്ചരി ച്ചിരുന്ന കപ്പലിനേക്കാൾ വലിപ്പംകൊണ്ടും സൌകൎയ്യംകൊണ്ടും വളരെ വ്യത്യാസപ്പെട്ടിട്ടുള്ളതായിരുന്നു.

'മൊംഡോവിയാ' എന്ന പേരായ ഈ കപ്പൽ പി. ആൻ്റ് ഒ. കമ്പനിക്കാരുടെ വിശേഷപ്പെട്ട കപ്പലുകളിൽ ഒ ന്നാണ. ഇത ഏകദേശം അഞ്ഞൂറ അടി നീളവും എഴുപത അടി വീതിയും പതിനോരായിരം ടൺ തൂക്കമുള്ള ഘനത്തെ വ ഹിക്കത്തക്കത്രാണിയുള്ളതും ഇതിൻ്റെ ഇഞ്ചിന്ന പതിനാലായി രം കുതിരയുടെ ശക്തിയുള്ളതും ആകുന്നു. ഇത്രയും ശക്തിയുള്ള ഈ ഇഞ്ചിനെ സ്ഥാപിച്ചിരിക്കുന്നത കപ്പലിൻ്റെ നടുവിലാണ. ഇത കപ്പലിനെ രണ്ട പ്രധാന ഭാഗമായി പകുക്കുന്നു. ഇതിൽ ഒരു ഭാഗം ഒന്നാം ക്ലാസ്സ യാത്രക്കാരുടെ ഉപയോഗത്തിന്നും മറെറ ഭാഗം രണ്ടാം ക്ലാസ്സ യാത്രക്കാരുടെ ആവശ്യത്തിന്നും ഉള്ളതാണ. കപ്പലിൻ്റെ രണ്ടററത്തും ഉള്ള സ്ഥലങ്ങളെ അതിലെ ഉദ്യോഗ സ്ഥന്മാരുടെയും പണിക്കാരുടെയും ഉപയോഗത്തിന്നായി നീക്കി യിരിക്കുന്നു. ഒന്നും രണ്ടും ക്ലാസ്സുകാൎക്ക അങ്ങോട്ടും ഇങ്ങോട്ടും പോകുന്നതിന്നും, തമ്മിൽ കാണുന്നതിന്നും, യാതൊരു വിരോധ വും ഇല്ല. രണ്ടാം ക്ലാസ്സുകാരുടെ സ്ഥലങ്ങളേക്കാൾ കുറെ അധി കം സൌകൎയ്യം കൂട്ടമെന്നല്ലാതെ വേറെ വിശേഷമായി യാതൊ

നും ഒന്നാം ക്ലാസ്സ സ്ഥലത്തിന്നില്ല. അതുകൊണ്ട ഞാൻ വിവരിക്കുവാൻ പോകുന്നതെല്ലാം ഒന്നും രണ്ടും ക്ലാസ്സുകാൎക്ക പൊതുവായിട്ടുള്ളതാണ.

ഈ വലിയ കപ്പലിന്ന ആറ നിലയുണ്ട. ഇതിൽ ആദ്യത്തെ ഒന്നും രണ്ടും നിലകളിൽ സാമാനത്തെ സൂക്ഷിച്ചും, വെപ്പുപണി ചെയ്തും വരുന്നു. മൂന്നാമത്തെ നിലയിലാണ യാത്രക്കാൎക്ക കിടക്കുവാനുള്ള മുറികൾ. ഈ മുറികൾ രണ്ടാൾക്കും, നാലാൾക്കും, ആറാൾക്കും കിടക്കത്തക്ക വിധത്തിൽ പല വലിപ്പത്തോട്ടു കൂടിയവകളാണ. ഈ മുറിയുടെ ചുമരിന്റെ നടുക്ക ഒരു വലിയ കണ്ണാടി ഉണ്ടാകും. അതിന്റെ നേരെ ചുമട്ടിൽ കാണുന്ന ഒരു ബട്ടൺ അമൎത്താൽ ഒരു പെട്ടി തുറക്കുകയും വലിയതായ ഒരു കിണ്ണവും സോപ്പും അതിന്നുള്ളിൽ കാണുകയും ചെയ്യും. ഒരു കുഴൽമാൎഗ്ഗേണ ഈ കിണ്ണത്തിലേക്ക വെള്ളം വരുന്നു. മുഖം കഴുകുവാനൊ മറ്റൊ ഉപയോഗിക്കുവാനാണ ഈ ഏൎപ്പാട. ഒരു ഗ്ലാസ്സുകൂജയിൽ ശുദ്ധിചെയ്തതായ നല്ല വെള്ളവും രണ്ട കോപ്പയും എപ്പോഴും അറയിൽ വെച്ചിരിക്കും. ഇതുകൂടാതെ ഒരു കസേല, മേശ, കട്ടിൽ, കിടക്ക, വിരി, പുതപ്പ ഇതുകളാണ അറയിലെ സാമാനങ്ങൾ. കൈ തുടക്കുവാനും, വിരിക്കുവാനും മറ്റുമുള്ള തുണികൾ ദിവസേന അലക്കിയത വെവ്വേറെ കൊണ്ടുവന്ന തരുന്നു. അറയിൽ വന്ന വിരിച്ച തെയ്യാറാക്കുവാനും വേറെ പ്രവൃത്തികൾ ചെയ്യേണ്ടതിന്നും ഭൃത്യന്മാർ ഉണ്ട. ഇവർ തങ്ങളുടെ പ്രവൃത്തിയെ അണുപോലും തെറ്റാതെ ശരിയായി നടത്തുന്നതാണ.

മൂന്നാമത്തെ നിലയുടെ അററത്ത തന്നെയാണ കക്കൂസുകളും കളിപ്പുരകളും പണിചെയ്തിരിക്കുന്നത. കക്കൂസിൽ തന്നെ ജലത്തേയും മലത്തേയും വിസൎജ്ജിക്കുന്നതിന്ന വെവ്വേറെ സ്ഥലങ്ങളുണ്ട. മലിനതകൾ യാതൊന്നും അവയിൽ നിൽക്കുന്നതല്ല.

അവ ഒരു യന്ത്രത്താൽ അപ്പപ്പോൾ നീക്കപ്പെടുന്നു. എന്ന മാത്രമല്ല ഒരു കുഴൽമാൎഗ്ഗേണ എപ്പോഴും വെള്ളം അവകളിൽകൂടി ഓടികൊണ്ടിരിക്കും. യാതൊരു ദുൎഗ്ഗന്ധങ്ങളും പുറപ്പെടാതെ വൃത്തിയായി ഇവയെ വെച്ചിരിക്കുന്നത അതിശയിക്കത്തക്കത തന്നെ.

കക്കൂസിന്റെ അടുത്താണ കുളിപ്പുരകൾ. കുളിപ്പുരകൾ രണ്ട വിധത്തിലുണ്ട. വെള്ളം നിറച്ചു കുളിക്കുന്നതും വെള്ളത്തെ വൎഷിപ്പിച്ചു കുളിക്കുന്നതും. ഇങ്ങിനെ രണ്ടാണ. കുളിമുറിയിൽ സോപ്പു, സ്പൊഞ്ചു, തോൎത്തുവാനുള്ള തുണി ഇതെല്ലാം തെയ്യാറുണ്ടാകും. വേണ്ടത അന്വേഷിക്കുവാനായി ഭൃത്യനും ഉണ്ട. വലിയതായ ഒരു കൽതൊട്ടിയിൽ രണ്ട കുഴൽ ഉണ്ട. ഒന്ന തുറന്നാൽ തണുത്ത വെള്ളവും മറ്റെത തുറന്നാൽ ചൂട്ടു വെള്ളവും ധാരാളമായി വരുന്നു. ഇതിൽ തന്നെ ശുദ്ധജലവും, സമുദ്രജലവും ഇങ്ങിനെ രണ്ടുണ്ട. ഏത വേണമെങ്കിൽ അവനവന്റെ ഇഷ്ടം പോലെ ആവാം. വെള്ളം വരുവാനും പോകുവാനും ഉള്ള ദ്വാരങ്ങൾ വളരെ വലിപ്പമുള്ളവയാകകൊണ്ട വെള്ളം നിറക്കുവാനും കളയുവാനും എത്രയും വേഗത്തിൽ കഴിയും.

നാലാമത്തെ നിലയിലെ സ്ഥലം ഭക്ഷണത്തിന്നിരിക്കുവാനുള്ളതാണ. ഈ വിശാലമായ സ്ഥലത്ത എട്ടെട്ടാൾക്ക ഇരുന്ന തിന്നാത്തക്ക വിധത്തിൽ വലിപ്പത്തോട്ടു കൂടിയ മേശകളും അത്രയും കസേലകളും ഉണ്ട. ഓരോ മേശയിൽ ഇരിക്കുന്നവരുടെ ആവശ്യങ്ങളെ അന്വേഷിക്കുന്നതിന്നായി ഓരോ ഭൃത്യനും ഉണ്ട. തിന്നുവാൻ ഇരുന്നാൽ അപ്പോൾ പാകം ചെയ്തിരുന്നതായ പദാൎത്ഥങ്ങളുടെ പേര ഒരു കാൎഡിൽ അച്ചടിച്ചു ഓരോരുത്തരുടേയും മുമ്പാകെ വെച്ചിരിക്കും. ഇതിൽ വേണ്ടതു ഭൃത്യനോട പറഞ്ഞാൽ കൊണ്ടുവന്ന തരും. ഭക്ഷണം കഴിഞ്ഞു കൈ തുടക്കുവാനും മററുമുള്ള തുണി ഓരോ ഭക്ഷണത്തിന്നും വെവ്വേറെ

അലക്കിയതാണ കൊണ്ടുവന്ന തരുന്നത. ഭൃത്യന്മാർ ജാഗ്രതയായി തങ്ങളുടെ പണി നോക്കുന്നുണ്ടോ എന്ന അവരുടെ മേലാളി അങ്ങോട്ടും ഇങ്ങോട്ടും നടന്ന സൂക്ഷിച്ചുകൊണ്ടിരിക്കുന്നു. ഭക്ഷണസമയത്ത യാതൊരു താമസവും പരിഭ്രമവും കൂടാതെ സാധനങ്ങളെ കൊണ്ടുവന്ന തരുന്നതും, ഭൃത്യന്മാരുടെ ചൊറുക്കും, താഴ്മയും, നമുക്ക അതിശയത്തെ ജനിപ്പിക്കുന്നു.

അഞ്ചാമത്തെ നിലയെ രണ്ടായി ഭാഗിച്ച് ഒന്ന ചുരുട്ട വലിക്കുന്നതിന്നും, മറേറത സംഗീതം കേൾക്കുന്നതിന്നും, ഉള്ളതായി വേർതിരിച്ചിരിക്കുന്നു. ശീട്ടുകളി, ചതുരംഗം ഇതുകളും ഉണ്ട. ഇതിന്റെ ചുററുമുള്ള പ്രാന്ത കാററുകൊണ്ട ഇരിക്കുവാൻ ഉള്ളതാണ.

അവസാനത്തെ നില പന്ത കളിക്കുവാനും, വേറെ വ്യവസായങ്ങൾക്കും, ആയി ഉപയോഗപ്പെടുത്തുന്നു.

കപ്പലിന്റെ എത്രയും ചുരുങ്ങിയ ഒരു വിവരത്തെയാണ ഞാൻ ഇവിടെ പറഞ്ഞിരിക്കുന്നത. യാതൊരു ബുദ്ധിമുട്ടും കൂടാതെ ഇത്ര വലിയ ദീർഘയാത്ര ചെയ്യുന്നതിന്ന ആവശ്യമായ സൌകര്യങ്ങളെ കിട്ടുന്നതിന്ന ഇന്ത്യയിൽനിന്ന ഒന്നാം ക്ലാസ്സ യാത്രക്കാർ 858-ം രണ്ടാം ക്ലാസ്സ യാത്രക്കാർ 528-ം ഉറുപ്പിക ഈ കമ്പനിക്കാൎക്ക കൊടുക്കുന്നു.

കപ്പലിനെ വിവരിച്ച കൂട്ടത്തിൽ തന്നെ അതിലെ ചില വിനോദങ്ങളും വിശേഷങ്ങളും കൂടി ഇവിടെ പ്രസ്താവിക്കാം.

ശീട്ട കളിച്ചും വൎത്തമാനം പറഞ്ഞും ആണ അധികം ആളുകളും സമയം കഴിക്കുന്നത. സംഗീതത്തിൽ ലയിച്ചിരിക്കുന്നവരും അധികം ഇല്ലെന്നില്ല. സ്ത്രീകളുടെ ഇടയിൽ പാട്ട നിശ്ചയമില്ലാത്തവർ നന്നെ ചുരുങ്ങും. യാത്രക്കാൎക്ക കണ്ട രസിക്കുവാനായി ചില ദിവസം കപ്പലിലെ പണിക്കാരുടെ വക നാടകാ

ഷിനയവും ഉണ്ടാകും. ഇത രാത്രി 9 മണിക്ക തുടങ്ങി 12 മണിക്കൊ 1 മണിക്കൊ അവസാനിക്കും. ഈ നാടകം കാണ്മാനായി പ്രത്ത്യേകിച്ച യാതൊന്നും കൊടുക്കേണ്ടതില്ല. ഇത കൂടാതെ ഒരുവക പന്തയം പറയലുണ്ട. ചിലർ കൂടി ചേൎന്ന ആൾ ഒന്നക്ക ഓരേ ഷില്ലിംഗ (12 ണ) പ്രകാരം പിരിച്ച ഒരാളുടെ കൈവശം കൊടുക്കുന്നു. ഇവരിൽ ഓരോരുത്തരും പിറേറ ദിവസം പകൽ 12 മണിയിലകത്ത കപ്പൽ ഇത്ര ദൂരം സഞ്ചരിക്കുമെന്ന അവരവരുടെ ഊഹപ്രകാരം പറയും. പിറേറ ദിവസം അതപ്രകാരം കണക്കാക്കി ആർ പറഞ്ഞത ശരിയായി വരികയൊ, അതല്ലെങ്കിൽ ശരിയായി യാത്രചെയ്ത ദൂരത്തിന്റെ അരികത്ത വരികയൊ, ചെയ്യുന്നുവൊ അവൎക്ക ബാക്കിയുള്ളവരുടെ പണം പങ്കിട്ട കൊടുക്കും. ഇത ഒരുവക നേരംപോക്കിന്നുള്ള കളിയാണെങ്കിലും ബുദ്ധിശക്തിയൊ കൈസാമൎത്ഥ്യമൊ യാതൊന്നും ഇല്ലാതെ പണം സമ്പാദിക്കുകയാകകൊണ്ട ഇത അത്ര പ്രശംസിക്കത്തക്ക ഒരു കളിയല്ല. പൈസ വെച്ച ശീട്ട കളിക്കുകയൊ പാശി കളിക്കുകയൊ ചെയ്യുന്ന മാതിരിയേ ഇതിനെ പററി വിചാരിക്കുവാനുള്ളു. എന്തായാലും മറെറല്ലാ കളികളെക്കാൾ ഇതാണ സാധാരണയായി അധികം കാണുന്നത.

ഇനി കപ്പലിലെ ചില വിശേഷങ്ങളെ പററി പറയാം. നേരം പുലരുന്നതിന്ന മുമ്പായി കപ്പലിലെ സകല ഭാഗവും ധാരാളം വെള്ളം ഒഴിച്ച കഴുകി വെടിപ്പാക്കുന്നു. ഓരോ ഭാഗത്തെ കഴുകി വൃത്തിയാക്കുവാനായി എട്ടും പത്തും ആളുകളെ നിയമിച്ചിട്ടുണ്ട. ചുമര തുടക്കുന്നവർ അതിൽ ഏൎപ്പെട്ടും, നിലം കഴുകുന്നവർ അങ്ങിനെ ചെയ്തും, ജനല വൃത്തിയാക്കുന്നവർ അവരുടെ പണി നോക്കിയും ഏഴ മണിക്ക മുമ്പായി സകല ദിക്കും വൃത്തിയാക്കുന്നു. ഒരു കൂട്ടർ മററവരുടെ പണിയെ പററി അന്വേഷിക്കേണ്ടുന്ന ആവശ്യമില്ല. കപ്പലിലെ പ്രവൃത്തിക്കാരെ

രണ്ടു പ്രധാന യോഗമായി ഭാഗിക്കാം. ഒരു കൂട്ടർ കപ്പലിൻെറ രക്ഷയെ പററിയും വൃത്തിയെ പററിയും വേണ്ടത ചെയ്യുന്നവരും, മറേറവർ യാത്രക്കാരുടെ സൌകൎയ്യങ്ങളെ അന്വേഷിച്ച അവരെ ശുശ്രൂഷിക്കുന്നവരും ഇങ്ങിനെ രണ്ടു കൂട്ടരാണ. ഇവരിൽ ഓരോരുത്തരുടെ പണിയും യന്ത്രം തിരിയുന്നതുപോലെ ഒരു അണുപോലും പിഴക്കാതെ ജാഗ്രതയായി ചെയ്യുന്നത കണ്ടാൽ ഇവരുടെ കൂടെ എപ്പോഴും ആരും നിന്ന പണി ചെയ്യിക്കുന്നുവൊ എന്ന തോന്നിപ്പോകും.

ഓരോ ഭക്ഷണസമയത്തിൻേറയും അര മണിക്കൂർ മുമ്പായി ഒരു കുഴൽ വിളി കേൾക്കാം. ഇത ഭക്ഷണസമയം ആകുമ്പൊഴെക്ക യാത്രക്കാരെല്ലാവരും ദേഹശുദ്ധി ചെയ്ത വസ്ത്രം മാററി ഭക്ഷണത്തിന്ന തെയ്യാറായിരിക്കുവാൻ അവരെ അറിയിക്കുവാനുള്ളതാണ. സമയമായാൽ രണ്ടാമത്തും കുഴൽവിളി കേൾക്കാം. നമ്മുടെ ഇടയിൽ മുപ്പതൊ നാല്പതൊ ആളുകളെ ക്ഷണിച്ചുവരുത്തി ഒരു ചെറിയ സദ്യ കഴിക്കുമ്പോഴെക്ക എന്തെല്ലാം പരിഭ്രമവും, മുട്ടലും, തട്ടലും, പൊട്ടലും, ഉടക്കലും കഴിയുന്നു. ദിവസേന മൂന്ന നേരവും അഞ്ഞൂറിൽ അധികം ആളുകൾക്ക വേണ്ടുന്നതായ പദാൎത്ഥങ്ങളെ വൃത്തിയായി പാകംചെയ്ത ഒരുക്കി അതാത സമയങ്ങളിൽ യാതൊരു കശപിശയും കൂടാതെ ക്രമത്തിൽ കൊടുക്കുന്ന കഥ ആലോചിച്ചു നോക്കുക!

വസ്ത്രങ്ങൾ അലക്കി തരുവാനും മററുമുള്ള ഏൎപ്പാടുകൾ കപ്പലിൽ ഉണ്ടു. പക്ഷെ ഇതിന്ന പ്രത്യേകം കൂലി കൊടുക്കേണ്ടി വരുമെന്ന മാത്രമല്ല ഈ കൂലി കുറെ അധികവുമാണ. ഏതതരത്തിലുള്ള വസ്ത്രമായാലും ഒന്ന അലക്കി തരുവാൻ 6 പെനി (6 ണ) കൊടുക്കണം. ഇത മടിച്ചു കപ്പലിൽനിന്ന അലക്കിക്കുന്നവർ നന്നെ ചുരുക്കമാണ.

കപ്പലിലെ ഒരു മുറി ക്ഷൌരകന്റേതാണ. ഈ മുറിയിൽ ചെന്ന നോക്കിയാൽ വിശേഷപ്പെട്ട വലിയ കൽക്കണ്ണാടിയും, അതിന്നെതിരായി ഒരു മെത്തക്കസേലയും, അരികെ വേറൊരു കസേലയിൽ, കാഴ്ചയിൽ യാത്രക്കാരിൽ ഒട്ടും യോഗ്യത കുറയാത്ത ഉടുപ്പോടുകൂടി ഇരിക്കുന്ന ക്ഷൌരകനേയും കണ്ടാൽ ഇത വാസ്തവത്തിൽ ക്ഷൌരത്തിനുള്ള സ്ഥലം തന്നെയൊ എന്ന സംശയിച്ചുപോകും. ഒരിക്കൽ മുടി നറുക്കുവാൻ മാത്രം 1 ഷിലിംഗ (12 ണ) കൊടുക്കണം.

ക്ഷൌരകന്റെ അടുത്ത മുറി ഡോക്ടരുടേതാണ. ഇവിടെ മരുന്നുകളും മററും എപ്പോഴും തെയ്യാറുണ്ടാകും. അത സാധാരണയായി വെറുതെ തന്നെ യാത്രക്കാൎക്ക തരും. പക്ഷെ വിശേഷവിധയായി വല്ല രോഗവും ഉണ്ടായാൽ ഡോക്ടൎക്ക ഒരു വരവിന്ന $2\frac{1}{2}$ ഷിലിംഗ (1 ക. 14 ണ) കൊടുക്കണം.

ഇനി കപ്പലിലെ ദിനചരിയെ പററി പറയാം.

രാവിലെ 7 മണിക്ക എഴുനീററ കാപ്പിയും റൊട്ടിയും വല്ല ഫലങ്ങളും കഴിച്ച എല്ലാവരും കുളിക്കുവാനൊ മററ വിധത്തിൽ ദേഹശുദ്ധി വരുത്തുവാനൊ പോകുന്നു. $8\frac{1}{2}$ മണിക്കാണ പ്രാതൽ കഴിക്കുന്നത. ഇത കഴിഞ്ഞാൽ പിന്നെ ഒരു മണി വരെ ചിലർ സംഗിതത്തിലും, ചിലർ ശിട്ടുകളി, ചതുരംഗം എന്നി വിനോദങ്ങളിലും, ചിലർ വൎത്തമാനം പറഞ്ഞും സമയം കഴിക്കുന്നു. ഒരു മണിക്കുള്ള ഭോജനം കഴിഞ്ഞാൽ പിന്നെ 4 മണി വരെ ഉറക്കമായി. അപ്പോഴെക്ക വൈകുന്നേരത്തെ കാപ്പിയും പലഹാരവും തെയ്യാറായി. ഇത കഴിഞ്ഞാൽ കാററുകൊണ്ട എല്ലാവരും വെറുതെ ഓരോ സ്ഥലത്ത കസേലമേൽ കിടക്കും. 7 മണിക്കാണ അത്താഴം കഴിക്കുന്നത. 10 മണിയോടുകൂടി എല്ലാവരും കിടക്കുവാനും പോകും. ഇങ്ങിനേയാണ കപ്പലിലെ ദിനചൎയ്യ.

ഭക്ഷണം നമ്മുടേതിൽനിന്ന തീരേ വ്യത്യാസപ്പെട്ട മാതിരി ആയതുകൊണ്ട ഞാൻ കപ്പലിലെ ഉദ്യോഗസ്ഥന്മാരോട പറഞ്ഞ എനിക്ക പ്രത്യേകമായി വേറെ വെപ്പിക്കയാണ ഉണ്ടായത. അതും നല്ല സുഖമായിരുന്നില്ല. അതുകൊണ്ട ഫലങ്ങളെ ആശ്രയിച്ചാണ അധികവും ദിവസം ഞാൻ കഴിച്ചുകൂട്ടിയത. കപ്പലിലെ ഉദ്യോഗസ്ഥന്മാരുടെ മര്യാദയും, യാത്രക്കാരുടെ ആവശ്യങ്ങളെ അന്വേഷിച്ചറിഞ്ഞ അവയെ നിവൃത്തിക്കുവാൻ അവൎക്കുള്ള ജാഗ്രതയും, ഒരു വിധത്തിലും യാത്രക്കാൎക്ക ഉപദ്രവവും അസൌകൎയ്യവും നേരിടാതിരിപ്പാനുള്ള മുൻകരുതലുകളും ഏററവും പ്രശംസിക്കത്തക്കതു തന്നെ.

എല്ലാ ഞായറാഴ്ചകളിലും രാവിലെ 11 മണിക്ക കപ്പലിലെ പള്ളിയിൽ പ്രാൎത്ഥന നടത്തുന്നു. ഇതിന്നായി അവിടെ ചെന്നാൽ എല്ലാവരുടെ കയ്യിലും ഓരോ വേദപുസ്തകം തരും. അതിൽനിന്ന രണ്ടുമൂന്ന സ്തോത്രങ്ങൾ സംഗിതത്തോടുകൂടി ചൊല്ലി അര മണിക്കൂറിന്നുള്ളിൽ എല്ലാവരും പിരിയും.

ദിവസേന, കപ്പൽ ഇത്ര നാഴിക ദൂരം സഞ്ചരിച്ചുവെന്നും, ഇപ്പോൾ ഭൂമിയിലെ ഇന്ന പ്രദേശത്താണെന്നും, ഇനി അടുത്ത തുറമുഖത്തേക്ക ഇത്ര നാഴിക ദൂരമുണ്ടെന്നും പകൽ പന്ത്രണ്ട മണിക്ക എല്ലാവൎക്കും കാണത്തക്കതായ ഒരു സ്ഥലത്ത എഴുതി പററിക്കും.

കത്തുകൾ അയക്കേണ്ടതിന്ന ആവശ്യമായ തപാൽമുദ്രകൾ കപ്പലിൽ ഒരു സ്ഥലത്ത വിൽക്കുന്നു. തുറമുഖം അടുക്കുമ്പോഴെക്ക മുദ്ര വാങ്ങുവാനായി ഈ സ്ഥലത്ത യാത്രക്കാർ തിരക്കി കൂട്ടുന്നു. ഓരോരൊ തുറമുഖങ്ങളിൽ എത്തുമ്പോൾ അതുവരേയുള്ള കത്തുകളെ എടുത്ത അങ്ങോട്ട മടങ്ങി വരുന്ന കപ്പലുകളിൽകൂടി അതാത രാജ്യങ്ങളിലേക്ക അയക്കുന്നു.

## 3-ാം അദ്ധ്യായം.

### കപ്പൽ യാത്ര.

ആഗസ്ത മാസം 1-ാംനു-യാണെല്ലൊ കൊളമ്പിൽനിന്ന പുറപ്പെട്ടത. കൊളമ്പ വിട്ടതിന്ന ശേഷം ഏഡനിൽ എത്തുന്നതുവരെ രാവും പകലും ഒരുപോലെ കപ്പൽ ഓടിക്കൊണ്ടിരിക്കും. കൊളമ്പിൽനിന്ന ഏഡനിലേക്ക എത്തുവാൻ ഏഴ ദിവസത്തിൽ അധികം വേണ്ടിവരുന്നു. ദിവസം ഒന്നിന്ന കലമേനിക്ക കപ്പൽ 330 നാഴിക വീതം സഞ്ചരിക്കും. എവിടെ നോക്കിയാലും ആകാശവും സമുദ്രവും അല്ലാതെ മററു യാതൊന്നും ഈ ഏഴ ദിവസവും കാണ്മാൻ സാധിക്കുന്നതല്ല. വ്യാഴാഴ്ച കൊളമ്പിൽനിന്ന പുറപ്പെട്ട, തിങ്കളാഴ്ചവരേ യാത്രക്ക വളരെ സൌകൎയ്യമുണ്ടായിരുന്നു. തിങ്കളാഴ്ച വൈകുന്നേരം 3 മണി മുതൽ ചൊവ്വാഴ്ച വൈകുന്നേരം 4 മണി വരെ കലശലായ കാററും ഓളവും ഉണ്ടായിരുന്നു. ഏഡൻ അടുക്കുന്നതിന്ന 300 നാഴിക ഇപ്പുറത്തുനിന്ന തന്നെ അതിവേഗത്തിൽ പറക്കുന്ന ഒരു മാതിരി വെളുത്ത കടൽ പക്ഷികൾ കൂട്ടംകൂട്ടമായി സമുദ്രത്തിൽ അവിടവിടെ പറക്കുന്നത, ഏഴ ദിവസമായിട്ട കര കാണാതെ ഏഡനിൽ എത്തുവാൻ ആഗ്രഹിച്ചുംകൊണ്ടിരിക്കുന്നവരായ യാത്രക്കാൎക്ക കര ഇനി അധികം ദൂരത്തല്ലെന്ന പ്രത്യക്ഷപ്പെടുത്തി.

കൊളമ്പിൽനിന്ന ഏഡനിലേക്ക 2113 നാഴിക ദൂരമുണ്ട. വ്യാഴാഴ്ച വൈകുന്നേരം 6 മണിക്ക അവിടേനിന്ന പുറപ്പെട്ട് പിന്നേത്തെ വ്യാഴാഴ്ച പകൽ 12 മണിക്ക ഞങ്ങൾ ഏഡനിൽ എത്തി.

ഉച്ചക്കലത്തെ ഭക്ഷണം കഴിഞ്ഞ് ഞങ്ങൾ കുറെ ആളുകൾ രാജ്യം കാണ്മാനായി കരക്കിറങ്ങി. വലിയ പാറക്കുന്നുകളുടെ മു

കളിലും അരുകിലും പണിചെയ്തിരിക്കുന്നതായ അനേകം ചെറിയ എടുപ്പുകൾ അകലേ കാണുമ്പോൾ കണ്ണിന്നു കൌതുകം തോന്നുമെങ്കിലും അരികേ ചെന്നു നോക്കുന്ന സമയം ഏഡനു സഹജമായ അത്യുഷ്ണം ഈ എടുപ്പുകളേയും ബാധിച്ച് അവകൾ വരണ്ടു ജീൎണ്ണിച്ചു കിടക്കുകയൊ എന്നു തോന്നിപ്പോകും. പച്ചനിറത്തിൽ ഒരു പുല്ലുപോലും ആ ദിക്കിലെങ്ങും കാണുന്നില്ല. ഇവിടെ മഴ പെയ്യുന്നതു വളരേക്കാലം കൂടുമ്പോൾ മാത്രമാകകൊണ്ടു ശുദ്ധജലം കിട്ടുന്നതിന്നു വളരെ പ്രയാസം. സമുദ്രജലത്തെ ശുദ്ധി ചെയ്തിട്ടാണിപ്പോൾ ഈ ദിക്കിലെ ആളുകൾ കുടിക്കുന്നതു. പട്ടണം അധികം വലിയതല്ലെങ്കിലും കുതിരവണ്ടികളും മററു ചില വാഹനങ്ങളും ആവശ്യംപോലെ കിട്ടുന്നുണ്ടു. സവാരിക്കു ഒട്ടകങ്ങളേയും ഈ ദിക്കുകാർ ഉപയോഗിക്കുന്നു. ഒട്ടകപ്പക്ഷികളുടെ തൂവൽ ആദായവിലക്കു ഏഡനിൽ ധാരാളം വാങ്ങുവാൻ കിട്ടും. ഇതല്ലാതെ വേറെ യാതൊരു വിശേഷവും ഞാൻ ഇവിടെ കണ്ടിട്ടില്ല. ചൂടു സഹിക്കവയ്യാത്തതിനാൽ കരയിൽ ഒന്നര മണിക്കൂറിലധികം താമസിക്കുവാൻ സാധിച്ചില്ല. നാലു മണിക്കു മുമ്പായി കപ്പലിലേക്കു തന്നെ മടങ്ങി. ഏകദേശം ആറു മണിയോടു കൂടി ഞങ്ങൾ ഏഡനിൽനിന്നു പുറപ്പെട്ടു.

ഏഡനിൽനിന്നു സുവസ്തോട്ടിൽ എത്തുന്നതുവരേയുള്ള യാത്ര ചെങ്കടലിൽകൂടിയാണ. ഈ കടലിന്റെ ഒരു വശത്തു അറേബിയാ രാജ്യവും മറേറ ഭാഗത്തു ആഫ്രിക്കയുമാണ. ചെങ്കടൽ മിക്ക സ്ഥലത്തും നൂറു നാഴികയിൽ അധികം അകലമില്ലാത്തതുകൊണ്ടു കപ്പലുകൾ അങ്ങോട്ടും ഇങ്ങോട്ടും സഞ്ചരിക്കുന്നതു ഇടക്കിടെ കാണാം. അറേബിയാ മരുഭൂമിയിൽനിന്നു അടിക്കുന്ന അത്യുഷ്ണമായ കാററ ചെങ്കടലിൽകൂടിയുള്ള യാത്രയെ കഴിയുന്ന വേഗത്തിൽ അവസാനിച്ചു കാണുവാനായുള്ള ആഗ്ര

ഹത്തെ യാത്രക്കാരിൽ ജനിപ്പിക്കുന്നു. 1314 നാഴിക നിളമുള്ള ഈ കടലിനെ കടക്കുവാൻ നാലു ദിവസത്തോളം വേണ്ടിവന്നു. 12-ാംനു- പകൽ 11 മണിക്കാണ ഞങ്ങൾ സുവസ് തുറമുഖത്ത എത്തിയത. കപ്പൽ എത്തിയ ഉടനെ ഡൊക്ടർ കപ്പലിലേക്ക കയറിവന്ന കപ്പലിലെ യാത്രക്കാരേയും, ഉദ്യോഗസ്ഥന്മാരേയും, പണിക്കാരേയും, പകച്ചവ്യാധികൾ വല്ലവൎക്കും പിടിപെട്ടിട്ടുണ്ടൊ എന്ന പരിശോധിച്ചു. ഈ പരിശോധന കഴിഞ്ഞ ഉടനെ ഒരു മണിക്ക കപ്പൽ പിന്നേയും പുറപ്പെട്ട സുവസ് തോട കടക്കുവാൻ തുടങ്ങി.

ചെങ്കടലിനേയും മദ്ധ്യധരണിക്കടലിനേയും തമ്മിൽ യോജിപ്പിക്കുന്നതായ ഈ തോട കീറിക്കഴിഞ്ഞത 1870-ൽ ആണ. അതിന്നു മുമ്പ ആഫ്രിക്കാരാജ്യത്തെ ചുററിട്ടാണ ബിലാത്തിക്ക പോകുമാറ. ഈ തോട കീറേണ്ടതിന്നായി നെപ്പോളിയൻ ഒരു കാലത്ത ആലോചിക്കയുണ്ടായെങ്കിലും അതിനെ നിറവേററുവാൻ ആ മഹാന്ന സാധിച്ചില്ല. ഈ തോട 102 നാഴിക നിളമുണ്ട. മിക്ക സ്ഥലങ്ങളിലും വീതി 50 വാരയിൽ അധികം കാണുന്നില്ല. എട്ടും പത്തും നാഴിക അകലേ ചെറിയതായ ഓരോ ആപ്പീസും ഇടക്കിടെ മണ്ണു വന്ന തോട തൂൎന്നുപോകാതിരിപ്പാനായി മണ്ണു കോരിക്കൊണ്ടിരിക്കുന്ന യന്ത്രങ്ങളും കാണുന്നുണ്ട. എതുഭാഗത്തുനിന്ന കപ്പൽ വരുമ്പോൾ ഈ കപ്പൽ ഒരു ഭാഗത്തേക്ക വാങ്ങി നിന്ന അതിന്ന പോകുവാനായി സ്ഥലം കൊടുക്കുന്നു. ഈ തോട്ടിൽകൂടി കൊല്ലത്തിൽ നാലായിരത്തിലധികം കപ്പൽ കടന്നപോകുന്നു. ഇതിൽ പകുതിയിലധികവും ബ്രിട്ടിഷ കപ്പലുകളാണ. ഓരോ കപ്പലിന്നും ഇതിലെ കടന്നുപോകുവാൻ ഈ തോട്ടിന്റെ ഉടമസ്ഥന്മാരായ കമ്പനിക്കാൎക്ക വലിയതായ ഒരു സംഖ്യ ചുങ്കം കൊടുക്കേണ്ടതുണ്ട. അസാദ്ധ്യമായ കാൎയ്യത്തിൽ പ്രവേശിച്ചു വെറുതെ പണവും മാനവും ന

ശിപ്പിക്കേണ്ട എന്ന പറഞ്ഞ ജനങ്ങളുടെ വാക്കിനെ കേൾക്കാതെ ധൈൎയ്യത്തോടും സ്ഥിരോത്സാഹത്തോടും കൂടി പണി തുടങ്ങി ഈ രണ്ടു സമുദ്രങ്ങളേയും തമ്മിൽ യോജിപ്പിച്ച് ലോകത്തിന്റെ പരിഷ്കാരവൎദ്ധനക്കും, കച്ചവട സൌകൎയ്യത്തിന്നും, ഇത്ര എളുപ്പമാക്കിത്തീൎത്ത ലെസ്പ്സ് എന്ന പേരായ ആ ശ്രുതിപ്പെട്ട പരന്ത്രീസ ഇഞ്ചിനിയരുടെ പ്രതിമ കല്ലിൽ കൊത്തി തോട്ടിന്റെ രണ്ടററത്തും സ്ഥാപിച്ചിരിക്കുന്നു. ഈ തോട് 102 നാഴിക നീളമേ ഉള്ളു എങ്കിലും ഇതിൽകൂടി സഞ്ചരിക്കുമ്പോൾ കപ്പൽ വളരെ സാവധാനത്തിൽ പോകുന്നതുകൊണ്ടു മറേറ അററത്ത കിടക്കുന്ന പോൎട്ട് സെയ്ഡ് എന്ന തുറമുഖത്ത എത്തുവാൻ 18 മണിക്കൂറോളം വേണ്ടിവന്നു. 12-ാംനു- ഉച്ചക്ക ഒരു മണിക്ക സുവസ്സിൽനിന്ന പുറപ്പെട്ടു പിറെറ ദിവസം ആറു മണിക്കാണ ഞങ്ങൾ പോൎട്ട് സെയ്ഡിൽ എത്തിയത.

കപ്പൽ, തുറമുഖത്ത വന്ന അണയുമ്പോഴെക്ക ചെറിയ തോണികളിൽ കയറി ഇററലിക്കാരായ സംഗീതക്കാർ നാലും അഞ്ചും സ്ത്രീപുരുഷന്മാർ യോഗമായി ചേൎന്ന പാട്ടു പാടിക്കൊണ്ടു കപ്പലിന്റെ ചുററും യാചകത്തിന്നായി വന്നുകൊണ്ടിരിക്കും. ഈജിപ്തുകാരായ ചില മുക്കുവന്മാർ സമുദ്രത്തിൽ നീന്തുന്നതും, കുളിയിടുന്നതും വെള്ളത്തിൽ എറിഞ്ഞു കൊടുക്കുന്ന ചെറിയ നാണ്യങ്ങളെ മുങ്ങി തപ്പി എടുക്കുന്നതും കണ്ടാൽ ഇവർ ജീവിക്കുന്നത സമുദ്രത്തിൽ തന്നെയൊ എന്ന സംശയിച്ചുപോകും. ചില ചെപ്പിടി വിദ്യക്കാർ കപ്പലിൽ കയറിവന്ന ഓരോ വിദ്യകൾ കാണിച്ച യാത്രക്കാരോട പണം മേടിച്ചുതുടങ്ങുന്നു. ഈ തമാശകളെല്ലാം കണ്ടു രാവിലത്തെ പ്രാതലും കഴിഞ്ഞ കരക്കിറങ്ങി. പോൎട്ട് സെയ്ഡ്, ഏഡനേപ്പോലെ ഒരു ചെറിയ പട്ടണമാണെങ്കിലും ഏഡനേക്കാൾ കാണ്മാൻ എത്രയൊ അധികം കൌതുകമുണ്ടു. രണ്ടു വശത്തും ഉയൎന്ന മാളികകൾ ഉള്ള തെരുവുകളും, ക

തിരകൾ വലിച്ചുകൊണ്ടു പോകുന്ന ട്രാം വണ്ടികളും, അറബിസ്ത്രീകളുടെ മുഖത്തു തൂങ്ങി കാണുന്ന ഒരുവിധം ഉറകളും, കഴുതകളെ കെട്ടി വലിപ്പിക്കുന്ന വണ്ടികളും, കണ്ടുരസിച്ചു രണ്ടുമൂന്നു മണിക്കൂറു കരയിൽ താമസിക്കുമ്പോഴെക്കു മടങ്ങി പോകുവാൻ സമയം ആയി. റിനോസ്ഹ്സ് എന്ന ഒരു മാതിരി ജന്തുവിന്റെ തോൽകൊണ്ടു ഉണ്ടാക്കുന്ന ഒരുവിധം വടി ഇവിടെ ധാരാളം കാണുന്നുണ്ടു. നാലു മണിക്കു മുമ്പായി ഞങ്ങൾ കപ്പലിലേക്കു തിരിച്ചെത്തി. അന്നു വൈകുന്നേരം ആറു മണിക്കു തന്നെ അവിടേനിന്നു പുറപ്പെട്ടു മദ്ധ്യധരണി കടലിൽകൂടി യാത്ര തുടങ്ങി.

പോർട്ട് സെയ്ഡ് വിടുന്നതിന്നു മുമ്പായി അമേരിക്കക്കാരായ 170 യാത്രക്കാർ ഞങ്ങളുടെ കൂട്ടത്തിൽ ചേൎന്നു. ഇതിൽ പത്തിരുപതു പുരുഷന്മാർ ഒഴികെ മറ്റെല്ലാവരും സ്ത്രീകളാണു. ഇവരിൽ അധികവും പ്രാഥമിക പാഠശാലകളിൽ പഠിപ്പിക്കുന്ന ഉപാദ്ധ്യായനിമാരാണത്രെ. സ്കൂൾ പൂട്ടിയ കാലത്തു രാജ്യസഞ്ചാരത്തിന്നു വേണ്ടി യോഗം ചേൎന്നു പുറപ്പെട്ടിരിക്കുകയാണ്. ഇങ്ങിനെ എല്ലാ പൂട്ടലിന്നും ഇവർ സഞ്ചരിക്കുക പതിവാണ്. രാജ്യസഞ്ചാരം ചെയ്തു, പല തരത്തിലുള്ള നാട്ടുകളേയും ജനങ്ങളേയും കണ്ടു, മനോവികാസത വന്നിരിക്കുന്ന ഗുരുനാഥന്മാരുടെ കീഴിൽ പഠിക്കുവാൻ സാധിക്കുന്നവരായ കുട്ടികൾക്കു വെറും പുസ്തകം വായിച്ചു ഉണ്ടാവാനിടയുള്ള അറിവിനെ മാത്രം ദാനം ചെയ്വാൻ കഴിയുന്നവരായ ഗുരുക്കന്മാരുടെ ശിഷ്യത്വം വഹിക്കുവാൻ ഇടവന്നിട്ടുള്ള കുട്ടികളേക്കാൾ എത്രയൊ അധികം ഗുണം സിദ്ധിക്കുവാൻ ഇടയുണ്ടെന്നുള്ളതിന്നു വാദമില്ലല്ലൊ. അതുകൊണ്ടു അമേരിക്കക്കാരുടെ ഈ ഉദ്യമം എത്രയും ശ്ലാഘനീയമായതും ഇതിനെ ഒരു ചുരുങ്ങിയ നിലയിൽ എങ്കിലും നമ്മുടെ നാട്ടിലുള്ള വിദ്യാഭ്യാസ മേലദ്ധ്യക്ഷന്മാർ ഇവിടെ പിന്തുടരുന്നതാ

യാൽ ആയത ഇന്ത്യയിലെ പ്രാഥമിക വിദ്യാഭ്യാസത്തിന്ന ഒരു നല്ല സഹായമായി തീരുന്നതും ആണ.

രാത്രിയിലുത്തെ ഭക്ഷണംകഴിഞ്ഞ എല്ലാവരും കപ്പലിന്റെ മുകളിലേക്ക കിടക്കുവാൻ പോകുന്നതുവരെ പാട്ടും കളിയും ആയി കഴിയും. ഈ വക നേരംപോക്ക നിമിത്തം പോർട്ട് സെയ്ഡ് വിട്ടതിനുശേഷം യാത്രക്ക ഒരു പ്രത്യേകസുഖവും, സന്തോഷവും ഉണ്ടായിരുന്നു.

യാതൊരു കാററും ഓളവും കൂടാതെ തടാകം പോലെ മൌനമായിരിക്കുന്ന മദ്ധ്യധരണി കടലിൽ കടന്ന അധികം കഴിയുന്നതിന്ന മുമ്പായി പോർട്ട് സെയ്ഡ് വരെ ഉണ്ടായിരുന്ന ഉഷ്ണം മാറി സുഖപ്രദമായ ശീതവായു വീശിത്തുടങ്ങി. ആഗസ്ത 16-ാംനു-രാവിലെ ഇററലിക്കും സിസലിദ്വീപിന്നും മദ്ധ്യേ കിടക്കുന്നതായ മെഡീനാ കടലിടുക്ക ഞങ്ങൾ കടന്നു. കപ്പൽ ഇതിലെ പോകുമ്പോൾ രണ്ടു വശത്തും കിടക്കുന്ന രാജ്യങ്ങളുടെ സ്ഥിതിയും ദൂരദർശി കണ്ണാടി വെച്ചു നോക്കിയാൽ വിശദമായി അറിയാം. ഉയൎന്ന കുന്നുകളും, അവയിന്മേൽ നിൽക്കുന്ന വൃക്ഷങ്ങളും, താഴത്തുകൂടി പണിചെയ്തിരിക്കുന്ന നിരത്തുകളും, വൃക്ഷസമൂഹങ്ങളുടെ ഇടയിൽകൂടി കാണുന്ന ചില ഭവനങ്ങൾ കൂടാതെ വരിവരിയായി കൌതുകത്തോടുകൂടി പണി ചെയ്തിരിക്കുന്ന അതിവലിപ്പമില്ലാത്ത അസംഖ്യം എടുപ്പുകളും കണ്ട് ഈ രാജ്യത്തിന്റെ അരികേ കൂടി പോയപ്പോൾ മൂന്നു കൊല്ലം മുമ്പ ഇവിടെ ഉണ്ടായിരുന്ന ഭൂകമ്പം നിമിത്തം അനേകായിരം ജനങ്ങളേയും അസംഖ്യം ഭവനങ്ങളേയും അഞ്ചു നിമിഷത്തിനുള്ളിൽ അന്തകാലയത്തിലേക്ക അയച്ച ആ പ്രകൃതിയുടെ ശക്തിയെ പററി അതിശയിക്കുകയൊ ക്രൂരതയെ പററി വ്യസനിക്കുകയൊ എന്താണ വേണ്ടത എന്ന എനിക്ക സംശയമായി.

ഈററലി വിട്ട വടക്കപടിഞ്ഞാറായി നൂറു നാഴിക സഞ്ചരിക്കുമ്പോഴെക്ക ലീബാറി ദ്വീപുകളും അവകളുടെ കൂട്ടത്തിൽ നിൽക്കുന്ന സ്റ്റൊമ്പാലി എന്ന അഗ്നിപൎവ്വതവും കാണാറായി. അഗ്നിപൎവ്വതം മുമ്പ ഞാൻ കണ്ടിട്ടില്ലാത്തതുകൊണ്ട ഈ കാഴ്ച വളരെ വിശേഷമായി. ഈ പൎവ്വതം സമീപിക്കുന്തോറും അതിന്റെ അററത്തുനിന്ന സദാ പോയ്ക്കൊണ്ടിരിക്കുന്നതായ ധൂമം തെളിഞ്ഞ കണ്ടുതുടങ്ങി. കുറെ കാലം ചെല്ലുമ്പോൾ പൎവ്വതം കോപിച്ച അതിന്നകത്ത കിടക്കുന്ന അഗ്നിതുല്യമായ പദാൎത്ഥങ്ങളെ ചുററും വളരെ ദൂരത്തിൽ ചിതറുന്നു. ഈ കാലം സമീപിച്ചാൽ ഇവിടുത്തെ ജനങ്ങൾ ദൂരെ പോയി താമസിക്കുമത്രെ. രാത്രിയിൽ തീ പോയ്ക്കൊണ്ടിരിക്കുന്നത നല്ലവണ്ണം കാണാമെന്ന പറയുന്നു. പൎവ്വതത്തിന്റെ ചുററും എട്ടപ്പകൾ അധികം കാണുന്നതുകൊണ്ട ഇവിടെ ധാരാളം ജനങ്ങൾ താമസമുണ്ടെന്ന തോന്നുന്നു.

ആഗസ്ത 13-ാംനു- പോൎട്ട് സെയ്ഡ് വിട്ട അഞ്ച ദിവസം മദ്ധ്യധരണി കടലിൽകൂടി സഞ്ചരിച്ച 18-ാംനു- രാവിലെ 9 മണിക്ക മാർസെയിൽസിൽ എത്തി. ഇത പരന്ത്രീസകാരുടെ ഒരു പ്രധാന തുറമുഖമാണ. അറുപതും, എഴുപതും കപ്പലുകൾ എപ്പോഴും ഈ തുറമുഖത്ത ഉണ്ടാകും. പോൎട്ട് സെയ്ഡിൽനിന്ന മാർസേയിൽസിലേക്ക 1517 നാഴിക ദൂരമുണ്ട. ഇവിടേനിന്ന ലണ്ടനിലേക്ക കടൽവഴിയായി പോകുന്നതായാൽ 1400 നാഴികയോളം കാണും. പുറപ്പെട്ട എട്ടാം ദിവസമേ എത്തുകയുള്ളു. അതുകൊണ്ട ബിലാത്തിക്ക പോകുന്ന യാത്രക്കാരിൽ അധികം പേരും ഇവിടെ ഇറങ്ങി പരന്ത്രീസ്സരാജ്യത്തിൽകൂടി തീവണ്ടിയിൽ പോകുന്നു. ഇങ്ങിനെ പോകുന്നതായാൽ മാർസേയിൽസിൽ നിന്ന പുറപ്പെട്ട 26 മണിക്കൂറുകൊണ്ട ലണ്ടനിൽ എത്താം. ഞാനും ഇവിടെ ഇറങ്ങുവാനാണ ആദ്യം തന്നെ നിശ്ചയിച്ചിരു

ന്നത. രാവിലത്തെ പ്രാതൽ കഴിഞ്ഞ കപ്പലിൽനിന്ന ഏകദേശം രണ്ടു നാഴിക അകലേയുള്ള തീവണ്ടി ആപ്പീസിൽനിന്ന 12 മണിക്ക വണ്ടി കയറി. പരന്ത്രീസരാജ്യത്തിൽ കൂടി വണ്ടി പോകുമ്പോൾ രാജ്യത്തിൻെറ സ്ഥിതി അല്പമെങ്കിലും രണ്ടു ഭാഗത്തും നോക്കിയാൽ അറിയുവാൻ കഴിയുന്നതാണ. ജനങ്ങളുടെ സമ്പ്രദായവും, എടുപ്പുകളുടെ മാതിരിയും, എന്നുവേണ്ട ജന്തുക്കളും, വൃക്ഷങ്ങളും കൂടി പണ്ട കണ്ടു ശീലിച്ചിരുന്ന തരത്തിൽനിന്ന തീരെ വ്യത്യാസപ്പെട്ടിരുന്നതുകൊണ്ട കാണുന്നതെല്ലാം അത്ഭുതമായി തന്നെ തോന്നി. ചില ദിക്കിൽ ഉയൎന്ന കുന്നുകൾ മൂന്നും നാലും നാഴിക ദൂരത്തോളം തുളച്ചും, ചില ദിക്കിൽ കൃഷിസ്ഥലങ്ങളെ കടന്നും, ചിലപ്പോൾ ചെറിയ പട്ടണങ്ങളുടെ ഇടയിൽക്കൂടിയും സഞ്ചരിച്ച പിറേറ ദിവസം രാവിലെ 6 മണിക്ക പാരിസിൽ എത്തി.

പാരീസിൽ രണ്ടുമൂന്ന ദിവസം താമസിക്കേണമെന്നാണ ഞാൻ മുമ്പ തീൎച്ചയാക്കിയിരുന്നത. പക്ഷെ വഴിയാത്രയുടെ ക്ഷീണം നിമിത്തം അതിന്ന അപ്പോൾ തരമാവാതെ തൽക്കാലം അത നിൎത്തിവെച്ച രാവിലെ 9 മണിക്ക തന്നെ പാരീസ വിട്ടുവാൻ തീൎച്ചപ്പെടുത്തി. ആപ്പീസിൻെറ പല ഭാഗത്തുനിന്നും പല ദിക്കിലേക്ക വണ്ടി പുറപ്പെട്ടുകൊണ്ടിരിക്കുന്നു. ലണ്ടനിലേക്ക പുറപ്പെടുന്ന വണ്ടിയിൽ രണ്ടാം ക്ലാസിൽ കയറി നോക്കിയപ്പോൾ അതിൽ തിരക്കുകൊണ്ട ഇരിക്കുവാൻ യാതൊരു നിവൃത്തിയും ഇല്ലാതെ ഞാൻ വണ്ടിയിൽനിന്ന ഇറങ്ങി എന്താണ വേണ്ടത എന്ന പരിഭ്രമിച്ചുകൊണ്ട നിൽക്കുമ്പോൾ ഒരാൾ ചുമലിൽ കയ്യ വെച്ചതായി തോന്നി തിരിഞ്ഞു നോക്കി. അത പരന്ത്രീസകാരിയായ ഒരു സ്ത്രീ ആയിരുന്നു. ഞാൻ നിൽക്കുന്നത ഇന്നതുകൊണ്ടായിരിക്കാം എന്ന ഊഹിച്ച എൻെറ അടുക്കൽ വന്ന "നിങ്ങൾക്ക ഇംഗ്ലീഷ സംസാരിക്കുവാൻ അറിയില്ലേ" എന്ന ചോദിച്ചു.

ഞാൻ—ഉവ്വ എനിക്ക ഇംഗ്ലീഷ അറിയാം. പ. സ്ത്രീ—നിങ്ങൾക്ക ഈ വണ്ടിക്ക ലണ്ടനിലേക്ക പോകേണമൊ?

ഞാൻ—വേണം. പക്ഷെ തിരക്കകൊണ്ട രണ്ടാം ക്ലാസ മുറിയിൽ ഇരിക്കുവാൻ നിവൃത്തി ഇല്ല. എന്റെ കയ്യിൽ രണ്ടാം ക്ലാസ ശീട്ടാണ ഉള്ളത. പ. സ്ത്രീ—അതുകൊണ്ട വിരോധമില്ല. രണ്ടാം ക്ലാസിൽ തിരക്ക അധികമുണ്ടെങ്കിൽ ഒന്നാം ക്ലാസിൽ കയറാം, എന്ന പറഞ്ഞ ഒരു റെയിൽവെ ഉദ്യോഗസ്ഥനെ വിളിച്ച എന്നെ ഒന്നാം ക്ലാസ വണ്ടിയിൽ കൊണ്ടുപോയി കയററാൻ പറഞ്ഞു. ആ സ്ത്രീ പോയി.

ഞാൻ ഒരു അന്യദേശക്കാരൻ. എന്റെ ആവശ്യത്തെ ആലോചിച്ചറിഞ്ഞ എന്നെ സഹായിക്കുവാൻ വന്നവളായ ആ സ്ത്രീയുടെ ദയാശീലത്തേയും, ബുദ്ധിഗുണത്തേയും പററി എനിക്ക വളരെ നന്ദിയും ബഹുമാനവും തോന്നിയതിനാലാണ ഈ സംഗതി ഇവിടെ പ്രസ്താവിക്കുവാൻ ഇടവന്നത.

പാരിസിൽനിന്ന പുറപ്പെട്ട ഒരു മണിക്ക ബൊലോണിൽ എത്തി. അവിടേനിന്ന തീബോട്ടു വഴിയായി ഒന്നര മണിക്കൂറിന്നുള്ളിൽ ഫോൾക്കസ്റ്റണിൽ വന്ന ചേൎന്നു. ഇവിടേനിന്ന പിന്നേയും രണ്ടര മണിക്ക തീവണ്ടിമാൎഗ്ഗമായി പുറപ്പെട്ട വൈകുന്നേരം നാലു മണിക്ക ലണ്ടൻ പട്ടണത്തിൽ എത്തി.



# രണ്ടാം ഭാഗം.

## ലണ്ടൻ പട്ടണം.

### 1-ാം അദ്ധ്യായം.

#### പട്ടണത്തിന്റെ സ്വഭാവം.

വലിപ്പംകൊണ്ടും, ധനപുഷ്ടികൊണ്ടും ലോകത്തിലെ പ്രധാനപ്പെട്ട മറ്റെല്ലാ പട്ടണങ്ങളേയും കവിഞ്ഞുനിൽക്കുന്ന ലണ്ടൻ, ഏകദേശം രണ്ടായിരം കൊല്ലങ്ങൾക്കു മുമ്പ സാധുക്കളായ ചില മുക്കവന്മാർ നിവസിച്ചിരുന്ന ഒരു കുഗ്രാമമായിരുന്നു എന്നറിയുമ്പോൾ ഈ കാലത്തിന്നുള്ളിൽ മനുഷ്യന്റെ ആലോചനാശക്തിക്കും, ബുദ്ധിവിശേഷത്തിന്നും, ഉത്സാഹത്തിന്നും, കരകൌശലത്തിന്നും വന്നിരിക്കുന്ന മഹത്തായ വളൎച്ച ലോകാഭിവൃദ്ധിയെ സൂക്ഷിച്ചറിയുന്ന ഏവന്റേയും മനസ്സിനെ അതിശയത്താൽ സ്തംഭിപ്പിക്കുന്നു. അഞ്ചോ പത്തോ ചതുരശ്ര നാഴിക മാത്രം വീതിയുണ്ടായരുന്ന ആ ചെറുഗ്രാമം ഇപ്പോൾ എഴുന്നൂറ ചതുരശ്ര നാഴിക വിസ്തീൎണ്ണമുള്ള ഒരു വലിയ പട്ടണമായി തീൎന്നിരിക്കുന്നു. അവിടവിടെ ഉണ്ടായിരുന്ന മുക്കവന്മാരുടെ കുടിലുകൾക്കു പകരം എട്ടു ലക്ഷത്തിൽ അധികം വിശേഷപ്പെട്ട എടുപ്പുകളാൽ പട്ടണം നിറയപ്പെട്ടിരിക്കുന്നു. മത്സ്യവ്യാപാരം ചെയ്തു ഉപജീവിച്ചിരുന്ന രണ്ടായിരത്തോളം മനുഷ്യർ പാൎത്തിരുന്ന സ്ഥലത്തു പല ജോലിക്കാരായ എമ്പതു ലക്ഷം ജനങ്ങൾ ഇപ്പോൾ ജീവിച്ചുവരുന്നു. ജനശൂന്യമായി, നിശ്ശബ്ദമായി കിടന്നിരുന്ന വനപ്രദേശങ്ങളെല്ലാം അത്യുഗ്രതയോടെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വാഹനസമൂഹങ്ങളുടെ ശബ്ദത്താൽ

മുഴങ്ങിക്കൊണ്ടിരിക്കുന്നു. രാത്രിയിൽ എന്നു വേണ്ട പകൽ സമയത്തുകൂടി കുരിരുട്ടായിരുന്ന ദിക്കുകളിലെല്ലാം ഇപ്പോൾ വിദ്ദ്യുച്ഛക്തി ദീപങ്ങളാൽ ജ്വലിച്ചുകൊണ്ടിരിക്കുന്നു. ഭൂമിയിലും വെള്ളത്തിലും മാത്രം സഞ്ചരിച്ചു തൃപ്തിവരാതെ മനുഷ്യർ ഇപ്പോൾ ആകാശത്തേക്കു പുറപ്പെട്ടു പക്ഷികൾക്കു അസൂയയെ ഉണ്ടാക്കത്തക്ക വേഗതയോടെ സഞ്ചരിക്കുന്നു. മനുഷ്യവൎഗ്ഗത്തിൻെറ പലവിധ അഭിവൃദ്ധിയും വിശദമായി അറിയിക്കുന്നത ലണ്ടനിൽ തന്നെയാണ.

നിരത്തുകളുടെ മിനുസവും വൃത്തിയുമൊ, എടുപ്പുകളുടെ വലിപ്പവും ഭംഗിയുമൊ, വാഹനങ്ങളുടെ തരവും എണ്ണവുമൊ, ജനങ്ങളുടെ സംഖ്യയും സമ്പ്രദായവുമൊ,—ഏതാണ ഇന്ത്യയിൽനിന്നു വരുന്ന ഒരു യാത്രക്കാരന്നു അധികം കൌതുകത്തേയും ആശ്ചൎയ്യത്തേയും തരുന്നത എന്നു പറയുവാൻ പ്രയാസം. പട്ടണത്തിലെ പ്രധാനപ്പെട്ട തെരുവീഥികളെല്ലാം മരഇഷ്ടികപതിച്ച്, ടാർ തേച്ചു ഒരു വക പൊടിയിട്ടു അമൎത്തി വൃത്തിയാക്കിവെച്ചിരിക്കുന്നു. ഇതിൻെറ രണ്ടു ഭാഗത്തും എട്ടടി വീതിയിൽ ശിലക്കല്ലുകൊണ്ടു പടുത്തിരിക്കുന്നു. ഇങ്ങിനെ പടുത്ത ഭാഗങ്ങൾ ജനങ്ങൾക്കു സഞ്ചരിക്കുവാനും നടുക്കുള്ള സ്ഥലം വാഹനങ്ങളുടെ ഉപയോഗത്തിന്നും ആണ. അങ്ങോട്ടും ഇങ്ങോട്ടും പോയ്ക്കൊണ്ടിരിക്കുന്ന വാഹനങ്ങൾ നിരത്തിലെ ഓരോ വശത്തുകൂടി ഓടിക്കൊണ്ടിരിക്കുന്നു. പട്ടണത്തിൽ തിരക്കുള്ള ഭാഗങ്ങളിൽ ഒതെരുവിൽ ഒരു ഭാഗത്തുനിന്നു മറേറ ഭാഗത്തേക്കു ഒന്നായി പോകുവാൻ പ്രയാസമാണ. ഇതിന്നായി നിരത്തിൻെറ നടുക്കു അവിടവിടെ പണി ചെയ്തിരിക്കുന്ന കൽത്തളത്തിൽ ഒരു ഭാഗത്തുനിന്നു ഓടി പോയി, അവിടേനിന്നു വാഹനങ്ങളുടെ ഒഴിവു നോക്കി മറേറ ഭാഗത്തേക്കു പിന്നേയും ഓടുന്നു. അനേകായിരം വാഹനങ്ങൾ എടവിടാതെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന

ഈ വലിയ പട്ടണത്തിൽ ദിവസേന നേരിടുന്ന അപകട മ രണങ്ങളെ പററി ഒട്ടും അത്ഭുതപ്പെടത്തക്കതല്ലല്ലൊ.

ഓരോ തെരുവുകളിലും ഉള്ള ഏടുപ്പുകളെല്ലാം മിക്കതും ഒരു പോലെയിരിക്കും. ഇത പട്ടണത്തിന്റെ ഭംഗിയെ വദ്ധിപ്പിക്കു ന്നതിന്ന സഹായിക്കുന്നുണ്ടെന്നുള്ളതിന്ന വാദമില്ല. നാലു നി ല മാളികകളാണെങ്കിൽ എല്ലാം ഒരുപോലെ അങ്ങിനെ ത ന്നെ. അതിലും വലിപ്പമുള്ള ഭവനമാണ മറെറാരു തെരുവിൽ കാണുന്നത എങ്കിൽ അതിന്നനുസരിച്ചിരിക്കും ആ തെരുവിൽ ഉള്ള മറെറല്ലാ ഭവനങ്ങളും. ഒരു തെരുവിൽ കാണുന്നതെല്ലാം ചുകന്ന ഇഷ്ടികയാണെങ്കിൽ മറേറ തെരുവിൽ കാണുന്നതെ ല്ലാം വെളുത്ത ഇഷ്ടികയായിരിക്കും. യാതൊരു കുപ്പയും ചണ്ടി യും നിരത്തിൽ കാണുകയില്ല. ഇതെല്ലാം അതാതു വീട്ടുകാർ ത ങ്ങളുടെ വീട്ടിൽ ഒരിടത്ത കൂട്ടിവെക്കുന്നു. ഇതിനെ ആഴ്ചയിൽ രണ്ടു പ്രാവശ്യം കുപ്പക്കാരൻ വണ്ടിയും കൊണ്ടുവന്ന എടുത്ത കൊണ്ടുപോകുന്നു. വീടുകളുടെ വാതിൽ ഒന്നും തുറന്നു കാണു കയില്ല. വാതിൽക്കൽ ചെന്ന മുട്ടുകയൊ, ഉമ്മറത്ത കാണുന്ന ബട്ടൺ അമത്ത മണി അടിക്കുകയൊ, ചെയ്താൽ മാത്രമേ വാ തിൽ തുറക്കുകയുള്ളൂ. എല്ലാ വീടുകളുടെ വാതിലിലും ഒരു ദ്വാര മുണ്ടാകും. ഇത തപാൽ ശിപായിക്കു കത്ത ഇടുവാനുള്ളതാണ. ഈ ദ്വാരത്തിൽകൂടി കത്തിട്ട ട്ടി ട്ടി എന്ന രണ്ടു പ്രാവശ്യം വാ തിൽക്കൽ മുട്ടുന്നു. ഇതു കേട്ടാൽ തപാലാണെന്ന വിശ്വസി ക്കാം. കമ്പിയാണെങ്കിൽ ട്ടി ട്ടി, ട്ടി ട്ടി എന്ന രണ്ട ഇരട്ട മുട്ട ലാണ. സാമാനം വിൽക്കുവാൻ വരുന്നവരാണെങ്കിൽ ട്ടി എ ന്ന ഒരു മുട്ടൽ മാത്രമേ ഉണ്ടാകയുള്ളൂ. അങ്ങിനെ ഇന്ന തര ക്കാരനാണ വന്നിരിക്കുന്നതെന്ന മിക്കതും വാതിൽക്കലെയുള്ള മുട്ടൽ കേട്ടാൽ നിശ്ചയിക്കാം.

ഇത്ര വിസ്തീൎണ്ണമായതും ജനത്തിരക്കുള്ളതും ആയ ഈ പട്ട ണത്തിന്റെ പല ഭാഗങ്ങളിലായി വളൎത്തി രക്ഷിച്ചുവരുന്ന ഉ

ദ്യാനങ്ങളും പൂങ്കാവുകളും ലണ്ടൻ പട്ടണത്തിന്റെ ശ്വാസകോശങ്ങളായി വിചാരിക്കാം. ഈവിധ സ്ഥലങ്ങൾ ഇവിടെ ഇല്ലായിരുന്നുവെങ്കിൽ നല്ല വായു ശ്വസിക്കുന്നതിന്നും ജനത്തിരക്ക ഇല്ലാത്ത സ്ഥലത്ത ഉലാത്തിക്കൊണ്ടിരിക്കുന്നതിന്നും തിരെ അസാദ്ധ്യമാകുമായിരുന്നു. പട്ടണഭരണ കത്താക്കന്മാർ ചെയ്തിരിക്കുന്ന ഈ പ്രവൃത്തി ജനങ്ങൾക്ക എത്രകണ്ട സുഖത്തേയും വിനോദത്തേയും കൊടുക്കുന്നുണ്ടെന്ന ഒരു ഞായറാഴ്ച വൈകുന്നേരം ഇവിടെ പോയി നോക്കിയാൽ അറിയാവുന്നതാണ. ഈ പൂങ്കാവുകളിൽ പല സ്ഥലങ്ങളിലായി അനേകായിരം സ്ത്രീപുരുഷന്മാർ നിറഞ്ഞിരിക്കും. ഒരു പ്രദേശത്ത സ്ത്രീകളുടെ സ്വാതന്ത്ര്യത്തെ പററി ഒരു യുവതി പ്രസംഗം ചെയ്യുന്നു. മറെറാരേടത്ത ഭരണകാൎയ്യങ്ങളിലുള്ള ന്യൂനതകളെ ചൂണ്ടികാണിച്ച ഒരാൾ അനേകം ശ്രോതാക്കളെ ആകഷിക്കുന്നു. വേറൊരു സ്ഥലത്ത വളരെ പേർ കൂടി പാട്ടു പാടുന്നു. അകലേ ഒരിടത്ത സുഖാനുഭവത്തിൽ ലയിച്ച ഈശ്വരവിചാരം ത്യജിച്ചിട്ടുള്ള ജനങ്ങളോട മതാചാരപ്രകാരം നടക്കേണ്ടതിന്ന ഒരു പാതിരി ഉപദേശിക്കുന്നു. ലണ്ടൻ പട്ടണത്തിന്റെ തിരക്കും പ്രവൃത്തിയും അത്ഭുതം തന്നെ. വിവിധ വിഭവങ്ങളോട്ടു കൂടിയ ഭക്ഷണം കഴിച്ച, വിലപിടിച്ച ഉടുപ്പും ധരിച്ച, സുഖമായിരിക്കുന്ന അനേകം പ്രഭുക്കളുടെ വാസസ്ഥലമാണ ഇത എങ്കിൽ ഭക്ഷണനിവൃത്തി ഇല്ലാതെ കീറി തൊഴിഞ്ഞ വസ്ത്രങ്ങളോട്ടു കൂടി ഉഴലുന്ന അസംഖ്യം ദരിദ്രന്മാർ പാൎക്കുന്നതും ഇവിടെ തന്നേയാണ. കുബേരദേവന്റെ അരികിൽതന്നെ ദാരിദ്ര്യദേവതയും ഇടവിടാതെ പാൎക്കുന്നു. വിദ്വാന്മാരുടെ സമൂഹം നിവസിക്കുന്നതും മൂൎഖന്മാരുടെ സംഘം പാൎക്കുന്നതും എല്ലാം ഇവിടെ തന്നെ. എങ്ങിനെ നോക്കിയാലും ലണ്ടൻ, ലോകത്തിലുള്ള മറെറല്ലാ പട്ടണങ്ങളേക്കാളും മഹിമയേറിയതു തന്നെ, സംശയമില്ല.

തന്റെ സൎവ്വ തേജസ്സോടുകൂടി ആദിത്യഭഗവാനെ ഇട്ടിക്കിൽ ശീതകാലത്ത കാണുന്നത വളരെ അപൂൎവ്വമാകകൊണ്ട, മഞ്ഞുകൊണ്ടൊ, മേഘങ്ങളെക്കൊണ്ടൊ, മൂടപ്പെടാതെ തെളിഞ്ഞു കാണുന്ന സൂൎയ്യരശ്മിയുള്ള ദിവസം, പട്ടണം കാണേണ്ടതിന്ന ആഗ്രഹമുള്ള ഒരുവനെ വെളിയിൽ ഇറങ്ങി സഞ്ചരിക്കുവാനായി പ്രേരിപ്പിക്കുന്നു. താമസത്തിന്ന സൌകൎയ്യമുള്ളത തിരക്കില്ലാത്ത പ്രദേശത്താകകൊണ്ട, ഇങ്ങിനേയുള്ള ഒരു സ്ഥലത്തുനിന്ന നാം പുറപ്പെട്ടു എന്ന വിചാരിക്കുക. തെരുവിന്റെ ഇരുവശത്തും പല പ്രകാരത്തിൽ കളിച്ചുകൊണ്ടിരിക്കുന്ന കുട്ടികളേയാണ നാം ആദ്യം കാണുന്നത. കറുത്ത മനുഷ്യരെ ഇവിടെ കാണുന്നത സാധാരണയല്ലാത്തതുകൊണ്ട ഇന്ത്യക്കാരനായ ഒരുവനെ കാണുമ്പോൾ ഇവൎക്കുണ്ടാകുന്ന ആശ്ചൎയ്യമൊ കൗതുകമൊ ഒട്ടും അത്ഭുതപ്പെടത്തക്കതല്ലല്ലൊ. കറുത്ത പരിചയമില്ലാത്ത സാപുത്രൂപത്തെ സൂക്ഷിച്ചു നോക്കി തങ്ങളുടെ ചങ്ങാതിമാരുടെ അടുക്കൽ ഓടിച്ചെന്ന ഈ അപൂൎവ്വകാഴ്ചയെ ചൂണ്ടിക്കാണിച്ചു കൊടുക്കുന്നു. ചിലപ്പോൾ "ബ്ലാക്കി" കറുത്ത മനുഷ്യാ, എന്ന പതുക്കെ പറയുകയും ചെയ്യില്ലെന്നില്ല. വലിയ ആളുകൾ മാത്രമല്ല, സൂൎയ്യപ്രകാശമുള്ള ദിവസം പട്ടണത്തിൽകൂടി ഉലാത്തുവാൻ പുറപ്പെടുന്നത. ഈ അവസരത്തെ, പ്രസവിച്ച് അധികദിവസമാകാത്ത, ചെറുകുട്ടികൾകൂടി കുറയുന്നില്ല. ഇത്തരത്തിലുള്ള കിടാങ്ങളെ ചക്രമുള്ള തൊട്ടിലിൽ കിടത്തി കാററു കൊള്ളിക്കേണ്ടതിന്നായി തെരുവിന്റെ അരികിൽകൂടി കൊണ്ടുപോകുന്നതും സാധാരണയായി കാണാം. അതാ, തെരുവിന്റെ ഒരു വശത്ത ഒരുത്തൻ ഒരു സംഗീതപ്പെട്ടി വെച്ച് പാട്ടു പാടിക്കൊണ്ടിരിക്കുന്നു. അടുത്തു ചെന്ന അതെന്തെന്ന അറിയുക. അത ഒരു കുരുടനാണ. പ്രവൃത്തിയെടുക്കുവാൻ നിവൃത്തിയില്ലാതെ ഉപജീവനത്തിന്ന വഴി കാണാതെ യാചകത്തിന്നൊരുമ്പെട്ടിരിക്കുകയാണ. പക്ഷെ ഇവിടെ യാതൊരാൾക്കും യാചകത്തിന്നായി

നടക്കുവാൻ പാടില്ല. അംഗഹീനത്വംകൊണ്ട പ്രവൃത്തിയെടു ക്കുവാൻ പാടില്ലാത്തവൎക്ക താമസിക്കുവാൻ വേണ്ടി സ്ഥലങ്ങൾ ഉണ്ട. ആരെങ്കിലും ഈ നിലക്ക വന്നാൽ അവിടെ ചെല്ലുന്ന തല്ലാതെ, നമ്മുടെ രാജ്യത്ത കാണുന്ന മാതിരിയിൽ നിരത്തിൽ നിന്ന യാത്രക്കാരോട യാചിക്കുവാനായി സമ്മതിക്കുകയില്ല. ത ങ്ങളുടെ ആവശ്യനിവൃത്തി വരുത്തേണ്ടതിന്നും അതേസമയത്ത തന്നെ നിയമത്തെ അനുസരിക്കേണ്ടതിന്നും ഈ ദിക്കിലുള്ള യാ ചകന്മാൎക്ക ഒരു പ്രത്യേകവിദ്യയുണ്ട. തങ്ങളുടെ സ്ഥിതി എന്തെ ന്ന എഴുതി കഴുത്തിൽ കെട്ടിതൂക്കുന്നു. എന്നിട്ട വല്ല തീപ്പെട്ടി യോ മററു സാധനങ്ങളോ കയ്യിൽ പിടിച്ച് അത വിൽക്കുവാ നാണെന്നുള്ള നാട്യത്തിന്മേൽ യാചകത്തിന്നിരിക്കുന്നു. ആളു കളെ ആകൎഷിക്കുവാനായിട്ടാണ പാട്ടു പാടുന്നത. ഇതാണ ഇ വിടുത്തെ യാചകന്മാരുടെ സൂത്രം. ഈ സ്ഥിതിയിലുള്ള യാച കന്മാരേയും ഇവിടെ അധികം കാണുകയില്ല.

ഇനി നാം പ്രവേശിക്കുന്നത, തിരക്കുള്ള ഭാഗങ്ങളിലാണ. സൂൎയ്യാസ്തമനം കഴിഞ്ഞ വിളക്ക വെച്ചിരിക്കുന്ന സമയത്താണ ഈ സ്ഥലങ്ങൾ വളരെ കൌതുകജനകമായിരിക്കുന്നത. നക്ഷ ത്രജാലങ്ങളെ പോലെ അസംഖ്യമായി കാണുന്ന വിദ്യുഛക്തി ദീപങ്ങളും, ചന്ദ്രമണ്ഡലത്തെ പോലെ പ്രകാശിച്ചുകൊണ്ടിരി ക്കുന്ന വാഷിംഗടൻ വിളക്കുകളും രാത്രിയെ പകലെന്നപോലെ തോന്നിപ്പിക്കുന്നു. വില്പനസ്ഥലങ്ങൾ മിക്കതും പൂട്ടിയിരിക്കുന്നു വെങ്കിലും അവകളുടെ ഉള്ളിൽ ജ്വലിച്ചുകൊണ്ടിരിക്കുന്ന ദീപ ങ്ങളും മുൻഭാഗത്തേക്ക ഗ്ലാസുവാതിലുകളും ഉള്ളതുകൊണ്ട അ കത്ത വിൽക്കുവാൻ വെച്ചിരിക്കുന്ന സാധനങ്ങളെയെല്ലാം വെ ളിവായി നമുക്ക കാണാം. മത്സ്യക്കച്ചവടക്കാരൻെറ സ്ഥലം മു തൽ രത്നവ്യാപാരിയുടെ ഷാപ്പുവരേയുള്ള സകല വില്പനസ്ഥ ലങ്ങളിലും വെച്ചിരിക്കുന്ന മാതിരിയും, അവയുടെ വില അറിയി ക്കുവാനായി അടുത്തു കാണുന്ന കടലാസ്സും, ഇംഗ്ലീഷ കച്ചവട

ക്കാരൻെറ വകതിരിവും, സാമൎത്ഥ്യവും, കച്ചവടത്തിന്നുള്ള കണ്ണും പ്രത്യക്ഷപ്പെടുത്തുന്നുണ്ട. മത്സ്യമാംസാദികൾ വിൽക്കുവാൻ വെച്ചിരിക്കുന്ന സ്ഥലത്തിൻെറ വെടിപ്പും വൃത്തിയും കാണുമ്പോൾ നമ്മുടെ രാജ്യങ്ങളിലുള്ള ഈ വക സ്ഥലങ്ങളിലെ അസഹ്യമായ ദുൎഗ്ഗന്ധവും വൃത്തികേടും ഓൎമ്മയിൽ വരുന്നു. ഈ ദിക്കിലുള്ള ജന്തുക്കളെക്കൊണ്ട മാത്രം ഇവിടുത്തെ ഭക്ഷണത്തിന്നാവശ്യമായിരുന്ന മാംസത്തിന്ന തികയാത്തതുകൊണ്ട കപ്പൽമാൎഗ്ഗമായി പല രാജ്യങ്ങളിൽനിന്നും മാംസം ഇവിടെ എത്തുന്നുണ്ട. ഇതിൽ പ്രധാനമായി വരുന്നത ആസ്ത്രേലിയാ രാജ്യത്തുനിന്നാണ. ആസ്ത്രേലിയായിൽനിന്ന ബിലാത്തിക്ക ഒന്നര മാസത്തെ വഴിയുണ്ടെങ്കിലും അവിടേനിന്ന വധിക്കുന്ന ജന്തുക്കളെ ചീഞ്ഞു കേടുവരാത്തവിധം സൂക്ഷിച്ച ബിലാത്തിയിൽ എത്തിക്കുന്നു. ഇങ്ങിനെ മാംസം കിട്ടാതിരുന്നാൽ ഇവിടെ ഇതിന്ന വളരെ പ്രയാസമാകുമായിരുന്നു. ഈ രാജ്യത്തു കിട്ടാത്ത പലവിധ ഫലങ്ങളും ഈ വിധത്തിൽ കേടുവരാതെ ദൂരരാജ്യങ്ങളിൽനിന്ന ഇവിടെ എത്തിക്കുന്നുണ്ട.

തെരുവിൽകൂടി കുറേ നടക്കുമ്പോൾ നിരത്തിൻെറ നടുക്ക ഇരുമ്പു കമ്പികൾ വളച്ചു വെച്ചിരിക്കുന്ന ഒരു സ്ഥലം കാണാം. അതിൻെറ അടുത്ത ചെല്ലുമ്പോൾ നടുവിൽകൂടി ഒരു ഗുഹ ഉള്ളതായി അറിയും. അതിലെ ഇറങ്ങി പോയാൽ വിശേഷമായ ഇഷ്ടികകൾകൊണ്ട കെട്ടി വൃത്തിയായി വെച്ചിരിക്കുന്ന ജലവിസൎജ്ജനത്തിന്നുള്ള സ്ഥലത്താണ നാം ചെല്ലുക. അതിൻെറ അരികിൽ തന്നെ കാണുന്ന വാതിലിൻെറ ദ്വാരത്തിൽകൂടി ഒരു "പെനി" ഇട്ടാൽ ഉടനെ ആ വാതിൽ തുറക്കുന്നു. ഇതിന്നകം മലവിസൎജ്ജനത്തിന്നുള്ളതാണ. ഇതെല്ലാം എത്ര വൃത്തിയിൽ വെച്ചിരിക്കുന്നു. പണം വാങ്ങേണ്ടുന്ന ദിക്കിൽ തെറ്റുകൂടാതെ പണം വസൂൽചെയ്യുന്നതും യന്ത്രം തന്നെ എന്ന പറയുമ്പോൾ ഇതെല്ലാം കാണുവാൻ സാധിക്കാത്ത ആളുകൾക്ക ഇവ

യെല്ലാം വിശ്വസിക്കുന്നതിന്നുകൂടി പ്രയാസമായി തോന്നുന്നു. ഓരോ വിശേഷങ്ങൾ കാണുന്തോറും പരിഷ്കാരത്തിന്റെ വൎദ്ധനക്കു അതിരില്ലാത്തപോലെ തോന്നുന്നു.

ഈ പട്ടണത്തെ മുമ്പു കാണാത്ത ഒരുവൻ ഇവിടുത്തെ തെരുവുകളിൽകൂടി നടന്നു നോക്കിയാൽ തനിക്കു പുതുതായും അതിശയമായും തോന്നുന്ന ചില സംഗതികളേയാണെല്ലോ ഇതുവരെ പ്രസ്താവിച്ചിരുന്നതു. പക്ഷെ തെരുവുകളിൽകൂടി നടന്നു പല കാഴ്ചകളേയും കണ്ടതുകൊണ്ടു മാത്രം ലണ്ടന്റെ സൂക്ഷ്മസ്ഥിതിയെ അറിയുവാൻ സാധിക്കുന്നതല്ല. വെറും കണ്ണുകൊണ്ടു കാണുവാൻ തരമുള്ള വിശേഷങ്ങളേക്കാൾ എത്രയോ അതിശയിക്കത്തക്കതും അത്ഭുതപ്പെടത്തക്കതും ആയ അനേകം കാൎയ്യങ്ങൾ ഒരു ദിവസം 24 മണിക്കൂറിന്നുള്ളിൽ ഇവിടെ സംഭവിക്കുന്നുണ്ടു. ഒരു ദിവസം ഇവിടെ ഉണ്ടാകുന്ന കുലയും, ആത്മഹത്തിയും, അപകട മരണങ്ങളും ആലോചിച്ചു നോക്കിയാൽ നവീനപരിഷ്കാരംകൊണ്ടുണ്ടാകുന്ന ഗുണത്തേക്കാൾ ഒട്ടും കുറയാത്ത ദോഷവും രാജ്യത്തിന്നു നേരിടുന്നില്ലേ എന്നു സംശയിക്കുവാൻ ധാരാളം ന്യായം കാണുന്നുണ്ടു. സുഖദുഃഖങ്ങളേയും, നന്മതിന്മകളേയും ദിനരാത്രിപോലെ സംഘടിപ്പിച്ചിരിക്കുന്ന ഈ ലോകത്തിൽ യാതൊരു ഗുണത്തിന്നും ദോഷത്തെ തീരേ വിട്ടൊഴിക്കുവാൻ തരമില്ലല്ലൊ. ലോകത്തെ എല്ലാം സംബന്ധിക്കുന്നതായ ഈ തത്വം ഭൂലോകത്തിലെ പട്ടണങ്ങളിൽ വെച്ചു അഗ്രസ്ഥാനത്തെ അൎഹിക്കുന്ന ലണ്ടൻ പട്ടണത്തിൽ ശരിയായി തെളിഞ്ഞു കാണാം.

അതി വേഗത്തിൽ സഞ്ചരിക്കുന്ന അനേകായിരം വാഹനങ്ങൾ പട്ടണത്തിൽകൂടി അങ്ങുമിങ്ങും എപ്പോഴും ഓടിക്കൊണ്ടിരിക്കുന്നതുകൊണ്ടു സഞ്ചാരത്തിന്നു വളരെ സൌകൎയ്യമുണ്ടെങ്കിലും ഇവകളാൽ ഒരു ദിവസം നേരിടുന്ന ആപത്തുകളെ ആലോചി

കേരള സാഹിത്യ അക്കാദമി

കുമ്പോൾ ഈ സൌകൎയ്യം പക്ഷെ വേണ്ടെന്നു നമുക്കു തോന്നി പ്പോകുന്നു. വിമാനയാത്ര മനുഷ്യവൎഗ്ഗത്തിന്റെ പരിഷ്കാരവ ൎദ്ധനക്കു ക്രമേണ സഹായിക്കുമെങ്കിലും ഇതിൽനിന്നുണ്ടാകുന്ന അപകടങ്ങൾ കേൾക്കുമ്പോൾ തന്നെ മനസ്സു ഞെട്ടിപ്പോകുന്നു. പല വിധത്തിലുള്ള പഠിപ്പും കച്ചവടവും വൎദ്ധിച്ചിരിക്കുന്നതായ ഇക്കാലത്തു സൈ്വരത്തോടെ അധികം നേരം ഇരുന്നു വിശ്രമി ക്കുവാൻകൂടി പട്ടണ നിവാസികൾക്കു സമയമില്ലാത്തതുകൊണ്ടു ഈ അധികയത്നം അവരുടെ ദേഹത്തേയും മനസ്സിനെയും ക്ഷീ ണിപ്പിച്ച് പലപ്പോഴും അത അകാലമരണത്തിന്നും ചിലപ്പോൾ ആത്മഹത്യക്കും ഇട വരുത്തുന്നു. സ്ത്രീകൾകൂടി അധികസ്വാത ന്ത്ര്യം ഇച്ഛിക്കുന്ന ഇക്കാലത്തു ആ സ്വാതന്ത്ര്യം തന്നെ അവരു ടെ സുഖത്തേയും നശിപ്പിക്കുന്നു. ഈ സംഗതികളുടെ പരമാ ൎത്ഥതയെ തെളിയിക്കുന്നതായും, ലണ്ടന്റെ പരിഷ്കാരത്തെ വെളി പ്പെടുത്തുന്നതായും ഉള്ള ചില കാൎയ്യങ്ങളെ പററിയാണ ഇനി പറയുവാൻ പോകുന്നത.

പട്ടണത്തിലെ വിശേഷങ്ങളും വിനോദങ്ങളും കണ്ടു രസി ച്ച് സന്തോഷിച്ചിരിക്കുന്ന നിവാസികൾ, ഒരു ദിവസം ഈ വ ലിയ പട്ടണത്തിൽ സുമാറ 190 മരണങ്ങൾ ഉണ്ടാകുന്നുണ്ടെ ന്ന പക്ഷെ അറിയുന്നില്ലായിരിക്കാം. എങ്കിലും ഇത വാസ്തവ മാണ. തലേ ദിവസം രാത്രി 12 മണിക്കു ജീവിച്ചിരുന്ന ല ണ്ടൻ നിവാസികളുടെ സംഘത്തിൽനിന്ന പിറേറ ദിവസം രാ ത്രി 12 മണി വരുമ്പോഴെക്കു 190 ആളുകൾ ഈ പട്ടണത്തിലെ സുഖത്തെ ത്യജിച്ച് പരലോകം പ്രാപിക്കുന്നു എന്ന കേൾക്കു മ്പോൾ ലണ്ടൻ പട്ടണത്തിലെ മരണസംഖ്യ നമ്മെ ഭയപ്പെടു ത്തുന്നു. ഈ വലിയ സംഖ്യയിൽ, ഒരു വയസ്സു തികയുമ്പോ ഴെക്കു ഈ ലോകത്തെ വിടുവാൻ സംഗതി വരുന്ന 34 ചെറിയ കുട്ടികളും ഉൾപ്പെടും.

ഈ മരണത്താൽ ഉണ്ടാകുന്ന സ്ഥലത്തെ ആക്രമിക്കുന്ന ജനസംഖ്യ ഇതിലും എത്രയോ അധികമാണ്. ഒരു ദിവസം ലണ്ടൻ പട്ടണത്തിൽ ഏറക്കുറെ 325 ജനനം ഉണ്ടാകുന്നുണ്ട്. ഈ ജനനത്തിൽ ഉണ്ടാകുന്ന കുട്ടികളുടെ അവസ്ഥാഭേദം ആലോചിച്ചു നോക്കിയാൽ ഈശ്വരന്റെ പക്ഷഭേദത്തെ പററി നമുക്കു വളരെ കഷ്ടത തോന്നും. ഏറക്കാലം കൊതിച്ചു കാത്തിരുന്ന തന്റെ പുത്രന്റെ ജനനത്തിൽ സന്തോഷിച്ചു കുട്ടിയുടേയും അമ്മയുടേയും ശുശ്രൂഷക്കും സൌകൎയ്യത്തിന്നും ഏർപ്പെടുത്തിയിരിക്കുന്ന അനേകം വൃഷളികളും, വസ്ത്രങ്ങളും നിറഞ്ഞിരിക്കുന്ന ഒരു ധനികനായ പ്രഭുവിന്റെ അവസ്ഥ കണ്ടു നമുക്കു അസൂയ തോന്നുമെങ്കിലും, അതേ സമയത്തു തന്നെ, കുറെ അകലെ, രണ്ടാംകുടുസ്സ ഇടവഴങ്ങുവാൻ കൂടി പാടില്ലാത്ത ഒരു വൃത്തികെട്ട സ്ഥലത്ത, പട്ടിണി കിടന്നു നിലവിളിക്കുന്ന ആറേഴു കുട്ടികളും, അവരുടെ സംഘത്തിൽ ചേരുവാനായി ഇപ്പോൾ ഭൂസ്പർശം ചെയ്തു മേൽ ഇടുന്നതിന്നു ഒരു കീറത്തുണി കൂടി ഇല്ലാതെ എലിക്കുഞ്ഞിനെപ്പോലെ വിറച്ചുകൊണ്ടിരിക്കുന്ന ആ നിർഭാഗ്യവസ്തുവേയും, അതിനെ കണ്ടു ഖേദിക്കുന്ന തന്റെ ഭാൎയ്യയേയും വിചാരിച്ചു പരിതാപപ്പെടുന്ന ദരിദ്രന്റെ സ്ഥിതി നമുക്കു ഉടനേ തന്നെ വളരെ സമാധാനത്തേയും തരുന്നുണ്ട്. ഇതാണ ഒരു ദിവസത്തിൽ ഈ പട്ടണത്തിൽ സംഭവിക്കുന്ന ജനന മരണങ്ങളുടെ എണ്ണവും, സ്ഥിതിയും.

ശരാശരി 190 മരണവും 325 ജനനവും ഉണ്ടാകുന്ന ഈ പട്ടണത്തിൽ തന്നെ ഒരു ദിവസം 105 വിവാഹവും ഉണ്ടാകുന്നുണ്ട്. തങ്ങളുടെ ഇഷ്ടജനങ്ങളോടു ചേൎന്ന വിവാഹകൎമ്മത്തിന്നായി പള്ളിയിലേക്കു പോകുന്ന വധൂവരന്മാർ സഞ്ചരിക്കുന്ന വണ്ടിയുടെ എതിരായി തന്നെ തന്റെ ബന്ധുക്കളാൽ പിന്തുടരപ്പെട്ടു അവസാന വിശ്രമസ്ഥലത്തേക്കായി യാത്ര പുറപ്പെട്ടിരിക്കുന്ന ഒരു മൃതശരീരത്തെ വഹിച്ചുകൊണ്ടു വരുന്ന

വണ്ടിയേയും കാണാം. ഭൎത്താക്കന്മാരുടേയൊ മക്കളുടേയൊ മരണത്താൽ അനേകം സ്ത്രീകൾ വ്യസനിച്ചു കരഞ്ഞിരിക്കുന്ന സമയത്തു തന്നെ തങ്ങളുടെ വരന്മാരോടു ചേരുവാൻ ഇടവന്ന ദിവസത്തെ വിചാരിച്ച് സന്തോഷിച്ചിരിക്കുന്ന അനേകം യുവതികളേയും ഇവിടെ കാണാം. ഇത്ര വളരെ ജനങ്ങൾ തിങ്ങിയിരിക്കുന്ന ഈ വലിയ പട്ടണത്തിൽ ഇങ്ങിനേ വരുവാനല്ലാതെ തരമില്ലല്ലൊ.

ഉദ്യോഗത്തിലും, കച്ചവടത്തിലും, കൈവേലയിലും, കൃഷിപ്പണിയിലും വളരേ ആളുകൾ ചേൎന്ന പണിയെടുത്തുവരുന്നുണ്ടെങ്കിലും, പ്രവൃത്തിക്കു പ്രാപ്തിയുണ്ടായി യാതൊരു ജോലിയും കിട്ടാതെ അലയുന്നവരുടെ എണ്ണവും ഒട്ടും കുറവല്ല. ഇങ്ങിനെ പ്രവൃത്തിയെടുക്കുവാൻ ശേഷിയുണ്ടെങ്കിലും യാതൊന്നും ലഭിക്കുവാൻ സാധിക്കാത്തവരായ ആളുകളെ ഗവൎമ്മേണ്ടചിലവിന്മേൽ പണിയെടുപ്പിച്ച് ഭക്ഷണം കൊടുത്തുവരുന്നു. ഇപ്രകാരം ഒരു ദിവസം 34,000 ജനങ്ങളെ പുലൎത്തിവരുന്നുണ്ട. ഇതിന്ന 4,000 പവൻ ചിലവും ഉണ്ട. ലണ്ടന്റെ ധൎമ്മബുദ്ധി തെളിയിക്കുവാനുള്ള ലക്ഷ്യം ഇതു മാത്രമല്ല. വിദ്യാഭ്യാസ വിഷയമായൊ, ക്ഷാമനിവാരണമായൊ, മതസംബന്ധമായൊ എന്നുവേണ്ട മനുഷ്യന്റെ ഗുണത്തിന്നു കാരണമായി വരുന്ന എല്ലാ വിഷയങ്ങളേയും പ്രബലപ്പെടുത്തേണ്ടതിന്ന പല സംഘങ്ങളും യോഗങ്ങളും ഉണ്ട. തെരുവിൽ നടന്ന യാചകത്തിന്ന അനുവദിക്കാത്തത, ഇങ്ങിനെ പല ഏൎപ്പാടുകളും നിസ്സഹായന്മാരുടെ ആവശ്യത്തിന്ന ഏൎപ്പെടുത്തിട്ടുള്ളതുകൊണ്ടാണ. ഇപ്രകാരം ധൎമ്മവിഷയത്തിലെക്കു ലണ്ടൻ പട്ടണത്തിലെ നിവാസികൾ ഒരു ദിവസം 32,000 പവൻ ചിലവ ചെയ്യുന്നുണ്ടെന്ന കേൾക്കുമ്പോൾ ഈ പട്ടണത്തിന്റെ ധൎമ്മബുദ്ധിയും, ധനസമൃദ്ധിയും എത്രയുണ്ടെന്ന വായനക്കാൎക്ക തന്നെ ഊഹിക്കാമെല്ലൊ.

ധമ്മവിഷയത്തിലേക്ക ഇത്ര അധികം ചിലവു ചെയ്യുന്ന ജനങ്ങൾ തങ്ങളുടെ സ്വന്തം വിനോദത്തിന്നായി ശരാശരി ഒരു ദിവസം 30,000 പവൻ വ്യയം ചെയ്യുന്നതിൽ ഒട്ടും അതിശയിക്കുവാനില്ല. നാടകം കാണുവാനും, സംഗീതം കേൾക്കുവാനും മററുമുള്ള വിനോദങ്ങൾക്കായിട്ടാണ ലണ്ടൻനിവാസികൾ ഒരു ദിവസം ഈ വലിയ സംഖ്യ ചിലവാക്കുന്നതും. പട്ടണത്തിൽ പല പ്രദേശങ്ങളിലും ആയി എത്ര നാടകശാലകളാണ, എത്ര ചിത്രമന്ദിരങ്ങളാണ, (Picture-palace) എത്ര സദിര സ്ഥലങ്ങളാണ എന്ന കണക്കില്ല. ഈ എല്ലാ സ്ഥലങ്ങളിലും ദിവസേന ഒരുപോലെ തിരക്ക കാണാം. വളരെ ജനങ്ങൾ, സുഖം അനുഭവിക്കേണ്ടതിന്ന മാത്രമായി ലണ്ടനിൽ വരുന്നുണ്ട. ഓരോരുത്തരുടെ രുചിക്കും അനുസരിച്ച് പല വിനോദങ്ങളും പട്ടണത്തിൽ പല സ്ഥലങ്ങളിലായി എപ്പോഴും നടക്കുന്നതുകൊണ്ട സുഖാനുഭവത്തിന്നായി വരുന്ന ആളുകൾക്ക ഒരിക്കലും ഇവിടെ ഇച്ഛാഭംഗത്തിന്ന ഇടവരുന്നതല്ല.

ഈ വലിയ കണക്കുകൊണ്ട ഞാൻ വായനക്കാരുടെ ക്ഷമയെ വെറുപ്പിച്ചിട്ടില്ലെങ്കിൽ ലണ്ടന്റെ സൂക്ഷ്മസ്ഥിതിയെ അറിയിക്കുന്നതായ രണ്ടുമൂന്ന സംഗതികളെ കൂടി പ്രസ്താവിക്കാം. ദിവസേന ശരാശരി 130 സ്ത്രീപുരുഷന്മാരെ ജേലിലേക്കും, 610 ആളുകളെ ആസ്പത്രിയിലേക്കും അയക്കുന്നു. പട്ടണത്തിൽ പല സ്ഥലങ്ങളിലായി പത്തു വീടിന്ന ഒരു ദിവസം അഗ്നിബാധ ഉണ്ടാകുന്നു. ഏറക്കുറ പത്തു നിവാസികൾക്ക ഭ്രാന്തു പിടിക്കുകയും ചെയ്യുന്നു. പല തരത്തിലുള്ള വാഹനങ്ങളിലായി നാല്പതു ലക്ഷം ജനങ്ങൾ ഒരു ദിവസം ഈ പട്ടണത്തിന്നുള്ളിൽ സഞ്ചരിക്കുന്നുണ്ടെന്നും കണക്കാക്കിയിരിക്കുന്നു.

ഇങ്ങിനെ ഈ പട്ടണത്തിന്റെ ഓരോരൊ കാൎയ്യങ്ങളെ പററി ആലോചിച്ചു നോക്കിയാൽ നമുക്കു വിസ്മയം ജനിക്കുന്നതുകൂ

വലിയ സംഖ്യകൾ പ്രത്യക്ഷമാകും. തെരുവുകളും, വാഹനങ്ങളും, തിരക്കുകളും, ഭവനങ്ങളും കണ്ടതുകൊണ്ട മാത്രം ലണ്ടന്റെ ശരിയായ അവസ്ഥ അറിയുവാൻ തരമാകുന്നതല്ലെന്ന അറിയിക്കുവാനായിട്ടാണ ഞാൻ ഇത്രയും എഴുതിയത. ലണ്ടൻ പട്ടണത്തെ ആകപ്പാടെ കണ്ടാൽ തോന്നുന്ന മാതിരിയും, പുറമെ കണ്ടതുകൊണ്ട മാത്രം നിശ്ചയിക്കുവാൻ സാധിക്കാത്തതും, പട്ടണത്തിന്റെ സൂക്ഷ്മസ്ഥിതിയെ അറിയിക്കുന്നതും ആയ ചില സംഗതികളും ഒരു അപൂൎണ്ണമായ നിലയിലെങ്കിലും വായനക്കാരെ ധരിപ്പിക്കുവാൻ ഞാൻ ചെയ്ത പ്രയത്നം നിഷ്ഫലമായിട്ടില്ലെന്ന വിശ്വസിച്ചു, ഇനിയത്തെ അദ്ധ്യായത്തിൽ "ലണ്ടനിലെ വാഹനങ്ങളെ" വിവരിക്കുവാൻ ശ്രമിക്കാം.



## ൨-ാം അദ്ധ്യായം.

### ലണ്ടനിലെ വാഹനങ്ങൾ.

ലണ്ടനിൽ കാണുന്ന പല തരം വാഹനങ്ങളേയും വേർതിരിച്ചു പ്രത്യേകം പ്രത്യേകം വിവരിക്കുന്നതായാൽ ഇതുപോലെ മൂന്നോ നാലോ ലേഖനങ്ങൾ എഴുതുവാൻ ഇട വരുന്നതുകൊണ്ട നമ്മുടെ നാട്ടിൽ തീരെ നടപ്പില്ലാത്തതും ഇവിടെ വളരെ സാധാരണയായി കാണുന്നതും ആയ വാഹനങ്ങളെ പററി മാത്രമേ ഇവിടെ പ്രസ്താവിക്കേണ്ടുന്നതിന്ന സൌകൎയ്യവും ആവശ്യവും ഉള്ളു. ഈ പട്ടണത്തിന്നുള്ളിലുള്ള വാഹനങ്ങളെ ഭൂമിയുടെ ബഹിൎഭാഗത്തുകൂടി സഞ്ചരിക്കുന്നവയും, അന്തൎഭാഗത്തുകൂടി സഞ്ചരിക്കുന്നവയും; ഇങ്ങിനെ രണ്ടു പ്രധാന തരമായി ഭാഗിക്കാം.

ഒന്നാമത ബഹിൎഭാഗത്തുകൂടി സഞ്ചരിക്കുന്ന വാഹനങ്ങളെ പററി പറയാം.—ലണ്ടനിലെ പ്രധാനപ്പെട്ട തെരുവുകളുടെ ഒരു

ഭാഗത്തനിന്ന നോക്കിയാൽ, അഞ്ചു നിമിഷത്തിന്നുള്ളിൽ നമ്മുടെ മുമ്പാകെക്കൂടി ഒന്നൊന്നിന്ന പിന്നിലായി അങ്ങോട്ടും ഇങ്ങൊട്ടും യാത്രക്കാരാൽ നിറയപ്പെട്ട സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വാഹനങ്ങളുടെ തരവും, എണ്ണവും കണ്ടു നാം ആശ്ചൎയ്യഭരിതരായിപ്പോകുന്നു. 1 മുതൽ 5 വരെ കുതിരകളെ പൂട്ടി വലിപ്പിക്കുന്ന സാമാനവണ്ടികളും, യാത്രക്കാൎക്ക സഞ്ചരിക്കേണ്ടതിന്ന വേണ്ടിയ മററുതരം വാഹനങ്ങളും എല്ലാം നമുക്ക പുതുമയായി തന്നെ തോന്നും. സാമാനങ്ങളെ കയററി കൊണ്ടുപോകുന്ന വണ്ടികളെ വലിക്കേണ്ടതിന്നല്ലാതെ സവാരി വണ്ടിക്ക കുതിരകളെ അധികം ഉപയോഗിച്ചു കാണുകയില്ല. സഞ്ചരിക്കുന്നതിന്ന കുതിരവണ്ടികളേക്കാൾ യന്ത്രസഹായത്താൽ ഓട്ടുന്ന വണ്ടികളാണ എത്രയൊ അധികമായുള്ളത.

നിരത്തിന്റെ നടുവിൽ വരിവരിയായി കൂലിക്കനിൽക്കുന്ന മോട്ടോർകാർ നമ്മുടെ നാട്ടിൽ ഇപ്പോൾ ഒട്ടും അസാധാരണയല്ലെങ്കിലും ഇവിടെ നടപ്പുള്ള വാഹനങ്ങളിൽ അത വളരെ സാധാരണയായതുകൊണ്ട അതിനെ ഇവിടെ പ്രസ്താവിക്കാതിരിപ്പാൻ നിവൃത്തിയില്ല. കൂലിക്കുള്ള ഇത്തരം വണ്ടികൾ സാധാരണയായി ഒരു ഉടമസ്ഥന്റെ കീഴിൽ വളരെ ഉണ്ടാകും. ഇതിന്റെ വണ്ടിക്കാൎക്ക അയാൾ മാസ്പടി കൊടുത്തു നിൎത്തിയിരിക്കുകയാണ. ദിവസേന സമ്പാദിക്കുന്ന കൂലി ഉടമസ്ഥന്നു കൊടുക്കുന്നു. ഇതിൽ ഉടമസ്ഥനെ വഞ്ചിക്കാതിരിപ്പാനായി വണ്ടിയിൽ ഒരു സൂത്രമുണ്ട. ഒരു ദിവസം ഒരു വണ്ടി ഇത്ര നാഴിക സഞ്ചരിച്ചിട്ടുണ്ടെന്ന കണക്കാക്കുവാൻ വണ്ടിയിൽ തന്നെ ഒരു യന്ത്രമുണ്ട. നാഴികക്ക ഇന്നിന്ന തരത്തിലുള്ള വാഹനത്തിന്ന ഇത്ര ഇത്ര കൂലി എന്ന നിശ്ചയമുണ്ട. ആ കൂലിയിൽ അധികം വണ്ടിക്കാരന്നു വസൂൽചെയ്യാൻ പാടുള്ളതല്ല. ഇതുകൊണ്ട യാത്രക്കാൎക്കും ഉടമസ്ഥന്നും നഷ്ടം നേരിടുവാൻ ഇടയില്ല. കൂ

ലിക്ക സാധാരണയായുള്ളത ഇത്തരം വണ്ടികളാണ. ഇതിനെ ഇവിടെ ടാക്സികാബ് (Taxicab) എന്ന പേർ പറയുന്നു.

വേറെ ചില വണ്ടികൾ പ്രത്യേകം കൂലിക്കല്ലാതെ പട്ടണത്തിൻെറ ഒരു ഭാഗത്തുനിന്ന മറെറാരു ഭാഗത്തേക്ക അങ്ങോട്ടും ഇങ്ങോട്ടും പോയിക്കൊണ്ടിരിക്കും. യാത്ര ചെയ്യുന്നവർ വണ്ടിയിൽ കയറി ശീട്ടു വാങ്ങിയാൽ വേണ്ട സ്ഥലത്ത പോയി ഇറങ്ങും. ഇങ്ങിനേയുള്ള വാഹനങ്ങൾ രണ്ടു വിധത്തിലുണ്ട. ഒരു വിധത്തിലുള്ളതിന്ന ട്രാം വണ്ടി എന്ന പറയുന്നു. മദിരാശിക്ക പോയിട്ടുള്ള ആളുകൾക്ക ഈ വിധത്തിലുള്ള വണ്ടികൾ കാണുവാൻ സംഗതിയുണ്ട. പക്ഷെ ഇവിടെയുള്ള വണ്ടികൾ അവിടെ കാണുന്നവയേക്കാൾ വലിപ്പംകൊണ്ടും പണിയുടെ സമ്പ്രദായംകൊണ്ടും വളരെ വ്യത്യാസപ്പെട്ടിട്ടുള്ളതാണ. വിദ്യുച്ഛക്തികൊണ്ട ഓടിക്കുന്ന ഈ മാതിരി വണ്ടിയിൽ ഒരേ സമയത്ത ഏകദേശം 90 പേൎക്ക സഞ്ചരിക്കാം. ഇതിന്ന രണ്ടു നിലയുണ്ട. ഒരു നില മാത്രമുള്ള വണ്ടികളും കാണാം.

ഓംനിബസ് (Omnibus) എന്ന മറെറ വിധത്തിലുള്ള വണ്ടി നമ്മുടെ നാട്ടിൽ കാണുകയില്ല. ഇതും രണ്ടു നിലയുള്ളതാണ. മുകളിലും താഴത്തും കൂടി ഒരേ സമയത്ത 32 ആൾക്ക ഇതിൽ സഞ്ചരിക്കാം. ലണ്ടൻ പട്ടണം ശരിയായി കാണുവാൻ നല്ല സൌകൎയ്യം ഇത്തരത്തിലുള്ള ഒരു വണ്ടിയുടെ മേൽഭാഗത്തിരുന്ന സഞ്ചരിച്ചാലാണെന്ന ശ്രുതിപ്പെട്ട മിസ്റ്റർ ഗ്ലാഡ്സ്റ്റൻ പറഞ്ഞിട്ടുള്ളത വളരെ വാസ്തവമാണെന്ന ഇങ്ങിനെ യാത്രചെയ്താൽ അറിയാവുന്നതാണ. ഇതും സാധാരണയായി യന്ത്രത്തിൻെറ സഹായംകൊണ്ട ഓടുന്ന തരത്തിൽ ഉൾപ്പെട്ടതാണ. പക്ഷെ ഇത്തരത്തിലുള്ള വാഹനങ്ങൾ രണ്ടു കുതിരയെ കെട്ടി വലിപ്പിക്കുന്നതും ചുരുക്കമായി കാണാം. മനുഷ്യന്മാരൊ, മൃഗങ്ങളൊ മുമ്പ ചെയ്തിരുന്ന പ്രവൃത്തികളെ ചെയ്യേണ്ടതിന്നായി

യന്ത്രങ്ങളെ അധികമായി നിൎമ്മിച്ചുവരുന്ന ഈ കാലത്ത കുതിരകളെ കെട്ടി വലിപ്പിക്കുന്ന വണ്ടികളുടെ എണ്ണം ക്രമേണ ചുരുങ്ങി വരുന്നു.

ഭൂമിയുടെ ബഹിൎഭാഗത്തുകൂടി സഞ്ചരിക്കുന്ന മററ തരത്തിലുള്ള വാഹനങ്ങളെ പററി ഒന്നും പറയാതെ ഇനി ഭൂമിയുടെ അന്തൎഭാഗത്തുകൂടി സഞ്ചരിക്കുന്ന വാഹനങ്ങളെ പററി എഴുതാം. ലണ്ടനിൽ കാണുന്ന കാഴ്ചകളിൽവെച്ച ഇത്ര അത്ഭുതത്തെ തോന്നിപ്പിക്കുന്നത മററു വല്ലതും ഉണ്ടൊ എന്ന സംശയമാണ. കാണുവാൻ ഇട വന്നാലല്ലാതെ എത്ര തന്നെ വ്യക്തമായും വിസ്താരമായും വിവരിച്ചാലും ഇതിനെ പററി ഒരു ശരിയായ അറിവു കിട്ടുവാൻ സാധിക്കുമെന്ന തോന്നുന്നില്ല.

ഭൂമിയുടെ താഴെ പലേ ആഴത്തിലായി വാഹനങ്ങൾ സഞ്ചരിക്കുന്നുണ്ട. ലണ്ടൻ പട്ടണത്തിൽ ഏതു ഭാഗത്തേക്കു പോകേണ്ടതിന്നും ഭൂമിയുടെ ഉള്ളിൽകൂടി സഞ്ചരിക്കുവാൻ സാധിക്കുന്നതാണ. വലിപ്പമുള്ള ഭവനങ്ങളുള്ളതും, എണ്ണമില്ലാത്ത വാഹനങ്ങളും ജനങ്ങളും സഞ്ചരിച്ചുകൊണ്ടിരിക്കുന്നതും ആയ ഭൂമിയുടെ താഴെ അങ്ങോട്ടും ഇങ്ങോട്ടും അതി വേഗത്തിൽ ഓടുന്ന വാഹനങ്ങൾ ഉണ്ടെന്ന പറയുമ്പോൾ ഈ ദിക്കിലുള്ളവരുടെ സാമൎത്ഥ്യത്തെ പററി നമുക്ക പ്രശംസിക്കാതിരിപ്പാൻ നിവൃത്തിയില്ല. എങ്ങിനെയാണ ഭൂമിയുടെ ഉള്ളിൽകൂടി വണ്ടികളെ ഓടിക്കുന്നത എന്ന അറിയുവാൻ ആഗ്രഹമുണ്ടെങ്കിൽ ഞാൻ താഴെ വിവരിക്കുന്ന സംഗതികളെ മനസ്സുകൊണ്ട സങ്കല്പിക്കുവാൻ വായനക്കാൎക്ക സാധിക്കുന്നതായാൽ ഒരുസമയം സ്വല്പമെങ്കിലും ഈ ആഗ്രഹനിവൃത്തി വന്നേക്കാം.

ഭൂമിയുടെ ഉള്ളിൽകൂടി ഒരു സ്ഥലത്തേക്ക നാം യാത്രചെയ്യാൻ പുറപ്പെട്ടു എന്ന വിചാരിക്കുക. തെരുവിൽകൂടി നട

ന്നാൽ ഒരു സ്ഥലത്ത, ചുററും ഇരിമ്പുകമ്പികൊണ്ടു തടസ്ഥം ചെയ്ത് ഒരു ഭാഗം മാത്രം തുറന്നു മുമ്പിൽ അണ്ടർ ഗ്രൌണ്ട് (Under ground) എന്നു എഴുതിയ ഒരു ഗുഹ കാണാം. കല്ലുകൊണ്ടു വിശേഷമായി പടുത്ത പടവിൽകൂടി താഴത്തു ഇറങ്ങി പോയാൽ വിദ്യുഛക്തി ദീപങ്ങളാൽ പ്രകാശിക്കപ്പെട്ട ഒരു വഴി കാണാം. ഇതിൽകൂടി കുറെ നേരം നടക്കുമ്പോഴെക്കു നാം ശീട്ടുകൊടുക്കുന്ന സ്ഥലത്തു എത്തുന്നു. ശീട്ടു കൊടുക്കുന്നതു ആളും യന്ത്രവും ആയിരിക്കും. ഒരു പെട്ടിയിന്മേൽ ഇന്നിന്ന ദിക്കിലെക്കുള്ള ശീട്ടു ഇവിടെ കിട്ടും, അതിന്നു ഇത്ര പെനി ആ പെട്ടിയിൽ കാണുന്ന ദ്വാരത്തിൽകൂടി ഇടണം, എന്നു എഴുതീട്ടുണ്ടാകും. അതിൽ പറഞ്ഞ സംഖ്യ ആ ദ്വാരത്തിൽകൂടി ഇട്ട് പെട്ടിയുടെ വലിപ്പു വലിച്ചാൽ അപ്പോൾ നമുക്കു ഒരു ശീട്ടു കിട്ടും. പിന്നെയും ശീട്ടു വേണമെങ്കിൽ പിന്നെയും അങ്ങിനെ തന്നെ ചെയ്യണം. പണം ഇടാതെ വലിപ്പു വലിച്ചാൽ വരികയില്ല. അതുകൊണ്ടു ശീട്ടു വാങ്ങുവാൻ വേറെ ആരുടെയും ആശ്രയം കൂടിയേ കഴിയു എന്നില്ല. ശീട്ടു കൊടുക്കുന്ന സ്ഥലത്തിന്റെ അടുക്കൽ തന്നെ ലിഫ്ററ് (lift) എന്നു എഴുതിയ വേറൊരു സ്ഥലം കാണാം. ഇവിടെയാണ നമുക്കു വണ്ടി വരുന്ന സ്ഥലത്തേക്കു ഇറങ്ങി പോകുവാനുള്ള തൊട്ടി. ഇതു ഏകദേശം പത്തു പന്ത്രണ്ടടി നീളവും വീതിയും ഉണ്ടാകും. അമ്പതൊ അറുപതൊ ആളുകൾ ഒരേ സമയത്തു കയറാം. ഈ തൊട്ടിയിൽ കയറിയാൽ അതിന്റെ ഉദ്യോഗസ്ഥൻ രണ്ടു ഭാഗത്തുള്ള വാതിൽ അടച്ച് ഒരു യന്ത്രത്തെ തിരിച്ച് ഈ തൊട്ടിയെ സാവധാനത്തിൽ താഴത്തേക്കു ഇറക്കുന്നു. ഇതു നൂറും, നൂററിരുപതും, ചില ദിക്കിൽ ഇരുനൂറും അടി താഴെ ആയിരിക്കും. തൊട്ടി താഴത്തു എത്തിയാൽ വാതിൽ തുറന്നു എല്ലാവരും പുറത്തേക്കു വരും. ഉടനെ പല ദിക്കിലേക്കും മാൎഗ്ഗങ്ങളെ കാണാം. ഇന്നിന്ന ദിക്കിലേക്കുള്ള വണ്ടിക്കു ഇന്നിന്ന വഴികളിൽകൂടി പോകേണമെന്നു വിവരമായി അവിട

വിടെ എഴുതി പാററിച്ചിട്ടുള്ളതുകൊണ്ട ഒരിക്കലും വഴി തെററു വാൻ നിവൃത്തിയില്ല. നമുക്ക വേണ്ടുന്ന വഴിയിൽകൂടി കുറെ ദൂരം വന്നാൽ അവിടെ വണ്ടി വരുവാനുള്ള സ്ഥലം കാണാം. വണ്ടികൾ സ്റ്റേഷനിൽ ഈരണ്ട മിനുട്ടു കൂടുമ്പോൾ വന്നുകൊണ്ടിരിക്കും. അതുകൊണ്ട എപ്പോൾ ചെന്നാലും വണ്ടിക്ക വേണ്ടി താമസിക്കേണ്ടി വരികയില്ല. ഭൂമിയുടെ ഉള്ളിൽകൂടി സഞ്ചരിക്കുന്ന വണ്ടിയിൽ ഇരിക്കുവാനും നല്ല സൌകൎയ്യമുണ്ട. നൂറും, നൂററമ്പതും ആളുകൾക്ക സഞ്ചരിക്കുവാൻ തരമുള്ള രണ്ടു മൂന്ന വണ്ടികൾ കൂട്ടി കെട്ടീട്ടായിരിക്കാം സാധാരണ ഈ വക വണ്ടികൾ ഓട്ടുന്നത. ഓരോ പെട്ടിയുടെ തലക്കലും, ആപ്പീസിൽ എത്തുമ്പോൾ വാതിൽ തുറക്കേണ്ടതിന്നും അടക്കേണ്ടതിന്നും ആയി ഒരാൾ ഉണ്ടാകും. ഇയ്യാൾ, ഒരു ആപ്പീസിൽ എത്തിയാൽ അതിൻെറ പേരും, അവിടെനിന്ന വണ്ടി പുറപ്പെട്ടാൽ അടുത്ത ആപ്പീസിൻെറ പേരും ഉറക്കെ പറയും. ഇതിന്നു പുറമെ എല്ലാ ആപ്പീസുകളിലും നാലഞ്ച സ്ഥലങ്ങളിലായി ആ ആപ്പീസിൻെറ പേരു വലിയ അക്ഷരങ്ങളിൽ എഴുതീട്ടുണ്ടാകും. അതുകൊണ്ട നമുക്ക ഇറങ്ങുന്ന ആപ്പീസ തെററിപ്പോകുവാൻ വളരെ പ്രയാസമുണ്ട. എത്തേണ്ട സ്ഥലത്ത ഇറങ്ങിയാൽ ഭൂമിയുടെ ഉള്ളിലേക്ക വരേണ്ടതിന്ന ഉപയോഗിച്ച തൊട്ടി തന്നെ മേല്പോട്ട കയറിപ്പോകുന്നതിന്നും സഹായിക്കും.

ഈ തൊട്ടിക്ക പകരം ഇയ്യിടെ വേറെ ഒരു സൂത്രം കണ്ടുപിടിച്ചിട്ടുണ്ട. അത ഇപ്പോൾ സാധാരണ നടപ്പായിട്ടില്ല. ഇത തൊട്ടിയുടെ യന്ത്രത്തേക്കാൾ അതിശയിക്കത്തക്കതും ആണ.

റബ്ബർകൊണ്ട ഉണ്ടാക്കീട്ടുള്ള ഒരു കോണി ആപ്പീസിൻെറ ഒരററത്ത സാവധാനത്തിൽ മേല്പൊട്ടും കീഴ്പോട്ടുമായി ഏകദേശം വൃത്താകാരത്തിൽ ചുററിക്കൊണ്ടിരിക്കും. ഈ കോണിയുടെ പടവുകൾ താഴത്തും മുകളിലും എത്തുമ്പോൾ മടക്ക നൂന്ന നി

ലത്തിന്നു സമമായി ഉയരം വരുന്നു. അതിൽ ചവിട്ടിനിന്നാൽ അതിന്റെ കൂട്ടത്തിൽ തന്നെ നാമും സാവധാനത്തിൽ മേല്പോട്ടു പോകും. ഇപ്രകാരം തന്നെ താഴത്തേക്കും ഇറങ്ങി വരാം.

ഭൂമിയുടെ അന്തർഭാഗത്തുകൂടി സഞ്ചരിക്കുന്ന വണ്ടികളെ സംബന്ധിച്ചുള്ള സകല പണികളും, ഏപ്പാടുകളും വളരെ അതിശയിക്കത്തക്കതാണെന്നുള്ളതിന്ന സംശയമില്ല. അങ്ങോട്ടും ഇങ്ങോട്ടും സഞ്ചരിക്കുന്ന വണ്ടികൾക്ക പോകുവാനായി വെവ്വേറെ വഴികളാണ. ഇതെല്ലാം ഭൂമിയുടെ താഴെ നൂററമ്പതും ഇരുനൂറും അടി ആഴത്തിൽ തുളച്ച് ഇഷ്ടികകൊണ്ട വെടിപ്പായി കെട്ടി ഉറപ്പിച്ച് വണ്ടികൾക്ക യാതൊരു അപകടവും കൂടാതെ അതിവേഗത്തിൽ സഞ്ചരിക്കുവാനുള്ള സൌകൎയ്യത്തെ ഉണ്ടാക്കിത്തീൎത്ത കഥ ആലോചിക്കുമ്പോൾ ഉത്സാഹശീലനായ ഒരു മനുഷ്യന്ന ഈ ലോകത്തിൽ അസാദ്ധ്യമായത ഒന്നും തന്നെ ഇല്ലെന്ന തോന്നിപ്പോകുന്നു.

ചില സ്ഥലങ്ങളിൽ ട്രാം വണ്ടി ഓടുന്നതും ഭൂമിയുടെ ഉള്ളിൽകൂടി ആയിരിക്കും. തിരക്കുള്ള സ്ഥലങ്ങളിൽ ജനങ്ങൾക്ക സഞ്ചരിക്കേണ്ടതിന്നും ഭൂമിയുടെ ഉള്ളിൽകൂടി മാൎഗ്ഗങ്ങളുണ്ട. തെരുവുകളുടെ മദ്ധ്യത്തിൽകൂടി നടക്കുമ്പോൾ നാം നടക്കുന്നതിന്ന നേരെ താഴേകൂടി വാഹനങ്ങളും ജനങ്ങളും സഞ്ചരിക്കുന്നുണ്ടെന്ന വാസ്തവം മുൻകൂട്ടി അറിഞ്ഞിട്ടില്ലെങ്കിൽ ആ കഥ നമുക്ക ഒട്ടും തോന്നുന്നതല്ല.

ഇത്ര വലിയ പട്ടണത്തിൽ അങ്ങോട്ടും ഇങ്ങോട്ടും സഞ്ചരിക്കേണ്ടതിന്ന അസംഖ്യം വാഹനങ്ങൾ ഉള്ളതിന്നുപുറമെ ഇവയെ സംബന്ധിച്ച ഉദ്യോഗസ്ഥന്മാർ വളരെ മൎയ്യാദക്കാരായി കൂടി കാണുന്നതുകൊണ്ട സഞ്ചാരത്തിന്ന പ്രത്യേകം സൌകൎയ്യമുണ്ട. വളരെ തിരക്കുള്ള ഈ സ്ഥലത്ത എത്രയും സൌകൎയ്യത്തോടുകൂടി സഞ്ചരിക്കുവാൻ സാധിക്കുന്നത മിക്കതും ഇതുകൊണ്ടാണെന്ന തന്നെ പറയണം. യാത്രക്കാരെ ഇറക്കുമ്പോഴും കയററുമ്പോഴും

അവരുടെ സൌകൎയ്യത്തെ നോക്കലും, വണ്ടിയെ സംബന്ധിച്ച് അറിയേണ്ടതായ കാൎയ്യങ്ങൾക്കു മൎയ്യാദയോട്ടു കൂടിയ അവരുടെ മറുവടിയും ഇന്ത്യയിലെ റെയിൽവെയിലുള്ള ചില്ലറ ഉദ്യോഗസ്ഥന്മാർ സ്വല്പമെങ്കിലും ശ്രദ്ധവെച്ചിരുന്നാൽ ഈ നാട്ടിലെ യാത്രക്കാർ ഇപ്പോൾ അനുഭവിക്കുന്ന സങ്കടത്തിന്നും, അസൌകൎയ്യത്തിന്നും ഇട വരികയില്ലായിരുന്നു.

ഇവിടുത്തെ കഥകളെ പററി പറയുമ്പോൾ നമ്മുടെ നാട്ടിലെ ദോഷങ്ങളെ ചൂണ്ടിക്കാണിക്കുന്നതുകൊണ്ട, ലണ്ടനിൽ കാണുന്ന സകലതും സ്വീകാരയോഗ്യങ്ങളാണെന്നും, നമ്മുടെ നാട്ടിലുള്ളതെല്ലാം ത്യാജ്യയോഗ്യങ്ങളാണെന്നും ഞാൻ അഭിപ്രായപ്പെട്ടുന്നുണ്ടെന്ന വായനക്കാർ ലേശവും ഊഹിക്കാതിരിപ്പാൻ പ്രത്യേകം അപേക്ഷയുണ്ട. നമ്മുടെ നാട്ടിലേക്കു വന്നു കാണ്മാൻ ഇച്ഛിക്കുവാൻ തരമില്ലാത്തതും, നവീന പരിഷ്കാരത്തിൻെറ ഒഴിച്ചുകൂടാത്ത ഫലങ്ങളായതും, ആയ അനേകം വിഷയങ്ങൾ ഞാൻ ഇവിടെ കണ്ടുവരുന്നുണ്ട. പക്ഷെ ഇതിനെ പററിയെല്ലാം, ലണ്ടനിലെ വിശേഷങ്ങളേയും, വിനോദങ്ങളേയും, കാഴ്ചകളേയും വിവരിച്ചതിന്നു ശേഷം അവസാനത്തിൽ ഇവിട്ടത്തെ ജനങ്ങളുടെ ജാതിസ്വഭാവത്തെയും മററും പററി വിവേചനം ചെയ്യുന്നകൂട്ടത്തിൽ പ്രസ്താവിക്കുവാൻ ഇടയുള്ളതുകൊണ്ട തൽക്കാലം നിട്ടിവെക്കുകയാണ.

വാഹനങ്ങളെ പററി എഴുതുമ്പോൾ അവയെ അപകടം കൂടാതെ അങ്ങുമിങ്ങും സഞ്ചരിക്കേണ്ടതിന്ന സൂക്ഷിച്ചു തിരിച്ചുവിടുന്ന പോലീസുകാരനെയാണ ഓൎമ്മയിൽ വരുന്നത. അതുകൊണ്ട ഇനിയത്തെ അദ്ധ്യായത്തിൽ "ലണ്ടൻ പോലീസിനെ" പററിയാണ പ്രസ്താവിക്കുന്നത.

## 3-ാം അദ്ധ്യായം.

### ലണ്ടൻ പോലീസ്.

ലണ്ടൻ പട്ടണത്തിൽ തിരക്കുള്ള പ്രദേശത്ത അല്പനേരം നിന്നു നോക്കുക. ടാക്സിക്ക്യാബ്, ഓംനിബസ്, കുതിരവണ്ടി എന്നു തുടങ്ങിയുള്ള പലതരം വാഹനങ്ങൾ യാത്രക്കാരെ വഹിച്ച് ഒന്നൊന്നിനു പിന്നിലായി ഇട വിടാതെ തെരുവിൽക്കൂടി ഓടിക്കൊണ്ടിരിക്കുന്നു. തെരുവിൻെറ ഇരുവശത്തുംകൂടി സഞ്ചരിക്കുന്ന ജനങ്ങളുടെ എണ്ണത്തിന്നു കണക്കില്ല. ചില്ലറ സാമാനങ്ങളെ നടന്നു വില്ക്കുന്ന കച്ചവടക്കാരും, വൎത്തമാന പത്രങ്ങളെ വില്ക്കുന്ന കുട്ടികളും, തെരുവിലെ തിരക്കിനേയും, ശബ്ദത്തേയും തങ്ങളാൽ കഴിയുംവണ്ണം വൎദ്ധിപ്പിക്കുന്നു. വാഹനങ്ങളുടെ തിരക്കുകൊണ്ട ഇവ ഇപ്പോൾ തമ്മിൽ വെച്ചു മുട്ടിപ്പോകുമൊ എന്നു തോന്നിപ്പോകുന്നു. ജനങ്ങൾക്ക തെരുവിൻെറ ഒരു വശത്തുനിന്നു മറെറ വശത്തേക്ക പോകുന്നതിന്നു യാതൊരു നിവൃത്തിയും കാണുന്നില്ല. ഈ തിരക്കിൻെറ ഇടയിൽനിന്നു കറുത്ത ഉടുപ്പും, ഉയൎന്ന തൊപ്പിയും ധരിച്ച ഒരു ദീൎഘിച്ച സ്വരൂപം തൻെറ കൈ പൊന്തിച്ചു ഉടനെ അങ്ങോട്ടും ഇങ്ങോട്ടും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ആ വാഹനങ്ങൾ, പടനായകൻെറ കല്പന കേട്ട പട്ടാളങ്ങളെ പോലെ, പെട്ടെന്നു തങ്ങളുടെ സ്ഥാനത്ത നിന്നുപോകുന്നു. ഇത്ര വളരെ വാഹനങ്ങളെ ഒന്നായി നിൎത്തിയത ഒരു പോലീസുകാരനാണ. വാഹനങ്ങൾ അങ്ങോട്ടും ഇങ്ങോട്ടും സഞ്ചരിക്കുമ്പോൾ തമ്മിൽ മുട്ടിപ്പോകാതിരിപ്പാനും, ജനങ്ങൾക്ക അപകടം വരാതെ കഴിപ്പാനും വേണ്ടി ഇവിടുത്തെ പോലീസ് ചെയ്യുന്ന മുൻകരുതലും, ജാഗ്രതയും എത്രയും പ്രശംസിക്കത്തക്കതു തന്നെ. ലണ്ടൻ പോലീസി

നെക്കൊണ്ട പൊതുജനങ്ങൾക്കുള്ള ഉപകാരം വളരെ ഉള്ളതിൽ ഇത ഒന്നുമാത്രമാണ. പട്ടണത്തിൽ വഴിയറിയാതെ അലഞ്ഞു നടക്കുന്ന അന്യദേശക്കാരന്ന നേർവഴി കാണിച്ചുകൊടുക്കുന്നതും, തിരക്കിൽപെട്ട് പരിഭ്രമിച്ച് വീട്ടിലേക്ക പോകുവാൻ മാൎഗ്ഗം കാണാതെ കരഞ്ഞു നടക്കുന്ന കുട്ടികളെ എടുത്ത അവരുടെ വീട അന്വേഷിച്ച് അവിടെ കൊണ്ടുപോയി ആക്കുന്നതും, പെട്ടെന്ന വല്ല രോഗവും പിടിപെട്ട നടക്കുവാൻ വഹിയാതെ ക്ഷീണിച്ച യാത്രക്കാരെ ആസ്പത്രിയിലേക്കൊ, അവരുടെ ഭവനത്തിലേക്കൊ വാഹനങ്ങളിൽ കയററി കൊണ്ടുപോകുന്നതും, ജനങ്ങളുടെ രക്ഷക്കും സൌകൎയ്യത്തിന്നും വേണ്ടിയ മററനേകം പ്രവൃത്തികൾ സന്തോഷത്തോടും, ദയയോടും, നിതിയോടും പ്രവൃത്തിക്കുന്നതും ഈ വലിയ പട്ടണത്തിലെ പോലീസു സൈന്യത്തിൻെറ ദിവസേനയുള്ള ജോലിയാണ.

ശരിയായ ഒരു ഇംഗ്ലീഷകാരൻെറ സഹജമായ മൎയ്യാദ ഒരു ലണ്ടൻ പോലീസുകാരനിൽ വെളിവായി പ്രതിഫലിച്ചുകാണാം. 'എനിക്ക ഇന്ന ദിക്കിലേക്ക പോകണം, അതിന്ന ഏതു വണ്ടിയിലാണ കയറേണ്ടത, അല്ലെങ്കിൽ ഏതു വഴിക്കാണ പോകേണ്ടത' എന്ന ചോദിച്ചാൽ ഒരു വിധത്തിലും വഴി തെററിപ്പോകാതെ അവിടെ എത്തത്തക്കവണ്ണം എളുപ്പമായ മാൎഗ്ഗം ഉപദേശിക്കുവാൻ പോലിസുകാരന്ന സാധിക്കും. നമ്മുടെ വല്ല സ്നേഹിതന്മാരൊ, പരിചയക്കാരൊ നമ്മോട ഈ വക സന്ദൎഭങ്ങളിൽ സംസാരിക്കുന്ന മാതിരിയിലാണ ഇവരും പറയുക. അന്യദേശക്കാരന്ന ലണ്ടൻ പോലീസ് ഒരു വലിയ ബന്ധുവായി വിചാരിക്കണം. വലിയവനായാലും, ചെറിയവനായാലും, ഉദ്യോഗസ്ഥനായാലും, ഉഴലുന്നവനായാലും എല്ലാം ലണ്ടൻ പോലിസിന്ന ഒന്നുതന്നെ. പ്രമാണികളോട കിഴിഞ്ഞ് സംസാരിക്കുകയും, മററുള്ളവരോട ഗൎവ്വ് കാണിക്കുകയും ചെയ്യുന്ന സമ്പ്രദായം ഈ കൂട്ടൎക്ക ഒട്ടും തന്നെ ഇല്ല. ഉഗ്രസവാരി ചെയ്യുന്ന

ഒരു വണ്ടിയിൽ പ്രധാന മന്ത്രിയാണ യാത്രചെയ്യുന്നതെങ്കിലും അപ്പോൾ ആ വണ്ടിയെ തടസ്ഥം ചെയ്യും. ഇങ്ങിനെ ആൾ ത്തരം നോക്കാതെ നിഷ്പക്ഷമായി രാജനീതിയെ പരിപാലിച്ചു കൊണ്ടുവരുന്ന ഈ സൈന്യം ലണ്ടൻ പട്ടണത്തിൻെറ മഹിമ ക്ക ഒരു വലിയ സഹായിയായി തന്നെ വിചാരിക്കാം.

തെരുവുകളിൽ കാണുന്ന പോലീസുകാൎക്ക പുറമെ കളവ, കുല എന്നീ കുററങ്ങളെ സൂക്ഷ്മമായി അന്വേഷിച്ചറിയേണ്ടതി ന്ന വേഷാന്തരന്മാരായി നടക്കുന്ന അസംഖ്യം പോലീസു കാർ ഉണ്ട. സകലത്തിന്നും പരിഷ്കാരം വൎദ്ധിച്ചുവരുന്ന ഈ കാലത്ത കുല ചെയ്യുന്നതിലും, കളവു ചെയ്യുന്നതിലും അതി സ മൎത്ഥന്മാരായ കൂട്ടർ ഈ സ്ഥലത്ത ദിവസേന വൎദ്ധിച്ചുവരു ന്നു. തങ്ങളുടെ ശരിയായ നില അറിയിക്കാതെ ജനങ്ങളുടെ ഇടയിൽ സഞ്ചരിച്ചും സഹവസിച്ചും ഈ വക കുററങ്ങളെ അ ന്വേഷിച്ച് തുമ്പുണ്ടാക്കുന്നതിന്ന കള്ളന്മാരിലും കവിഞ്ഞ സാമ ൎത്ഥ്യത്തോട്ടു കൂടിയ പോലീസുകാർ ഇല്ലായിരുന്നുവെങ്കിൽ ഇവി ടെ കഴിച്ചുകൂട്ടുന്നതിന്നു വളരെ പ്രയാസമാകുമായിരുന്നു.

പോലീസിനെ തിരഞ്ഞെടുക്കുന്നതിൽ ഉള്ള നിശ്ചയവും, അതിന്നു ശേഷം അവരെ പണി ശീലിപ്പിക്കുവാനുള്ള ഏൎപ്പാടും, പിന്നീട ജോലിയിൽ ചേൎന്നതിന്നു ശേഷം തങ്ങളുടെ മുറ ശരി യായി നോക്കുന്നുണ്ടൊ എന്ന പരിശോധിച്ച് വേണ്ടത പ്ര വൃത്തിക്കുവാൻ മേലധികാരിമാൎക്കുള്ള ജാഗ്രതയും ആണ ലണ്ടൻ പോലീസിനെ, ലോകത്തിൽ മറെറാരു സ്ഥലത്തും കാണാത്ത വിധം, അത്ര ഉയൎന്ന നിലയിൽ നിൎത്തിവരുന്നത.

5 അടി 9 അംഗുലം നീളമില്ലാത്ത ഒരാളെയും പോലീസിൽ ചേൎക്കുന്നതല്ല. ഇതുകൊണ്ട മാത്രം ആയില്ല. പഠിപ്പുകൊ ണ്ടും, സ്വഭാവഗുണംകൊണ്ടും താൻ ഈ പണിക്ക പററിയവ

നാണെന്നുള്ളത അധികാരസ്ഥന്മാരെ ബോദ്ധ്യപ്പെടുത്തണം. പണിയിൽ ചേൎന്നാൽ ഒരു പോലീസുകാരന്ന മാസത്തിൽ 5 പവനോളം ശമ്പളം കിട്ടും. എട്ടു കൊല്ലം കഴിഞ്ഞാൽ ഇത 6½ പവനാകും. സത്യംകൊണ്ടും, സാമൎത്ഥ്യംകൊണ്ടും ക്രമേണ കയറി പോകുവാൻ സാധിക്കുന്ന ഒരു പോലീസുകാരന്നു പിന്നെ 10 പവൻ മാസ്പടിയുള്ള സാർജണ്ടായും, 20 പവൻ മാസ്പടിയുള്ള ഇൻസ്പെക്ടരായും, അവസാനം, മാസത്തിൽ 35 പവൻ വരവുള്ള സുപ്രണ്ടായും ഇരിക്കാം. ഒരു പോലീസുകാരന്ന ഇതുവരെ ക്രമത്തിൽ കയറി വരുവാൻ സാധിക്കുന്നതുകൊണ്ട പ്രവൃത്തിയെടുക്കുന്നതിൽ വളരെ ഉത്സാഹവും ക്ഷമയും ഉണ്ടാകും. 26 കൊല്ലം കഴിഞ്ഞ് പണിയിൽനിന്ന പിരിയുന്ന സമയത്ത അപ്പോൾ വാങ്ങിയിരുന്ന മാസ്പടിയുടെ മൂന്നിൽ രണ്ടു ഭാഗം പെൻഷ്യനം കിട്ടും. എമ്പതു ലക്ഷം ജനങ്ങൾ താമസിക്കുന്ന ഈ പട്ടണത്തിൽ സമാധാനരക്ഷ ചെയ്യേണ്ടുന്നതിന്ന എല്ലാം കൂടി പതിനേഴായിരം പോലീസുകാർ ഉണ്ട.

യോഗ്യതയോടു കൂടിയ സ്വരൂപവും, മൎയ്യാദയോടു കൂടിയ സംസാരവും, ഉപകാരം ചെയ്യുവാൻ താല്പൎയ്യമുള്ള മനസ്സും, വേണ്ട കാൎയ്യങ്ങളെ പറ്റിയുള്ള അറിവും ഉള്ളതുകൊണ്ടാണ ലണ്ടൻ പോലീസ് മറ്റുള്ളവരുടെ ബഹുമാനത്തിന്ന അൎഹതപ്പെടുന്നത.

---

## 4-ാം അദ്ധ്യായം.

---

### അഗ്നിബാധാനിവാരണസൈന്യം.

ഒരു ദിവസം ഉച്ച സമയം ലണ്ടൻ പട്ടണത്തിലെ ഒരു തെരുവിൽകൂടി നടന്നുകൊണ്ടിരിക്കുമ്പോൾ കുറെ അകലെനിന്ന എടവിടാതെ ഒരു മണിശബ്ദം കേൾക്കുന്നതായും, അത ക്ഷണ

ത്തിൽ അടുത്തുവരുന്നതായും തോന്നി. അങ്ങോട്ട നോക്കിയപ്പോൾ, പോലീസുകാർ തെരുവിൽകൂടി പോകുന്ന വാഹനങ്ങളെ ഒഴിച്ചു നിൎത്തുന്നതും, ഇരുവശത്തും സഞ്ചരിക്കുന്ന ജനങ്ങൾ, എന്നിൽ ഒട്ടും കുറയാത്ത ജിജ്ഞാസയോടുകൂടി സൂക്ഷിച്ചുനോക്കുന്നതും കണ്ടു, എന്തൊ വിശേഷവിധി ഉണ്ടെന്ന തീൎച്ചയാക്കി അവിടെ തന്നെ നിന്നു. ഉടനെ രണ്ടു കുതിരകളെ പൂട്ടി, ചില യന്ത്രങ്ങളും കയററി, അസാധാരണയായ ഉടുപ്പുകളെ ധരിച്ച നാലഞ്ചാളുകളേയും വഹിച്ച്, ഒന്നൊന്നിനു പിന്നിലായി വളരെ വേഗത്തിൽ ഓടിച്ചു കൊണ്ടുപോകുന്ന മൂന്നാനാലു വണ്ടികളെ കണ്ടു. അവ എന്തെന്ന അന്വേഷിച്ചതിൽ അഗ്നിബാധ ഉണ്ടായ എതോ ഒരു സ്ഥലത്തേക്ക ഇഞ്ചിനും ആൾക്കാരെയും കൊണ്ടുപോകുന്നതാണെന്ന അറിഞ്ഞു. അഗ്നിബാധാനിവാരണസൈന്യത്തെ പററി ഞാൻ മുമ്പു കേട്ടിട്ടുണ്ടായിരുന്നുവെങ്കിലും ഇപ്പോൾ മാത്രമെ കാണുവാൻ സാധിച്ചിട്ടുള്ളു. ലണ്ടനെ പോലെയുള്ള വലിയ പട്ടണങ്ങളിൽ ജനങ്ങൾക്ക നേരിടുവാനിടയുള്ള ആപത്തുകളെ മുൻകൂട്ടി അറിഞ്ഞ് അവയെ നിവാരണം ചെയ്യേണ്ടതിന്നുള്ള മാൎഗ്ഗങ്ങളെ എപ്പോഴും ഒരുക്കിവെക്കേണ്ടത ആവശ്യമാണെല്ലൊ. ദിവസേന എട്ടും പത്തും ഭവനങ്ങൾക്ക അഗ്നിബാധ നേരിടുന്ന ഈ പട്ടണത്തിൽ ഈ സൈന്യം ചെയ്യുന്ന പ്രവൃത്തിയെ പററി എത്ര തന്നെ ശ്ലാഘിച്ചാലും അധികമായ്പോകുന്നതല്ല. ഈ സൈന്യത്തെ പററിയും ഇവരുടെ പ്രവൃത്തിയെ പററിയും ഉള്ള ഒരു ചുരുക്കമായ വിവരണം മാത്രമാണ ഇവിടെ എഴുതുന്നത.

ലണ്ടൻ പട്ടണത്തിൽ പല സ്ഥലങ്ങളിലായി തീ കെടുക്കേണ്ടതിന്നുള്ള നാലും അഞ്ചും ഇഞ്ചിൻ ശേഖരിച്ചു വെച്ചിട്ടുള്ള 83 ആപ്പീസുകൾ ഉണ്ട. ഇവിടെ എപ്പോഴും വണ്ടിയും, ഇഞ്ചിനും, ആൾക്കാരും തീ പിടിച്ച അറിവു കിട്ടിയ ഉടനെ പുറപ്പെട്ടു

വാൻ തക്കവണ്ണം തെയ്യാറായിരിക്കുന്നുണ്ടാകും. ഇന്ന സ്ഥലത്ത തീ പിടിച്ചിട്ടുണ്ടെന്നു അറിഞ്ഞാൽ തൽക്ഷണം പുറപ്പെട്ടു ആ സ്ഥലത്ത എത്തി അവര തീയിനെ കെടുക്കുവാൻ ശ്രമിക്കുന്നു. തീ പിടിച്ച ഉടനെ അവരെ അറിയിക്കുവാനും ഒരു ഏൎപ്പാടുണ്ട. നാലും അഞ്ചും തെരുവുകൾക്ക അരികിലായി തപാൽ പെട്ടി പോലെ ഒരു കുററി കാണാം. അതിൻെറ അരികിൽ ചെന്ന ഒരു ബട്ടൺ അമൎത്തിയാൽ അതു അപ്പോൾ അടുത്ത ആപ്പീസിലേക്ക അറിവു കൊടുക്കും. ഇന്ന സ്ഥലത്തുനിന്നാണ വിളിക്കുന്നത എന്നും അറിയുവാൻ ഇതുകൊണ്ട സാധിക്കും. അറിവു കിട്ടിയ ഉടനെ അതിവേഗത്തിൽ വണ്ടി ഓടിച്ച് ഇവർ സ്ഥലത്ത എത്തിച്ചേരും. സകലത്തിന്നും യന്ത്രങ്ങളുടെ സഹായം വൎദ്ധിച്ചുവരുന്ന ഈ കാലത്ത തീ കെടുക്കേണ്ടുന്ന ആവശ്യത്തിലേക്കും, തീ പിടിപെട്ട വീട്ടിൽനിന്ന ജനങ്ങളെ രക്ഷിക്കേണ്ടുന്ന ആവശ്യത്തിലേക്കും വളരെ സൌകൎയ്യമുള്ള ഏൎപ്പാടുകൾ ഉണ്ടായിരിക്കുന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലൊ.

ചിലപ്പോൾ ഒരു വീട്ടിൻെറ മൂന്നാമത്തെ നിലയിലൊ, നാലാമത്തെ നിലയിലൊ തീ ബാധിച്ചിരിക്കാം. അവകളിലും, മേൽഭാഗത്തുള്ള നിലകളിലും പാൎക്കുന്ന ജനങ്ങൾ താഴത്തേക്ക വരുവാൻ നിവൃത്തിയില്ലാതെ പ്രാണഭയത്തോടു കൂടി നിലവിളിക്കുന്ന സമയത്തായിരിക്കാം ഈ സൈന്യത്തിലുള്ളവർ അവിടെ എത്തിച്ചേരുക. ഉടനെ കൂട്ടത്തിലുള്ള ചിലർ കോണി വെച്ച മാളികയിൽ കയറും. ഈ ആവശ്യത്തിന്നായി ഉപയോഗിക്കുന്ന കോണിക്കും ഒരു വിശേഷമുണ്ട. ഇത ആവശ്യം പോലെ ചുരുക്കുവാനും നീട്ടുവാനും സാധിക്കുന്ന വിധത്തിൽ പണി ചെയ്തിരിക്കുന്നതാണ. കാഴ്ചയിൽ പത്തടിയിൽ അധികം നീളമില്ലാത്ത കോണി ആവശ്യമുള്ളപ്പോൾ നൂറടിയൊ അതിൽ അധികമൊ നീളം ഉണ്ടാക്കാം. ഇങ്ങിനേയുള്ള കോണി വെച്ചു കയറി ചെന്നാൽ അവർ ആദ്യം ശ്രമിക്കുക വീട്ടിലുള്ളവരെ അപകടം

വരാതെ താഴത്തേക്ക ഇറക്കുവാനാണ. ഇതിന്നുള്ള വിദ്യയും പ്രസ്താവയോഗ്യമാണ. മെഴുത്തുണികൊണ്ട ബലമായി ഉണ്ടാക്കിയതും, വളരെ നീളമുള്ളതും ആയ ഒരു ഉറയാണ ഇതിന്ന ഉപയോഗിക്കുന്നത. ഈ തുണിയുടെ ഒരററം മേൽഭാഗത്ത ജനലിൽ കെട്ടും മററെ അററം നിലത്തോട്ട തൊട്ടുകിടക്കും. കുട്ടികളെ എന്നുവേണ്ട വലിയ ആളുകളെയും ഇതിൽക്കൂടിയാണ താഴത്തെക്ക തള്ളി അയക്കുന്നത. യാതൊരു അപകടവും വരാതെ താഴത്ത എത്തും. സാമാനങ്ങളും ഇങ്ങിനെ തന്നെ ഇറക്കുന്നു. സൈന്യത്തിലെ ഒരു സംഘക്കാർ ഈ പ്രവൃത്തി എടുക്കുന്ന സമയം മററെ സംഘക്കാർ തീ കെടുക്കുന്നതിന്നും ശ്രമിക്കുന്നു. ഇതിന്നായി റബ്ബർകൊണ്ട ഉണ്ടാക്കിയ വലിയ കുഴലുകൾ ഉണ്ട. തെരുവുകളിൽ അവിടവിടെ ഈ ആവശ്യത്തിലേക്ക വെള്ളം എടുക്കുവാനുള്ള സൌകൎയ്യങ്ങളും ഉണ്ടാക്കി വെച്ചിട്ടുണ്ട. റബ്ബർ കുഴൽ അതിൽ വെച്ച് വെള്ളം എടുത്തു തീ പിടിച്ച സ്ഥലത്തേക്ക തിരിച്ച വിടുന്നു. ഇങ്ങിനെയാണ തീ കെടുക്കുന്നത.

ഈ സൈന്യത്തിൽ ചേൎന്നിട്ടുള്ളവരെല്ലാം വളരെ കായബലവും, കൈവേഗതയും ഉള്ളവരാണ. അവരുടെ മേൽ തീ പററാതിരിപ്പാനായി അവൎക്ക ഒരു പ്രത്യേക ഉടുപ്പുണ്ട. സാധാരണ ആളുകൾക്ക ചെല്ലുവാൻ ഭയമായ അവസരങ്ങളിൽ അവർ അഗ്നിബാധ വന്ന വീട്ടിൽ കടന്നു ചെന്ന ആളുകളെയും സാമാനങ്ങളെയും രക്ഷിക്കുന്ന വിവരം കേൾക്കുമ്പോൾ ഇങ്ങിനെ ഒരു സൈന്യം ഇല്ലാതിരുന്നാൽ ലണ്ടൻ പട്ടണത്തിന്ന അഗ്നിബാധയാൽ നേരിടാവുന്ന നാശങ്ങളും അപകടങ്ങളും എത്രയൊ അധികമായിരിക്കുമെന്ന തോന്നിപ്പോകും.

അഗ്നിബാധനിവാരണ സൈന്യത്തിൽ 1,500 ആളുകളോളം ഉണ്ട. ഇവൎക്ക ശമ്പളം കൊടുക്കേണ്ടതിന്നും മററുമായി

ഒരു കൊല്ലത്തിൽ ഏകദേശം രണ്ടു ലക്ഷത്തിലധികം പവൻ ചിലവുണ്ടു. പക്ഷെ ഇതുകൊണ്ടു പട്ടണത്തിലേക്കുള്ള ഗുണത്തെ വിചാരിച്ചുനോക്കിയാൽ ഈ സംഖ്യ ഒട്ടും തന്നെ അധികമായി തോന്നുന്നതല്ല.

## 5-ാം അദ്ധ്യായം.

## ലണ്ടനിലെ കാൎയ്യസ്ഥലങ്ങൾ.

### i. പാർലിമെണ്ട് സഭാമന്ദിരം.

ലണ്ടൻ പട്ടണത്തിൻെറ കൌതുകത്തെയും കച്ചവടസൌകൎയ്യത്തെയും വൎദ്ധിപ്പിക്കേണ്ടതിന്ന മനുഷ്യർ യത്നിച്ചുണ്ടാക്കിയ അനേകം വിശേഷങ്ങൾക്ക പുറമെ പ്രകൃതിയും തൻെറ മാഹാത്മ്യത്തെ പ്രദൎശിപ്പിക്കേണ്ടതിന്ന ലണ്ടൻ പട്ടണത്തെ തന്നെ തിരഞ്ഞെടുത്തിരിക്കുന്നുവൊ എന്ന തോന്നിപ്പോകുന്നു. കുന്നുകളും, മേടുകളും, വനങ്ങളും, പൂങ്കാവുകളും നിറഞ്ഞിരിക്കുന്നതായ ഈ പട്ടണത്തിൻെറ ഏകദേശം നടുവിൽകൂടി, എല്ലാ കാലത്തും ഒരുപോലെ പ്രവഹിച്ചുകൊണ്ടിരിക്കുന്ന തേംസ നദി, ലണ്ടൻെറ ഝാത്യാലുള്ള കൌതുകത്തെ അധികരിക്കുന്നതിന്ന സഹായിക്കുന്നുണ്ടെന്നുള്ളതിന്ന സംശയമില്ല. ഈ മഹാനദിയിൽകൂടി അങ്ങോട്ടും ഇങ്ങോട്ടും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന തോണികളെയും, ചെറുകപ്പലുകളെയും, നദിയുടെ ഇരുവശത്തും പണിചെയ്തിരിക്കുന്ന എടുപ്പുകളെയും, അവിടവിടെ കെട്ടീട്ടുള്ള വലിയ പാലങ്ങളിൽകൂടി ഇടവിടാതെ പോയിക്കൊണ്ടിരിക്കുന്ന ജനങ്ങളെയും, വാഹനങ്ങളെയും കണ്ടുംകൊണ്ടു പുഴയുടെ വക്കത്തുകൂടി കുറെ ദൂരം നടക്കുമ്പോഴെക്ക ചുററും ഇരിമ്പു കമ്പികളാൽ വള

ക്കപ്പെട്ടും, രണ്ടററവും മഹത്തായ ഓരോ ഗോപുരങ്ങളാൽ പരിശോഭിക്കപ്പെട്ടുംകൊണ്ടുള്ള ഒരു ഗംഭീരമായ കെട്ടിടം കാണാം. ഇതിൻെറ മേൽഭാഗത്ത പറന്നുകൊണ്ടിരിക്കുന്ന കൊടിയും, അടുത്തു കാണുന്ന അനേകം എടുപ്പുകളിൽനിന്ന തിരെ വ്യത്യാസപ്പെട്ട അതിൻെറ വലിപ്പവും കണ്ട് അതിശയഭരിതനായ യാത്രക്കാരന്ന തൻെറ മുമ്പിൽ കാണുന്ന ഈ കെട്ടിടമാണ ശ്രുതിപ്പെട്ട "പാർലിമെണ്ട് സഭാമന്ദിര"മെന്ന അറിയുമ്പോഠം ഗംഭീരമായ ഈ മന്ദിരം, അതിന്നുള്ളിൽ നടത്തുന്ന ഗൌരവമായ കാൎയ്യാലോചനകഠ വളരെ പററിയതു തന്നെ എന്ന തോന്നാതിരിക്കയില്ല. ഇപ്പോഠം ഈ എടുപ്പു നിൽക്കുന്ന സ്ഥലത്ത വളരെ കാലം മുമ്പ ഒരു രാജധാനി ഉണ്ടായിരുന്നുപോൽ. ഇതിനെ ഇപ്പോഴും "വെസ്റ്റ്മിൻസ്റ്റർ" രാജധാനി (Westminster Palace) എന്നാണ പറഞ്ഞുവരുന്നത. ആദ്യം രാജധാനി നിന്നിരുന്ന സ്ഥലത്തു തന്നെ ഈ എടുപ്പു പണിചെയ്തിരിക്കകൊണ്ടാണ ഈ പേരിന്ന അവകാശമായത. ഇതിൻെറ പല ഭാഗങ്ങളിലായി ഏകദേശം അഞ്ഞൂറു മുറികഠം ഉണ്ടെന്നും, പാർലിമെണ്ടിനെ സംബന്ധിച്ച പതിനെട്ട ഉദ്യോഗസ്ഥന്മാൎക്ക താമസിക്കുവാനുള്ള സ്ഥലവും ഇതിൽ ഉണ്ടെന്നും, ഇതു പണിചെയ്യേണ്ടതിന്നായി ഏറക്കുറ ഇരിപത്തഞ്ചു ലക്ഷം പവൻ ചിലവായിട്ടുണ്ടെന്നും കേഠക്കുമ്പോഠം ഈ എടുപ്പിൻെറ വലിപ്പം എത്രമാത്രം ഉണ്ടെന്നും, പണിയുടെ സമ്പ്രദായം ഏതു മാതിരി ആയിരിക്കുമെന്നും വായനക്കാൎക്ക ഊഹിക്കാമെല്ലൊ. ഇതിൽ പ്രധാനപ്പെട്ട ഭാഗങ്ങളെ പററി മാത്രമെ നമുക്ക അറിയേണ്ടുന്ന ആവശ്യമുള്ളു. പക്ഷെ ഇതു ശരിയായി മനസ്സിലാക്കേണ്ടതിന്ന പാർലിമെണ്ട സഭയുടെ സ്ഥിതിയും, നടവടിയും അറിഞ്ഞിരിക്കേണ്ടതുള്ളതുകൊണ്ട അതിനെ പററി ഇവിടെ കുറെ വിവരിക്കുന്നത സന്ദൎഭോചിതമായി വരുമെന്ന വിശ്വസിക്കുന്നു.

ബ്രിട്ടീഷ സാമ്രാജ്യത്തെ സംബന്ധിച്ച സകല അധികാരത്തിന്റെയും മേൽകോയ്മസ്ഥാനം പാർലിമെണ്ടിന്നാണെന്ന വായനക്കാരിൽ പലരും ധരിച്ചിട്ടുണ്ടായിരിക്കാം. „പാർലിമെണ്ട" എന്ന പറയുന്നത രാജാവും, പ്രഭുജനസഭയും, (House of Lords) പൊതുജനസഭയും (House of Commons) കൂടിയതാകുന്നു. ഈ മൂന്ന കൂട്ടരിൽ ഓരോരുത്തൎക്ക വെവ്വേറെയായി സൎവ്വാധികാരം ഇല്ല. ഏതു കാൎയ്യവും ആദ്യം പൊതുജന സഭക്കാർ തീൎച്ചപ്പെടുത്തുന്നു. അവരുടെ അനുമതി കഴിഞ്ഞതിന്നു ശേഷം പ്രഭുജനസഭക്കാരുടെ ആലോചനക്കായി അയക്കുന്നു. അവരും അതിനെ സമ്മതിച്ചാൽ അവസാനം ചക്രവൎത്തി തിരുമനസ്സിലെ സന്നിധിയിങ്കലേക്ക തീൎപ്പിന്നായി വരുന്നു. ഇങ്ങിനെയാണ പാർലിമെണ്ട കാൎയ്യങ്ങൾ നടത്തുന്നത. അതുകൊണ്ട „പാർലിമെണ്ട" ഇങ്ങിനെ തീൎച്ചപ്പെടുത്തിയിരിക്കുന്നു എന്ന പറയുമ്പോൾ നാം ധരിക്കേണ്ടത പ്രസ്തുത കാൎയ്യത്തെ പററി മേല്പറഞ്ഞ മൂന്ന കൂട്ടരുടെയും അനുമതി സിദ്ധിച്ചിരിക്കുന്നു എന്നാണ.

പൊതുജന സഭയിൽ ഏറക്കുറെ 670 അംഗങ്ങൾ ഉണ്ട. ഇവരെ നാട്ടുകാർ തിരഞ്ഞെടുത്ത അയക്കുകയാണ. പാർലിമെണ്ടിലേക്ക അംഗങ്ങളെ തിരഞ്ഞെടുത്ത അയക്കുവാനുള്ള അധികാരം നമ്മുടെ നാട്ടുകാൎക്ക ഇല്ലെന്നുള്ളതും കൂടി ഈ ഘട്ടത്തിൽ പറയേണ്ടിവരുന്നു. ഈ 670 ആളുകളെ അവരവരുടെ അഭിഃപ്രായത്തിന്നനുസരിച്ച് പല തരക്കാരായി ഭാഗിക്കാം. പക്ഷെ ഈ പല തരക്കാരെയും പററി പറഞ്ഞു വായനക്കാരെ ബുദ്ധിമുട്ടിക്കുന്നില്ല. എങ്കിലും ഇതിലെ പ്രധാനപ്പെട്ട രണ്ട കക്ഷികളെ അറിഞ്ഞിരിക്കേണ്ടത ആവശ്യമാണ. മററു ഭാഗക്കാരെല്ലാം ഇതിൽ ഏതെങ്കിലും ഒരു ഭാഗത്ത ചേൎന്നിട്ടുണ്ടായിരിക്കും. ഇതിൽ ഒരു കക്ഷിക്കാർ പരിഷ്കാരത്തിൽ വളരെ പ്രിയമുള്ളവരും, അതാതു കാലത്ത വേണ്ടുന്നതായ മാററങ്ങളെ അപ്പപ്പോൾ ചെ

യ്യുന്നതിൽ വളരെ ഉത്സാഹികളും ആണ. ഇവരെ "ലിബറൽസ്" (Liberals) എന്ന പറയുന്നു. മററെ കക്ഷിക്കാർ കടന്നപരിഷ്കാരത്തിൽ കുറെ വിമുഖന്മാരാണ. വേണ്ടുന്ന പരിഷ്കാരങ്ങളം സാവധാനത്തിൽ ആവാം എന്നും കഴിയുന്നതും പണ്ടത്തെ നടവടികളെ തന്നെ നിലനിൎത്തി വരേണമെന്നും നിവൃത്തിയില്ലാതെ വരുമ്പോൾ മാത്രമല്ലാതെ യാതൊരു മാററവും ചെയ്യാൻ പാടില്ലെന്നും ഉള്ള മതക്കാരാണ ഇവര. ഇവരെ "കൊൺസർവേററിവ്സ്" (Conservatives) എന്നാം പറയുന്നു. ഒരു കാലത്തുള്ള പൊതുജന സഭയിൽ ഈ രണ്ടു കക്ഷികളിൽ ആരാണ ഭൂരിപക്ഷം എന്നു വെച്ചാൽ അവൎക്കായിരിക്കും ആ കാലത്തെ രാജ്യഭരണകൎത്തൃത്വം. ഈ ഭൂരിപക്ഷത്തിലെ നായകനെ പ്രധാനമന്ത്രിയായി മഹാരാജാവ നിശ്ചയിക്കുന്നു. പിന്നെ പ്രമാണികളായ ഏകദേശം ഇരിപതുപേരെ ഓരോ കാൎയ്യങ്ങളുടെ മന്ത്രികളായി പ്രധാനമന്ത്രി തിരഞ്ഞെടുക്കുന്നു. ഈ കൂട്ടത്തിൽ പെട്ട ഒരാളാണ ഇന്ത്യാ സ്റ്റേററ് സിക്രട്ടെരി. ഈ ഇരിപതുപേര ചേൎന്ന മന്ത്രിസഭക്കാണ "കാബിനെററ്" എന്ന പേര പറയുന്നത. സൂക്ഷ്മമായി ആലോചിക്കുന്നതായാൽ ഈ ഇരിപതാളുകളുടെ കയ്യിലാണ സകല അധികാരങ്ങളും ഇരിക്കുന്നത. അവരവൎക്ക ഉത്തരവാദിത്വമുള്ള കാൎയ്യങ്ങളിൽ വേണ്ടത പ്രവൎത്തിക്കുവാനുള്ള അധികാരം ഇവൎക്ക പാർലിമെണ്ടിൽനിന്ന കിട്ടീട്ടുണ്ട. ഇന്ത്യാ ഗവൎമ്മേണ്ടും പാർലിമെണ്ടും തമ്മിലുള്ള ബന്ധം ഇന്ന പ്രകാരമാണെന്നുള്ളത ഇപ്പോൾ തന്നെ ഒരുവിധം മനസ്സിലായിരിക്കാം. എനിയും ഇതിനെ ഒന്നുകൂടി വെളിവാക്കാം. താലൂക്കുദ്യോഗസ്ഥന്ന ജില്ലാകലക്ടരോട ഉത്തരവാദിത്വം. കലക്ടരുടെ മേലധികാരി സംസ്ഥാനഗവർണർ. എല്ലാ ഗവർണർമാരുടെയും നാഥനും, മഹാരാജാവിന്റെ പ്രതിനിധിയും ആണ "വൈസറോയി" എന്ന പറയുന്ന "ഗവർണർ ജനറാൾ".

ഈ വൈസറോയി ഇന്ത്യാ സ്റ്റേററ് സിക്രട്ടേരിയോട ആലൊചിച്ചിട്ടാണ കാൎയ്യങ്ങൾ നടത്തുന്നത. ഇപ്രകാരം ഇന്ത്യാ സ്റ്റേററ് സിക്രട്ടേരി ഇന്ത്യാകാൎയ്യങ്ങളെ പററി പാൎലിമെണ്ടിനൊടും സമാധാനം പറയുന്നു.

പ്രഭുജനസഭയിൽ ഏകദേശം 650 അംഗങ്ങൾ ഉണ്ട. ഇതിൽ ചിലർ അവകാശവഴിക്ക അംഗങ്ങളായിരിക്കുന്നവരും, മററു ചിലർ പ്രഭുക്കളാൽ തിരഞ്ഞെടുത്ത അയക്കപ്പെട്ടുന്നവരുമാണ. പൊതുജനങ്ങൾ തീൎച്ചപ്പെടുത്തിയ കാൎയ്യങ്ങൾ ഇവരുടെ അടുക്കൽ വന്നാൽ അവർ അതിനെ ആലോചിച്ച് നിശ്ചയിച്ചതിന്നുശേഷം രാജാവിൻെറ അനുമതിക്കായി അയക്കും. ഈ രണ്ടു കൂട്ടരും തീൎച്ചപ്പെടുത്തിയ കാൎയ്യത്തെ രാജാവ തിരസ്കരിക്കുക പതിവില്ല. രാജാവിൻെറ അനുമതിയും കൂടി ഉണ്ടായാൽ അത ശരിയായ നിയമമായിവരും. ഇങ്ങിനെയാണ പാൎലിമെണ്ടിൻെറ സ്ഥിതിയും നടവടിയും. ഇനി ഇവർ ആലോചിക്കുവാൻ ഇരിക്കുന്ന സ്ഥലത്തേക്ക തന്നെ പ്രവേശിക്കുക.

ഈ എടുപ്പിന്ന രണ്ടു ഗൊപുരങ്ങളുണ്ടെന്ന ആദ്യം പറഞ്ഞുവല്ലൊ. അതിൽ ഒന്നായ വിക്ടോറിയാ ഗോപുരത്തിന്ന ഏകദേശം 400 അടി ഉയരമുണ്ട. ഇത്ര അധികം ഉയരമുള്ള ഗോപുരം വേറെ എങ്ങും ഇല്ലത്രെ. ഈ ഗോപുരത്തിൻെറ താഴെ ഒരു കമാനവാതിൽ ഉണ്ട. ഈ വഴി ചക്രവൎത്തി തിരുമനസ്സിൽനിന്ന പാൎലിമെണ്ടിലേക്ക എഴുനെള്ളുന്ന സമയത്ത കടന്നുപോവാനുള്ളതാണ. ആ സമയത്ത മാത്രമെ അതു തുറക്കുകയുള്ളു. ഇതിന്നടുത്തായുള്ള മുറി ആളുകൾക്ക സാധാരണ ചെന്നു കാണാം. എല്ലാ ശനിയാഴ്ചയും പത്തു മണി മുതൽ ഈ വക സ്ഥലങ്ങളെല്ലാം ഉള്ളിൽ പോയി കാണുവാനായി തുറന്നു വെക്കും. പക്ഷെ പാൎലിമെണ്ട സഭയുള്ള സമയത്താണെങ്കിൽ അകത്തു കടക്കുവാൻ സമ്മതിക്കയില്ല. കമാനത്തിൻെറ തൊട്ടുള്ള മുറിയി

ലും, അതിൽനിന്ന പിന്നെ പ്രവേശിക്കുന്ന ഒരു വിലാസമായ ത ളത്തിലും പ്രസ്താവയോഗ്യമായ യാതൊരു വിശേഷവും ഇല്ല. പ ക്ഷെ ഒടുവിൽപറഞ്ഞ സ്ഥലത്താണ രാജാവ പാർലിമെണ്ടിലേ ക്ക എഴുന്നെള്ളുമ്പോൾ തന്റെ രാജപദവിയോടു കൂടിയ എഴു ന്നെള്ളത്തിനെ കാണ്മാൻ അനുവാദം കിട്ടിയ ആളുകൾ വന്ന നിൽക്കുന്നത. ഇതിൽനിന്ന പിന്നെ വരുന്നത പ്രഭുജനസഭ കൂടുന്ന സ്ഥലത്താണ. ഇതു ഏകദേശം 90 അടി നിളവും 45 അടി വീതിയും ഉണ്ട. ഇതിന്റെ ഒരററത്തുള്ള മണ്ഡപത്തിൽ രണ്ട സിംഹാസനങ്ങൾ ഉണ്ട. ഇവ രാജാവും രാജ്ഞിയും പാർ ലിമെണ്ടിലേക്ക വന്നാൽ ഇരിക്കുവാനുള്ളതാണ. രാജാവ ഇരി ക്കുന്ന സിംഹാസനത്തിന്റെ വലത്തു ഭാഗത്ത കുറെ താഴെയാ യി ചെറിയതായ വേറെ ഒരു ഇരിപ്പിടമുണ്ട. ഇത യുവരാജാവി ന്ന ഇരിക്കുവാനുള്ളതാണ. പ്രഭുക്കന്മാൎക്ക ഇരിക്കുവാനായി ഈ മുറിയുടെ ഇരുവശത്തും ഒന്നൊന്നിന്ന മീതെയായി വിശേഷമായ മെത്തഗാലറികളുണ്ട. മറെറ അററത്തു രാജാവ വരുന്ന സമയം പൊതുജനസഭയിലെ അംഗങ്ങൾക്ക വന്നിരിക്കുവാനുള്ള ഇരിപ്പ ടമാണ. ഇതിന്നു പുറമെ വലിയ യോഗ്യന്മാരൊ മറെറാ വ ന്നാൽ ഇരിക്കുവാനുള്ള സ്ഥലവും ഉണ്ട. ഈ സ്ഥലത്തെ പററി ഇതിലധികം വിവരിക്കേണ്ടുന്ന ആവശ്യമുണ്ടെന്നു തൊന്നുന്നി ല്ല. പ്രഭുജന സഭയിൽനിന്ന വിട്ടു നാം പൊതുജനസഭ കൂടു ന്ന മുറിയിലേക്ക പ്രവേശിക്കുക. ഇതു കുറെ കൂടി വിസ്തരിക്കാ തെ നിവൃത്തിയില്ല.

പൊതുജനയോഗം കൂടുന്ന സ്ഥലത്തിന്റെ വലിപ്പം സുമാ റ മറെറ സ്ഥലത്തിന്റെ വലിപ്പത്തോളം മാത്രമെ ഉള്ളു. ഇരി ക്കുവാനുള്ള ഏപ്പാടും മറെറ സ്ഥലത്തേതു പോലെ തന്നെയാണ. ഈ മുറിയുടെ ഒരററത്താണ സഭാനാഥനായ "സ്പീക്കർ" (Speaker) ഇരിക്കുന്നത. ഇയ്യാളുടെ വലത്തു ഭാഗത്ത അപ്പപ്പോൾ

രാജ്യകാൎയ്യകൎത്തൃത്വമുള്ള കക്ഷിക്കാരും എടത്തു ഭാഗത്ത എതൃകക്ഷിക്കാരും ഇരിക്കുന്നു. ഇരുവശത്തും ഉള്ള ഒന്നാമത്തെ വരിയിൽ ഓരോ കക്ഷിയിലും ഉള്ള നായകന്മാർ ഇരിക്കുന്നു. സഭാനാഥന്നു ഭരണകാൎയ്യങ്ങളെ സംബന്ധിച്ചേടത്തോളം യാതൊരു അധികാരവും ഇല്ല. രണ്ടു കക്ഷിക്കാരും വാദിക്കുന്ന കാൎയ്യങ്ങളെ പററി ഇയ്യാൾക്കു അഭിപ്രായമൊന്നും പറവാൻ അവകാശവും ഇല്ല. സഭയിലെ അംഗങ്ങൾ അനീതിയായൊ അമൎയ്യാദയായൊ വല്ലതും കാണിക്കുകയോ പറയുകയോ ചെയ്യുന്നത നിൎത്തൽ ചെയ്വാനും മററും ഇയ്യാൾക്കു അധികാരമുണ്ടു. ഈ മുറിയുടെ ഒററത്തുള്ള പ്രാന്തയിൽ സഭ കാണുവാനായി അനുവാദം കിട്ടിയവൎക്കു ഇരിക്കുവാനായുള്ള ഏൎപ്പാട്ടുണ്ടു. മറെറ അററത്ത വൎത്തമാനക്കടലാസ്സുകളുടെ റിപ്പോൎട്ടൎമാൎക്കു ഇരിക്കുവാനുള്ള സ്ഥലമാണ. സഭ നടക്കുന്ന സമയത്ത വന്നു കാണേണമെങ്കിൽ അതിന്നു പ്രത്യേകം സമ്മതം വാങ്ങണം. ഇതിന്നായി പാൎല്മെണ്ടിലെ ഒരു സാമാജികന്നു എഴുതി, അയാൾ അനുവാദം തരുവാനായി ശിപാൎശി ചെയ്യണം. എന്നാൽ മാത്രമെ സഭയുള്ളസമയത്ത അവിടെക്കു കടന്നു ചെല്ലുവാൻ സാധിക്കുകയുള്ളൂ. അകത്തേക്കു കടക്കുന്നതിന്നു മുമ്പായി, വരുന്ന ആളുടെ പെരും, അകത്തു ചെന്നു താൻ യാതൊരു ശബ്ദവും ഉണ്ടാക്കുകയില്ലെന്നും എഴുതി ഒപ്പിട്ടു കോടുക്കണം. ഇപ്രകാരംചെയ്തു ഉള്ളിലേക്കു പോകുമ്പോൾ അന്നു സഭയിൽ നടക്കുവാൻ പോകുന്ന കാൎയ്യങ്ങളെ അച്ചടിച്ച ഒരു കാൎയ്യവിവര പട്ടിക നമുക്കു തരുന്നു. അതിൽനിന്ന അന്നേത്തെ ആലോചനക്കു വിഷയമായിരിക്കുന്ന കാൎയ്യങ്ങളെ നമുക്കു മുൻകൂട്ടി അറിയുവാൻ സാധിക്കും. ഈ മഹാസഭയുടെ മുമ്പാകെ ഇരിക്കുമ്പോൾ ഇതിൻെറ മാഹാത്മ്യത്തെ പററി ഇംഗ്ലീഷ ചരിത്രം അറിയുന്നവൎക്കു മനസ്സിൽ ഓരോ ആലോചനകൾ സ്മരിക്കാതിരിക്കുന്നതല്ല. എത്ര മഹാന്മാർ തങ്ങളുടെ സാ

ന്നിദ്ധ്യംകൊണ്ട ഈ സ്ഥലത്തെ അലങ്കരിപ്പിച്ചിരിക്കുന്നു! എത്ര പ്രാസംഗികന്മാർ തങ്ങളുടെ വാഗ്ധാടികൊണ്ട ഇവിടെ മാറെറാലി ജനിപ്പിച്ചിരിക്കുന്നു! ഈ മഹാ സാമ്രാജ്യത്തിൻെറ രക്ഷയേയും അഭിവൃദ്ധിയേയും സംബന്ധിച്ച എത്ര കാൎയ്യങ്ങൾ ഇതിന്നുള്ളിൽ വെച്ച് തീൎച്ചപ്പെടുത്തിയിരിക്കുന്നു! ബ്രിട്ടീഷ ഭരണമാകുന്ന മഹാ യന്ത്രത്തിൻെറ പ്രധാനചക്രമല്ലെ ഇതിന്നുള്ളിൽ തിരിഞ്ഞുകൊണ്ടിരിക്കുന്നത്, ഇപ്രകാരമുള്ള ആലോചനകൾ ഇതിന്നുള്ളിൽ പ്രവേശിക്കുമ്പോൾ ഉണ്ടാകുന്നത ഒട്ടും അതിശയമല്ലല്ലൊ.

വെസ്റ്റ് മിൻസ്റ്റർ രാജധാനിയെന്ന ഈ വലിയ എടുപ്പിലെ പ്രധാന ഭാഗങ്ങളെ പററി മാത്രമെ ഇവിടെ വിവരിച്ചിട്ടുള്ളു. ബാക്കി ഇതിന്നുള്ളിൽ ഉള്ള സ്ഥലങ്ങൾ സഭയിലെ സാമാജികന്മാൎക്ക ഭക്ഷണത്തിന്ന ഇരിക്കുവാനുള്ളതും, പാർലിമെണ്ട വകയായ റിക്കാട്ടുകൾ സൂക്ഷിക്കുവാനുള്ളതും, അതിനെ സംബന്ധിച്ച വളരെ ഉദ്യോഗസ്ഥന്മാൎക്ക താമസിക്കുവാനുള്ളതും ആണ. പൊതുജന സഭയുടെ നാഥനായ സ്പീക്കർ താമസിക്കുന്നതും ഇതിന്നുള്ളിൽ തന്നെയാണ. പക്ഷെ ഈ വക സ്ഥലത്തെ പററിയൊന്നും, അധികം വിവരം ഇവിടെ ആവശ്യമില്ല. സഭ കൂടിയിരിക്കുന്ന സമയമാണെങ്കിൽ വിക്ടോറിയാ ഗോപുരത്തിൻെറ മുകളിൽ കൊടി പറന്നുകൊണ്ടിരിക്കും. രാത്രിയിലാണെങ്കിൽ മറെറ ഗോപുരത്തിൻെറ മുകളിൽ വെളിച്ചം ഉണ്ടാകും. സാധാരണയായി സഭ പകൽ 2 മണി മുതൽ രാത്രി 12 മണി വരെയൊ ഒരു മണി വരെയൊ ഉണ്ടായിരിക്കും. തേംസ്നദിയുടെ വക്കത്താകകൊണ്ട ഈ വലിയ മന്ദിരത്തിൻെറ എടുപ്പിന്ന ഒരു പ്രത്യേക യോഗ്യത ഉണ്ടെന്ന കുറെ അകലേനിന്ന നോക്കിയാൽ അറിയാവുന്നതാണ.

## ii. വെസ്റ്റ്മിൻസ്റ്റർ പള്ളി.

പാർലിമെണ്ട സഭാമന്ദിരത്തിന്റെ സമീപത്തു തന്നെയാണ ലണ്ടനിലെ പുരാതന എടുപ്പുകളിൽ ഒന്നും, ഇംഗ്ലണ്ടിലെ രാജാക്കന്മാരുടെ പട്ടാഭിഷേകസ്ഥലവും ആയ "വെസ്റ്റ്മിൻസ്റ്റർ" പള്ളി നിൽക്കുന്നത. പണിയുടെ വിശേഷതകൊണ്ടും, ചരിത്രമാഹാത്മ്യംകൊണ്ടും, അതിനുള്ളിൽ മറചെയ്തുകിടക്കുന്ന മഹാന്മാരുടെ എണ്ണംകൊണ്ടും, ആലോചിച്ചു നോക്കുന്നതായാൽ ലണ്ടനിലെ വിശേഷസ്ഥലങ്ങളെ വിവരിക്കുന്ന കൂട്ടത്തിൽ ഈ എടുപ്പിന്ന ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനത്തെ അൎഹിക്കുന്നതിന്ന അവകാശമുണ്ട. ഈ പള്ളിയുടെ ഏററവും പുരാതനമായ ഭാഗം പണിചെയ്തിട്ട ഇപ്പോൾ ഏകദേശം 1300 സംവത്സരത്തിൽ അധികം ആയിരിക്കുന്നു. പിന്നിട്ട ഇടക്കിടെ ഓരോ രാജാക്കന്മാരുടെ കാലത്ത ഓരോ ഭേദഗതികൾ വരുത്തിയതുകൊണ്ട ആദ്യത്തെ നിലയിൽനിന്ന ഇപ്പോൾ വളരെ വ്യത്യാസപ്പെട്ടിട്ടുണ്ട. ഉയൎന്നു കാണുന്ന രണ്ടു ഗോപുരങ്ങളുടെ ഇടയിലുള്ള വാതിലിൽകൂടി അകത്തേക്കു കടന്ന ചുററും, മേൽഭാഗവും നോക്കിയാൽ, വളരെ കാലങ്ങൾക്ക മുമ്പു തന്നെ ഈ രാജ്യത്ത തച്ചുശാസ്ത്രത്തിൽ നൈപുണ്യമുള്ളവർ ഉണ്ടായിരുന്നു എന്ന തിട്ടപ്പെടും. ഈ പള്ളിയുടെ പല ഭാഗങ്ങളിലായി അനേകം മഹാന്മാരുടെ പ്രതിമകൾ വെണ്ണക്കല്ലുകൊണ്ട കൊത്തി വെച്ചിരിക്കുന്നു ഒരു ഭാഗത്തെല്ലാം ഇംഗ്ലണ്ടിലെ കവികളിൽ യോഗ്യന്മാരായ വളരെ ആളുകളെ മറചെയ്തുകിടക്കുന്നു. അതിന്നടുത്തു തന്നെ രാജ്യഭരണ തന്ത്രത്തിൽ കീൎത്തി സമ്പാദിച്ച ഡിസ്റേലി, ഗ്ലാഡ്സ്റ്റൻ തുടങ്ങിയുള്ള മഹാന്മാരുടെ മൃതശരീരത്തെ സ്ഥാപിച്ചിരിക്കുന്നു. അല്പം അകലെ, പ്രകൃതിയുടെ രഹസ്യങ്ങളെ അന്വേഷിച്ചറിഞ്ഞു ലോകരുടെ അറിവിനെ വൎദ്ധിപ്പിക്കുവാൻ യത്നിച്ചവരായ ന്യൂട്ടൻ, ഡാർവിൻ എന്നിങ്ങിനെയുള്ള മഹത്തുക്ക

ളുടെ അസ്ഥി സൂക്ഷിച്ചിരിക്കുന്നു. വേറൊരു സ്ഥലം, സ്വാത്മരത്ത വെടിഞ്ഞു ജനങ്ങളുടെ നന്മക്കായി യത്നിച്ച് ജീവകാലം കഴി ച്ചിരുന്ന സത്തുക്കളുടെ അവസാന വിശ്രമസ്ഥലമായി തീൎന്നി രിക്കുന്നു. ഒരു പ്രദേശത്ത എല്ലാം വീരന്മാരായ പടനായകന്മാ രെ മറചെയ്തിരിക്കുന്നു. എന്തിന്ന വളരെ പറയുന്നു, ഏതെങ്കിലും നിലയിൽ കീൎത്തി സമ്പാദിക്കുവാൻ ഇട വന്നിട്ടുള്ള ഇംഗ്ലണ്ടി ലെ അനേകം മഹാന്മാരുടെ അസ്ഥി ഈ വലിയ പള്ളിയുടെ ഉ ള്ളിൽ കിടക്കുന്നു. ഈ സ്ഥലത്തുകൂടി നടന്നു പോകുമ്പോൾ ഇരുവശത്തും കാണുന്ന പേരുകളെ കണ്ടു അടക്കുവാൻ വയ്യാത്ത ഭക്തിയും, ബഹുമാനവും, നാം അറിയാതെ നമ്മെ ബാധിക്കുന്നു. ഇതിന്നുള്ളിൽ വന്നു നോക്കുന്ന ഒരു ഇംഗ്ലീഷുകാരന്ന, തന്റെ രാ ജ്യത്തു ജനിച്ചിരുന്ന മഹാന്മാരുടെ എണ്ണവും തരവും കണ്ടു ന്യാ യമായ അഭിമാനം ഉണ്ടാകാതിരിക്കുന്നതല്ല. മഹാന്മാരുടെ ച രിത്രങ്ങളും പ്രവൃത്തികളും ആണെല്ലൊ മറ്റുള്ളവരുടെ മനസ്സ സന്മാൎഗ്ഗങ്ങളിലേക്ക തിരിയുവാൻ പ്രേരിപ്പിക്കുന്നത.

ഈ സ്ഥലത്തുനിന്ന കുറെ വിട്ടിട്ടാണ ഇംഗ്ലണ്ടിലെ അ നേകം രാജാക്കന്മാരെ മറചെയ്തിരിക്കുന്നത. പക്ഷെ വിക്ടോറി യാ മഹാരാജ്ഞിയേയും, എഡ്വേൎഡ് ചക്രവൎത്തിയേയും മറചെ യ്തിരിക്കുന്നത ഇവിടെ അല്ല. അവരുടെ ശ്മശാനം വിൻറ്സർ എന്ന പറയുന്ന സ്ഥലത്താണ. ഈ രണ്ടു തിരുമേനികളേയും, വിക്ടോറിയാ മഹാരാജ്ഞിക്ക അടുത്ത മുമ്പു രാജ്യം ഭരിച്ചിരുന്ന നാലാം ജോൎജ്ജ് രാജാവിനെയും ഒഴികെ മറ്റെല്ലാ രാജാക്കന്മാ രേയും രാജ്ഞികളേയും ഇവിടെ തന്നെയാണ മറചെയ്തിരിക്കുന്നത. ഈ സ്ഥലം കാണ്മാനായി ചെല്ലുന്ന ആളുകളെ, പള്ളിയിലെ ഒ രു ഉദ്യോഗസ്ഥൻ കൂട്ടിക്കൊണ്ടുപോയി ഇന്നിന്ന രാജാക്കന്മാരെ ഇന്നിന്ന സ്ഥലത്താണ മറചെയ്തിരിക്കുന്നത എന്നും, അവരുടെ കാലത്ത നടന്ന പ്രധാന സംഭവങ്ങൾ ഇന്നിന്നവയാണെന്നും പറഞ്ഞു ധരിപ്പിക്കും.

രാജാക്കന്മാരെ മറചെയ്തിരിക്കുന്ന ഈ സ്ഥലത്തിന്റെ ഒരു ഭാഗത്താണ പട്ടാഭിഷേക സമയം രാജാവിന്ന ഇരിക്കുവാനുള്ള സിംഹാസനം വെച്ചിട്ടുള്ളത. ഇതിന്ന അറുനൂറ സംവത്സരത്തിൽ അധികം പഴക്കമുണ്ട. 78 അംഗുലം ഉയരവും 88 അംഗുലം വീതിയും ഉള്ള ഈ സിംഹാസനം മരംകൊണ്ട പണിചെയ്തിരിക്കുന്നതാണ. നാലു കാലിന്നും താങ്ങായി നിൽക്കുന്നത ഓരോ സിംഹപ്രതിമകൾ ആണ. പീഠത്തിന്റെ താഴെയായി സാമാന്യം വലിപ്പമുള്ള ഒരു കരിങ്കല്ലുണ്ട. അതും ഈ കസേല ഒന്നിച്ച് സ്കോട്ടലണ്ടിൽനിന്ന 1297-ൽ കൊണ്ടുവന്നതാണ. ആ കാലത്തിന്ന മുമ്പു വളരെ രാജാക്കന്മാർ ആ കല്ലിൽ ഇരുന്നിട്ടാണത്രെ പട്ടാഭിഷേകം കഴിച്ചിരിക്കുന്നത. പട്ടാഭിഷേക സമയം രാജാവിന്ന ഇരിക്കുവാനായി ഈ സിംഹാസനത്തെ ഒരു സ്വർണ്ണവസ്ത്രംകൊണ്ട മൂടുന്നു. ആ സമയത്ത മാത്രമെ ഈ സിംഹാസനം ഇവിടെനിന്ന എടുത്ത പട്ടാഭിഷേകത്തിന്നായുള്ള പള്ളിയുടെ മറെറാരു ഭാഗത്തേക്കു കൊണ്ടുപോകയുള്ളു.

രാജാവിന്റെ പട്ടാഭിഷേകത്തിന്ന ഈ രാജ്യത്തുള്ള ക്രിയ യൂറോപ്പിലെ മറെറല്ലാ രാജ്യങ്ങളിൽ ഉള്ളതിനേക്കാൾ ഗൌരവമായതും, ചരിത്രത്തെ അടിസ്ഥാനമാക്കി നിശ്ചയിച്ചതും ആണെന്നാണ പറയുന്നത. ഇതിന്നുള്ള സ്ഥലം ഈ പള്ളിയുടെ മദ്ധ്യത്തിലുള്ള ഒരു വിശാല മണ്ഡപമാണ. ഈ മണ്ഡപത്തിന്റെ നടുവിൽ രാജാവിന്നും രാജ്ഞിക്കും ഇരിക്കുവാനുള്ള സിംഹാസനങ്ങൾ വെക്കുന്നു. വലത്തു ഭാഗത്ത രാജകുടുംബത്തിൽ മററുള്ളവൎക്ക ഇരിക്കുവാനും, ഇടത്തു ഭാഗത്ത ക്രിയ നടത്തുവാനുള്ള വാദ്ധ്യാന്മാൎക്ക ഇരിക്കുവാനും വേണ്ടുന്ന ഏൎപ്പാടുകൾ ആ സമയത്ത ചെയ്യും. നേരെ മുമ്പിലുള്ള ഒഴിഞ്ഞ സ്ഥലത്ത വലിയ ഉദ്യോഗസ്ഥന്മാർ, പ്രഭുക്കന്മാർ മുതലായ പ്രമാണികൾക്കും അവരുടെ പത്നിമാൎക്കും വന്നിരിക്കുവാനുള്ള പീഠങ്ങൾ ഉണ്ടാകും. ഇത്ര ചരിത്രപ്രസിദ്ധമായ ഈ സ്ഥലം നാം അറിഞ്ഞിരിക്കേണ്ടതല്ലേ?

iii. ലണ്ടൻ ഗോപുരം.

നാം കാണുന്ന മനുഷ്യർ ഓരോരുത്തരും തമ്മിൽ ഓരോ പ്രകാരത്തിലുള്ള വികാരത്തെ ജനിപ്പിക്കുന്നു. ചിലർ നമ്മെ സന്തോഷിപ്പിക്കും, ചിലർ വെറുപ്പിക്കും, ചിലർ നമ്മിൽ ഭയം ഉണ്ടാക്കും, ചിലർ ഭക്തി ജനിപ്പിക്കും. മനുഷ്യരുടെ സ്ഥിതി ഇങ്ങിനെ ആണെങ്കിൽ നാം കാണുന്ന എടുപ്പുകളുടെ സ്ഥിതിയും ഏറക്കുറെ ഇങ്ങിനെ തന്നെയാണു. ചില എടുപ്പുകൾ കാണുമ്പോൾ അവയുടെ ഭംഗി നമ്മിൽ കൌതുകത്തെ ജനിപ്പിക്കും, ചിലതിൻെറ പണിയുടെ വിശേഷത നമ്മിൽ അതിശയത്തെയും ജനിപ്പിക്കും. ഇതു രണ്ടും ഇല്ലാത്ത ചില എടുപ്പുകൾ അവയുടെ പുരാതനാവസ്ഥ കൊണ്ടൊ, അവയിൽ നടന്ന സംഭവങ്ങളെക്കൊണ്ടൊ, അവയിൽ താമസിച്ചിരുന്നവരുടെ യോഗ്യത കൊണ്ടൊ നമ്മിൽ ഭക്തിയേയും ഉണ്ടാക്കും. ഒടുവിൽ പറഞ്ഞ തരത്തിൽ പെട്ട ഒരു ചരിത്രപ്രസിദ്ധമായ എടുപ്പാണു ലണ്ടൻ ഗോപുരം. പല കഷ്ടതകളും സങ്കടങ്ങളും അനുഭവിച്ച്, പല മഹാന്മാരായ ജനങ്ങളുടെ ഭാഗ്യത്തിലും നിർഭാഗ്യത്തിലും സാക്ഷിയായിരുന്ന്, വാർദ്ധക്യത്തിലും തൻെറ ഗൌരവത്തെ കളയാത്ത ഒരു മഹാപുരുഷൻെറ അടുക്കെ ചെല്ലുമ്പോൾ നമ്മുടെ മനസ്സിൽ ഉണ്ടാകാവുന്ന ശങ്കയും ഭക്തിയും ഏതു പ്രകാരമൊ അപ്രകാരത്തിലുള്ള ശങ്കയും ഭക്തിയും ആണു ഈ ഗോപുരത്തിനുള്ളിൽ ചെല്ലുമ്പോൾ നമ്മിൽ ജനിക്കുന്നത. തേംസ് നദിയുടെ വക്കത്തു നിൽക്കുന്ന ഈ എടുപ്പിൻെറ ചില ഭാഗങ്ങൾ ഇംഗ്ലണ്ട രാജ്യത്തെ പിടിച്ചടക്കിയ വില്യം (William) എന്ന രാജാവ 1078-ൽ പണി ചെയ്യിച്ചതാണത്രെ. ഇപ്പോൾ കാണുമ്പോൾ ഇതു ഒരു വലിയ കോട്ടപോലെ തോന്നുന്നു. ചിലപ്പോൾ കോട്ടയായും, ചിലപ്പോൾ രാജധാനിയായും, പലപ്പോഴും ജെയിലായും ഇതിനെ ഉപയോഗിച്ചു വന്നിരുന്നു. ചില രാജാക്കന്മാരെ ഇതി

ന്നുള്ളിൽ തടവുകാരാക്കി പാൎപ്പിച്ചിട്ടുണ്ടു. രണ്ടു രാജകുമാരന്മാരെ ഇതിന്നുള്ളിൽ വെച്ചു കുലചെയ്തിട്ടും ഉണ്ടു. എലിസബെത്ത് രാജ്ഞി (Queen Elizabeth) ഇതിന്നുള്ളിൽ കുറെ കാലം തടവുകാരി ആയിരുന്നു എന്നും കേട്ടിട്ടുണ്ടു. പക്ഷെ ഇപ്പോൾ ഇതിനെ ഒരു കാഴ്ചസ്ഥലമായിട്ടാണ കരുതി വരുന്നത. അവിടെ ചെന്നാൽ സ്ഥലങ്ങളെ കാണിച്ചുതരുവാനും, വിവരങ്ങൾ പറഞ്ഞുതരുവാനും ആൾക്കാർ ഉണ്ടു. അതിന്നുള്ളിൽ പാൎത്തിരുന്ന തടവുകാരുടെ പേരും, അവർ അനുഭവിച്ചിരുന്ന സങ്കടങ്ങളും, അവരുടെ ധീരതയും മറ്റും കേൾക്കുമ്പോൾ ഇംഗ്ലണ്ടിലെ സ്വാതന്ത്ര്യത്തിന്നും, അഭിവൃദ്ധിക്കും കാരണഭൂതന്മാർ ഈ മാതിരി മഹാത്മാക്കളാണെന്ന ബോദ്ധ്യം വരും. തങ്ങളുടെ അധികാരത്തിന്നും, അഭിമാനത്തിന്നും, അഭ്യുദയത്തിന്നും വേണ്ടി പൊരുതുവാനും, പ്രാണനെ ത്യജിക്കുവാനും ഏതൊരു രാജ്യത്തിലെ ജനങ്ങൾ ഒരുങ്ങുന്നുവൊ അവൎക്ക തന്നെയാണ അഭിവൃദ്ധിയും, ശ്രേയസ്സും. അന്നു ഭ്രാന്തന്മാരാണെന്നൊ, ദുഷ്ടന്മാരാണെന്നൊ വിചാരിച്ചിരുന്ന ആളുകളെ ഇപ്പോൾ ഇംഗ്ലീഷുകാർ എത്ര പൂജിച്ചുവരുന്നു. വാൾട്ടർ റാലി (Sir Walter Raleigh), തോമസ് മൂർ (Sir Thomas Moore) എന്നീ പ്രസിദ്ധ പുരുഷന്മാർ ഒരു കാലം ഇതിന്നുള്ളിൽ തടവുകാരായിരുന്നു. ഗോപുരവാതിൽക്കുള്ളിൽ മിററത്ത ഒരു സ്ഥലം കല്ലുകൊണ്ടു പടുത്തു, ഇരുമ്പുചങ്ങലകൊണ്ടു വളച്ചുവെച്ചിട്ടുണ്ടു. ഇത്ര വ്യസനത്തെ ഉണ്ടാക്കുന്നതായ ഇങ്ങിനെ ഒരു സ്ഥലം ലോകത്തിൽ വേറെ ഉണ്ടൊ എന്ന സംശയമാണ എന്ന ശ്രുതിപ്പെട്ട മെക്കൊളെ (Macaulay) ഒരിക്കൽ പറയുക ഉണ്ടായി. ചില രാജ്ഞിമാരെയും, ചില പ്രഭുക്കന്മാരെയും, ചില മഹാന്മാരെയും ഇവിടെ വെച്ചാണ വധിച്ചിരിക്കുന്നത. പണ്ടുത്തെ കാലത്ത ഇങ്ങിനെയുള്ള ക്രിയകൾ ചെയ്തിരുന്നത ഖഡ്ഗംകൊണ്ടൊ, മഴുകൊണ്ടൊ ആയിരുന്നുവത്രെ. എന്തെല്ലാം കഠിന കൎമ്മങ്ങൾ ഇംഗ്ലണ്ടിൽ നടന്നിരിക്കുന്നു.

ഗോപുരത്തിന്നുള്ളിൽകൂടി അങ്ങോട്ടും ഇങ്ങോട്ടും ഗതാഗതം ചെയ്യുവാനുള്ള ഓരോ വഴികൾക്കു വെവ്വേറെ പേരുകൾ ഉണ്ട്. ഒന്നിന്നു "സിംഹവാതിൽ" (Lion gate) രാജധാനി ആയിരുന്ന കാലത്തു ഇതിന്നടുത്തായിരുന്നുവത്രെ മൃഗങ്ങളെ വളൎത്തിയിരുന്നതു. മറ്റൊന്നിന്നു "രാജദ്രോഹിമാൎഗ്ഗം" (Traitor's gate) എന്നാണു പേർ. ഇതിന്നുള്ള കാരണം മുമ്പു അവിടെ തടവുകാരാക്കി പാൎപ്പിച്ചിരുന്ന 'രാജദ്രോഹികളെ' ഈ വഴിക്കാണത്രെ കൊണ്ടു പോയതു. ഈ വഴിയിൽകൂടി പോയാൽ ഒരു സ്ഥലത്തു രാജാവിന്റെ തിരുവാഭരണങ്ങൾ സൂക്ഷിച്ചുവെച്ചിരിക്കുന്നതു കാണാം. രാജാവിന്റെ കിരീടം, ചെങ്കോൽ, വാൾ ഇതുകളെല്ലാം അവിടെ വെച്ചിട്ടുണ്ട്. വിക്ടോറിയാ രാജ്ഞിക്കായി ഉണ്ടാക്കിയതും, അതിന്നുശേഷം എഡ്വേഡ് ചക്രവൎത്തിക്കു ആവശ്യമായി വന്നപ്പോൾ അല്പം വലുതാക്കിയതും ആയ കിരീടം ഇവിടെ ഉണ്ട്. ഈ കിരീടത്തിൽ കല്ലും, മുത്തും ആയി 3,200 എണ്ണം ഉണ്ടെന്നു അറിയുന്നു. ഇതിന്നു രണ്ടു റാത്തൽ ഘനവും ഉണ്ട്. ഇതിൽ ഉള്ള ഒരു കല്ലു ലോകത്തിൽ ഇപ്പോൾ ഉള്ളവയിൽ വെച്ച് വലിപ്പമുള്ളതാണത്രെ. ഇതിന്നു പുറമെ കിരീടധാരണ സമയത്തു ഉപയോഗിക്കുന്ന പല ആഭരണങ്ങളും ഇവിടെ കാണാം.

ലണ്ടൻ ഗോപുരത്തിന്റെ അടുത്താണു 'തേംസ്' നദിയിൽകൂടി കെട്ടിയിരിക്കുന്ന ഗോപുരപ്പാലം (Tower Bridge). ഈ പാലത്തിന്നു പല വിശേഷങ്ങളും ഉണ്ട്. വലിയ കപ്പലുകൾക്കു കടന്നു പോകേണ്ടതുണ്ടെങ്കിൽ ഈ പാലം നടു പിളൎത്തി രണ്ടു ഭാഗത്തേക്കും പൊന്തിക്കാം. ആവശ്യം കഴിഞ്ഞാൽ പിന്നെയും താഴ്ത്തി ജനങ്ങൾക്കും, വാഹനങ്ങൾക്കും സഞ്ചാരത്തിന്നു ഉപയോഗപ്പെടുത്താം. ഒരു ദിവസം 12,000 വാഹനങ്ങൾ ഇതിന്മേൽകൂടി പോകുമെന്നു കണക്കാക്കിയിരിക്കുന്നു.

### iv. തങ്കശാല.

താൻ വരിക്കവാൻ തീൎച്ചയാക്കിയ ഒരു സ്ത്രീയോട്ട ഒരാൾ ആ വധുവിന്റെ എത്രയും വലിയ ആഗ്രഹം എന്തെന്ന ചോദിക്കയുണ്ടായി. ഇതിന്ന പറഞ്ഞ മറുവടി, സ്വൎണ്ണനാണ്യങ്ങൾ വിതറിയ ഒരു മുറിയിൽ ആ നാണ്യങ്ങളുടെ മീതെ കിടന്ന തന്റെയും മീതെ, തന്നെ മറക്കത്തക്കവണ്ണം നാണ്യങ്ങൾ ഇട്ടു, അങ്ങോട്ടും ഇങ്ങോട്ടും ചരിയുമ്പോൾ നിലത്തു വീഴുന്ന നാണ്യങ്ങളുടെ ചലചല ശബ്ദം കേട്ടു സന്തോഷിക്കുന്നതിന്നാണ തനിക്ക അതിയായ മോഹം എന്നായിരുന്നു. പണത്തിന്നു അതിരററ കൊതിയുള്ള ഈ സ്ത്രീയുടെ മോഹം കോടീശ്വരനായ തന്റെ വരൻ പിന്നെ സാധിപ്പിച്ചു കൊടുത്തു എന്നും കേട്ടിട്ടുണ്ട. ഇത്രയും സാധിക്കവാൻ സാധാരണ ആളുകൾക്ക കഴിയുന്നതല്ലെങ്കിലും, പണം വെറുതെ കണ്ടതുകൊണ്ട മാത്രം വലിയതായ ഒരു മോഹം സാധിക്കുന്നതാണെങ്കിൽ അതിന്നു ഇവിടുത്തെ 'തങ്കശാല'യിൽ ചെന്നാൽ നിവൃത്തി കിട്ടുമെന്നു പറയാം.

'തങ്കശാലാ' പ്രധാന ഉദ്യോഗസ്ഥന്നു മുൻകൂട്ടി എഴുതി വരുത്തിയ അനുവാദപത്രത്തോടുകൂടി അവിടെ ചെന്നാൽ, എല്ലാ സ്ഥലങ്ങളും കൂട്ടികൊണ്ടുപോയി കാണിച്ചുതന്ന അതാതിനെ പററിയുള്ള സകല വിവരങ്ങളും പറഞ്ഞുതരേണ്ടതിന്ന ഒരുമിച്ച് ഒരാളെ അയക്കും. ഇയ്യാൾ കാണ്മവാൻ വന്നവരെ ഒന്നാമതായി കൂട്ടിക്കൊണ്ടു പോകുക ചെമ്പ് ഉരുക്കുന്ന സ്ഥലത്തേക്കാണ.

വലിയ പാത്രങ്ങളിലാക്കി അഗ്നികുണ്ഡങ്ങളിൽ ഇട്ട് ഉരുക്കിയ ചെമ്പിനെ ചെറു തോട്ടുകളിലേക്ക ഒഴിച്ചു തണുപ്പിക്കുന്നു. തണുത്ത് ഉറച്ചാൽ ഇവയെ എടുത്തു അടിച്ചു തകിടാക്കുവാനായി വേറെ ഒരു മുറിയിലേക്ക കൊണ്ടുപൊകും. ചെമ്പും, വെള്ളിയും, സ്വൎണ്ണവും ഉരുക്കുവാൻ വെവ്വേറെ സ്ഥലങ്ങൾ ഉണ്ട. പക്ഷെ എല്ലാററിനെയും ഉരുക്കി നാണ്യം ആക്കുന്നത ഏകദേശം ഒരു

പോലെ തന്നെയാകകൊണ്ട അവയെ ഓരോന്നിനേയും ഇവിടെ വെവ്വേറെ വിവരിക്കേണ്ടുന്ന ആവശ്യമില്ല.

ഉരുക്കി തണുപ്പിച്ച ഈ ലോഹക്കട്ടികളെ എല്ലാം തകിടാക്കുന്നത് യന്ത്രങ്ങളാണ്. വളരെ ഘനമുള്ള രണ്ടു ചക്രങ്ങൾ ഏകദേശം തമ്മിൽ മുട്ടത്തക്കവണ്ണം അതിവേഗത്തിൽ തിരിഞ്ഞുകൊണ്ടിരിക്കും. ഈ ചക്രങ്ങളുടെ ഇടയിൽ കട്ടിയെ ഒരു ഭാഗത്തുകൂടി ഇട്ട് മറുഭാഗത്തുകൂടി എടുക്കുന്നു. ഇങ്ങിനെ ഒരു യന്ത്രത്തിൽ നിന്ന മറെറാരു യന്ത്രത്തിലേക്ക അയച്ച് അവസാനം തകിടിന്ന ആവശ്യമുള്ള ഘനം വന്നാൽ അതിനെ നാണ്യം അടിക്കുവാനുള്ള വട്ടത്തിൽ മുറിച്ചെടുക്കുവാനുള്ള മറെറാരു സ്ഥലത്തേക്ക കൊണ്ടുപോകും. ഓരോ നാണ്യങ്ങൾക്കും ഉള്ള ഘനം വെവ്വേറെ ആകകൊണ്ട ഇവക്കുള്ള തകിടെല്ലാം അതാതിന്നു പററിയ തടിയുള്ളവയായിരിക്കണം. ഇതു പരിശോധിച്ചുനോക്കുവാനായി പ്രത്യേകം ഒരു സ്ഥലം ഉണ്ട. എല്ലാ തകിടുകളും അവിടെ കൊണ്ടുവന്നതിന്നുശേഷം അതിൽ ഓരോന്നും എടുത്തു അതു ഏതു നാണ്യത്തിന്റെ ആവശ്യത്തിന്ന ഉപയോഗിക്കുന്നുവൊ ആ നാണ്യത്തിന്റെ വിസ്താരത്തിൽ ഒരു കഷണം അതിൽ നിന്ന മുറിച്ചെടുത്തു തൂക്കുവാനുള്ള യന്ത്രത്തിലിട്ടു തൂക്കിനോക്കും. തൂക്കത്തിൽ ഏറക്കുറവു കണ്ടാൽ ആ തകിടിനെ രണ്ടാമതും അടിച്ചു ശരിയാക്കുവാനായി അതിന്നുള്ള സ്ഥലത്തേക്ക അയക്കും. ഇങ്ങിനേ എല്ലാ തകിടിനേയും വെവ്വേറെ തൂക്കിനോക്കി ശരിയെന്നു കണ്ടവയെ മുറിച്ചു നാണ്യത്തിന്ന എടുക്കുവാനായി മറെറാരു മുറിയിലേക്ക കൊണ്ടുപോകും.

ഇവിടെ അതാതു നാണ്യങ്ങൾക്കുള്ള തകിടുകളെ മുറിച്ചെടുക്കേണ്ടതിന്ന പ്രത്യേകം പ്രത്യേകം യന്ത്രങ്ങളുണ്ട. യന്ത്രത്തിന്റെ ഒരററത്തു തകിടു വെച്ചാൽ അതു സാവധാനത്തിൽ വലിഞ്ഞു പോകും. അതു വലിയുന്നതിന്നനുസരിച്ച് മേല്പോട്ടും കീഴ്പോ

ട്ടം പോല്ക്കൊണ്ടിരിക്കുന്ന മൂർച്ചയുള്ള ഒരു ആയുധം ഇതിൽനിന്ന ഓരോ കഷണങ്ങളും മുറിച്ചു തള്ളുന്നു. ഈ കഷണങ്ങളെല്ലാം ഒരു കുഴൽമാൎഗ്ഗമായി മറെറാരു ഭാഗത്ത ചെന്നു ചാടും.

പിന്നേത്തെ പ്രവൃത്തി ഈ തകിടിൻ കഷണങ്ങളെയെല്ലാം കാഞ്ഞ വെള്ളത്തിലിട്ട മയം വരുത്തുകയാണ. ഇതിന്നായി ഇവയെ ചെറിയ പെട്ടികളിൽ ആക്കുന്നു. അമ്പതും അറുപതും പെട്ടികൾ ഒരേ സമയത്തു തന്നെ ഇടത്തക്ക വലിപ്പത്തിലുള്ള ഒരു ഇരിമ്പുപാത്രത്തിലാണ ഇവയെ ഇട്ട മയം വരുത്തുന്നത്. ഏകദേശം 2½ മണിക്കൂർ നേരം ഈ തകിടിൻ കഷണങ്ങളെ വെള്ളത്തിൽ ഇട്ട വെക്കേണമത്രെ.

പിന്നെ വെള്ളത്തിൽനിന്ന എടുത്താൽ ഇവയെ ഒരുവക പൊടിയിൽ ഇട്ട നിറം വരുത്തും. ഇതു കഴിഞ്ഞാൽ അവ അച്ചിലേക്ക അയക്കുവാനുള്ള സ്ഥിതിയിൽ ആയിത്തീരും.

നാണ്യങ്ങൾ അച്ചടിക്കുന്ന സ്ഥലത്തു ഏകദേശം 20 യന്ത്രങ്ങൾ ഉണ്ട. ഓരോ യന്ത്രങ്ങളുടേയും അരികിൽ ഓരോ പണിക്കാർ ഉണ്ടാകും. അച്ചടിക്കുവാനുള്ള തകിടിൻ കഷണങ്ങളെ ഇവരുടെ അരികിൽ ചാക്കിലാക്കി വെച്ചിട്ടുണ്ടാകും. അതിൽനിന്ന 30, 40 കഷണങ്ങൾ ഒരേ സമയത്ത എടുത്ത ഒരു കുഴലിന്റെ ഉള്ളിൽ ഇട്ടാൽ അവ ഓരോന്നായി അതാതു സമയം അച്ചിന്ന അടിക്കത്തക്ക വിധത്തിൽ അതിന്റെ താഴെ വരും. അച്ചു പതിഞ്ഞാൽ വേറെ ഒരു മാൎഗ്ഗത്തൂടെ അതു താഴത്ത ഒരു പാത്രത്തിൽ വന്നു വീഴുന്നു. അതു എടുത്തു നോക്കിയാൽ ശരിയായ നാണ്യമായിരിക്കും. പവൻ, ഷിലിംഗ്, പെനി, ഫാർദിംഗ് ഇതിന്നെല്ലാം വെവ്വേറെ യന്ത്രങ്ങൾ ഉണ്ട. ഒരു മിനുട്ടിൽ ഒരു യന്ത്രത്തിൽ 125 നാണ്യങ്ങൾ അടിക്കുമെന്നാണ പറയുന്നത. സ്വൎണ്ണം, വെള്ളി, ചെമ്പു ഈ നാണ്യങ്ങൾ ഇടവിടാതെ വീണുകൊണ്ടിരിക്കുന്നതു കാണ്മാൻ നല്ല കൌതുകമുണ്ട. ഈ നാ

ന്യങ്ങളെയെല്ലാം രണ്ടാമതും ഓരോന്നായി തൂക്കിനോക്കും. അതും യന്ത്രമാണ ചെയ്യുന്നത്. ആ യന്ത്രത്തിൽ ഓരോ നാണ്യങ്ങളായി വീഴും. എന്നാൽ ശരിയായ നാണ്യം ഒരു സ്ഥലത്തേക്കും, തൂക്കം കുറഞ്ഞത മറെറാരു സ്ഥലത്തേക്കും പോകും. തൂക്കം ഏറിയതു മൂന്നാമത ഒരു സ്ഥലത്തും ചെന്നുവീഴും. ഈ വക എല്ലാ പരിശോധനകളും കഴിഞ്ഞിട്ടാണ നാണ്യങ്ങൾ പുറത്തേക്കു വരുന്നത.

ഒരാഴ്ചയിൽ ഇവിടെ ഏകദേശം 10 ലക്ഷം പവൻ വിലക്കുള്ള 25 ലക്ഷം നാണ്യങ്ങൾ അടിക്കുമത്രെ.



## 6-ാം അദ്ധ്യായം.

### ഭവനങ്ങളുടെ സമ്പ്രദായം.

ഒരു രാജ്യത്തു നിവസിക്കുന്ന ജനങ്ങളുടെ അവസ്ഥക്കും, രുചിക്കും അനുസരിച്ച് അവർ താമസിക്കുന്ന ഭവനങ്ങൾക്കും, കഴിക്കുന്ന ഭക്ഷണത്തിന്നും വളരെ വകഭേദവും, തരഭേദവും വരുവാൻ ഇടയുള്ളതുകൊണ്ടു ഈ ദിക്കിലുള്ള ജനങ്ങളുടെ ഭവനങ്ങളും, ഭക്ഷണവും ഇന്ന തരത്തിലാണെന്ന ഒന്നായി അഭിപ്രായപ്പെടേണ്ടതിന്ന വളരെ സംശയിക്കേണ്ടിയിരിക്കുന്നു. പക്ഷെ ഈ വക കാൎയ്യങ്ങളിൽ അതിരു കവിഞ്ഞ നിൽക്കുന്ന രണ്ടു അററത്തെയും സ്വീകരിക്കാതെ നടുത്തരത്തിൽ പെട്ടിട്ടുള്ള ജനങ്ങളുടെ സ്ഥിതിയെ പററി വിവരിക്കുന്നതായിരിക്കും അത്യുത്തമം. ഒരു രാജ്യത്തിന്റെ സൂക്ഷ്മസ്ഥിതി അറിയേണ്ടതിന്ന അതിലെ ദരിദ്രന്മാരുടെയും, ധനവാന്മാരുടെയും അവസ്ഥയെ അടിസ്ഥാനമാക്കാതെ ഈ രണ്ടു കൂട്ടരുടെയും മദ്ധ്യെ കിടക്കുന്ന ജനങ്ങളുടെ സമ്പ്രദായങ്ങളെ ആസ്പദമാക്കി അഭിപ്രായപ്പെടുന്നതായാൽ അ

ത്തു അധികം തെററിന്ന ഇട വരുവാൻ സംഗതിയില്ല. ഈ വിശ്വാസത്തോടുകൂടിയാണ ഞാൻ ഈ അദ്ധ്യായത്തെ എഴുതുവാൻ പുറപ്പെടുന്നതു.

ഒന്നാമതായി വീടുകളുടെ സമ്പ്രദായത്തെ പററി പറയാം. രണ്ടു മുതൽ ഏഴും, എട്ടും നിലയിലുള്ള എടുപ്പുകളാണ ഇവിടെ കാണുന്നതു. പക്ഷെ സാധാരണയായി അധികം ഭവനങ്ങൾക്കും മൂന്നൊ, നാലൊ നിലയെ ഉണ്ടാകയുള്ളു. ഇതിൽ ആദ്യത്തെ നില ഭൂമിയുടെ ഉള്ളിലായിരിക്കും. ചുററുമുള്ള ഭൂമിയുടെ ബഹിർഭാഗത്തുനിന്ന പത്തു പന്ത്രണ്ടടി താഴെയാണ ആദ്യത്തെ നില. ഇതു ചിലർ മററുള്ള സ്ഥലങ്ങളെപ്പോലെ അലങ്കരിച്ച് സാധാരണ ഉപയോഗിക്കുകയും, മററു ചിലർ സാമാനങ്ങളെ സൂക്ഷിക്കുന്നതിന്ന ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു. മിക്ക ഭവനങ്ങളും മേൽപുര ഇല്ലാത്ത വെണ്മാടങ്ങളായിരിക്കും. വീട്ടിന്റെ വലിപ്പത്തിന്ന അനുസരിച്ച് അഞ്ചൊ, ആറൊ, പത്തൊ, പന്ത്രണ്ടൊ അതിൽ അധികമൊ മുറികൾ ഒരു വീട്ടിന്ന ഉണ്ടാവാം. എല്ലാ മുറിയിലും തീയിടുവാനായി ചുമരിൽ ഒരു സ്ഥലത്തു അഗ്നികുണ്ഡവും, പുക, മുറിയിലേക്ക ബാധിക്കാതെ പുറത്തേക്ക പോകേണ്ടതിന്ന ചുമരിൽകൂടി തന്നെ മേല്പോട്ടേക്ക ഒരു ഉയൎന്ന ചിമ്മിനിയും പണിചെയ്തിട്ടുണ്ടാകും. തണുപ്പുകാലങ്ങളിൽ ഈ അഗ്നികുണ്ഡത്തിൽ എപ്പോഴും കൽക്കരിയിട്ടു തീ കത്തിച്ചുകൊണ്ടിരിക്കും. ഒരു പാത്രത്തിൽ കൽക്കരിയും, അതു കോരി ഇടേണ്ടതിന്നും, ഇളക്കേണ്ടതിന്നും, ഉള്ള ഉപകരണങ്ങളും എല്ലാ മുറിയിലും വെച്ചിട്ടുണ്ടായിരിക്കും. വീടുകളുടെ ചുമരിൽ നമ്മുടെ നാട്ടിൽ കാണുംപോലെ ഇവിടെ കുമ്മായം തേക്കുക പതിവില്ല. ഇതിന്നു പകരം ഒരുവിധം കടലാസ ചുമരിൽ പതിക്കുകയാണ പതിവ. ഈ കടലാസുകൾ ഈ ആവശ്യത്തിന്നു വേണ്ടി പ്രത്യേകം ഉണ്ടാക്കുന്നവയാണ. വെറും നിലം ഒരു സ്ഥലത്തും കാ

ണ്ടാകയില്ല. വീട്ടിന്റെ എല്ലാ ഭാഗത്തും, നിലത്തും പരവധാനി വിരിച്ചിട്ടുണ്ടാകും. കോണിപ്പടിയിലും, കുളിപ്പുരയിലും, എന്നല്ല മറപ്പുരയിലുംകൂടി നല്ല പരവധാനികൾ വിരിച്ചു വൃത്തിയാക്കി വെച്ചിട്ടുണ്ടാകും. ജനലുകൾ വളരെ വലിപ്പമുള്ളവയായിരിക്കും. ഇവക്കു അഴികൾ സാധാരണ കാണുകയില്ല. വലിയ ഗ്ലാസ്‌വാതിലുകളും അവക്കു പിന്നിൽ തൂക്കിയ ഭംഗിയുള്ള തിരശ്ശീലകളും കൊണ്ടു ജനലുകൾ അലങ്കരിച്ചിട്ടുണ്ടാകും. മറപ്പുരയും, കുളിപ്പുരയും രണ്ടാമത്തെയോ, മൂന്നാമത്തെയോ നിലയിൽ ആയിരിക്കും. മറപ്പുരയിലുള്ള മലിനതകളെല്ലാം അതാതു സമയങ്ങളിൽ കുഴൽവഴിയായി താഴത്തു പോയി ഭൂമിയുടെ പതിനഞ്ചു, പതിനാറ അടി താഴെയുള്ള വലിയ ചാലുകളിൽകൂടി ഒഴുകിപ്പോകുന്നു. പട്ടണം പുറമെ കാണുന്നവരുവന്നു, ഇത്ര അധികം ജനങ്ങൾ നിവസിക്കുന്ന ഈ വലിയ പട്ടണം ഇത്ര വൃത്തിയിൽ വെച്ചിരിക്കുന്നത എങ്ങിനെ എന്ന ആശ്ചൎയ്യം തോന്നാതിരിക്കയില്ല.

കുളിപ്പുരയിൽ ഉണ്ടാകുന്ന രണ്ടു കുഴലുകളിൽ ഒന്നിൽകൂടി ചൂടുവെള്ളവും, മറ്റേതിൽകൂടി തണുത്ത വെള്ളവും ഇഷ്ടംപോലെ ഒരു വലിയ തൊട്ടിയിൽ വന്നു ചാടുന്നു. അടുക്കളയിൽ അടുപ്പിന്റെ ഒരു ഭാഗത്തുകൂടിയാണ ഒരു കുഴൽ മേല്പോട്ടേക്കു വരുന്നത. അതുകൊണ്ടു അവിടെ തീ കത്തിച്ചാൽ വെള്ളം ചൂടുപിടിച്ച് മേല്പോട്ടു വരുന്നു. ഈ ഉപായംകൊണ്ടു ഭക്ഷണസാധനങ്ങൾ പാകംചെയ്യുന്ന സമയത്തു തന്നെ കുളിക്കവാനുള്ള വെള്ളവും തെയ്യാറാക്കാം. അതിന്നായി വേറെ അടുപ്പും മററും ആവശ്യമില്ല.

വല്ല ആവശ്യങ്ങൾക്കും ഒരാൾ ഇരിക്കുന്ന മുറിയിൽനിന്ന വീട്ടിലുള്ള മറെറാരാളെ വിളിക്കേണമെങ്കിൽ അതിന്നും ഒരു വിദ്യയുണ്ടു. എല്ലാ മുറിയിലും ചുമരിന്റെ അരുകിൽ ഒരു ബട്ടൺ

ഉണ്ടാകും. ആ ബട്ടൺ അമൎത്തിയാൽ അതു അടുക്കളയിൽ മണിശബ്ദം പുറപ്പെട്ടുവിക്കുകയും, ഇന്ന മുറിയിൽനിന്നാണ വിളിച്ചത എന്ന അറിയിക്കുവാനായി അവിടെ എഴുതീട്ടുള്ള മുറിയുടെ പേരിന്ന നേരെ ഒരു സൂചി വന്ന നില്ക്കുകയും ചെയ്യും. മണിശബ്ദം കേട്ടാൽ ആരൊ വിളിക്കുന്നുണ്ടെന്നും, സൂചി നോക്കിയാൽ ഇന്ന സ്ഥലത്തുനിന്നാണ വിളിക്കുന്നത എന്നും ഈ വിധം ക്ഷണനേരത്തിൽ അറിയുവാൻ സാധിക്കുന്നതാണ.

[illegible] എല്ലാ മുറികളിലും അതാതിന്റെ ആവശ്യങ്ങൾക്കനുസരിച്ച് വേണ്ടുന്ന സാമാനങ്ങൾ ഒരുക്കി വെച്ചിട്ടുണ്ടാകും. വിരുന്നുകാരെ സൽക്കരിക്കുവാനുള്ള മുറിയിലൊ, ഇരുന്ന പ്രവൃത്തിയെടുക്കുവാനുള്ള മുറിയിലൊ, കിടന്ന ഉറങ്ങുവാനുള്ള മുറിയിലൊ എല്ലാം അതാതു സ്ഥലത്തേക്ക ആവശ്യമായ സാധനങ്ങൾ വേണ്ടുംപ്രകാരം ഒരുക്കി ഒതുക്കി വെച്ചിട്ടുണ്ടാകും. ചുരുങ്ങിയ സാമാനങ്ങളെക്കൊണ്ട അധികം ഭംഗിയും, പകിട്ടും തോന്നിപ്പിക്കത്തക്ക വിധത്തിൽ അവയെ ഒതുക്കി വെക്കുവാനുള്ള സാമൎത്ഥ്യം ഈ ദിക്കുകാൎക്ക കുറെ അധികം തന്നെയാണ. എല്ലാ സാമാനങ്ങൾക്കും ഓരോ സ്ഥാനം ഉണ്ടാകും. ആ സ്ഥാനത്തുനിന്ന അവയെ ഇളക്കി കാണുകയില്ല. ഏതു ഭാഗത്തു നോക്കിയാലും വീടു വളരെ വൃത്തിയാക്കി വെച്ചിരിക്കും.

കിടക്കുവാനുള്ള ഏൎപ്പാട നമ്മുടെ നാട്ടിൽ ഉള്ളതിൽനിന്ന വളരെ വ്യത്യാസപ്പെട്ട മാതിരിയിലാണ. കിടക്കുന്നത ഒരു ഉറയുടെ ഉള്ളിൽ ആയിട്ടാണ. ഇങ്ങിനെ ഉള്ള ഒരുക്കങ്ങൾ ഇല്ലായിരുന്നുവെങ്കിൽ ഇവിടുത്തെ തണുപ്പിന്റെ സ്ഥിതിക്ക കഴിച്ചുകൂട്ടുന്നത വളരെ പ്രയാസമായിരിക്കും. അതുകൊണ്ട തണുപ്പിന്റെ ബാധ കഴിയുന്നതും കുറക്കുവാനായിട്ടാണ ഇങ്ങിനെ ചെയ്യുന്നത. കിടക്കയിൽ പഞ്ഞിയല്ല നിറക്കുന്നത. ആട്ടിന്റെയൊ മറ്റൊ രോമമായിരിക്കും. ഇങ്ങിനെയുള്ള കിടക്കകൾ രണ്ടെണ്ണം

കട്ടിലിന്മേൽ ഇട്ട അതിൽ വിരിച്ചു വെടിപ്പാക്കുന്നു. അതിന്റെ മീതെ രണ്ടൊ, മൂന്നൊ കമ്പിളികളും, റഗ്ഗും മറ്റും ഇട്ട തല വെക്കുന്ന സ്ഥലം തുറന്നു വെക്കുന്നു. ഇങ്ങിനെ ഒരു ഉറയുടെ മാതിരിയിലാണ കിടക്കുവാനുള്ള ഏപ്പാട.

വീട്ടിൽ വിളക്ക കത്തിക്കുന്നത പല മാതിരിയിലാണ. എങ്കിലും സാധാരണയായി വിദ്യുഛക്തി ദീപമൊ, ഒരു വിധം വായു കത്തിച്ച് ഉപയോഗിക്കുന്ന വിളക്കൊ ആയിരിക്കും. ഇതിന്നുള്ള ഒരുക്കം ഓരോ വീട്ടുകാൎക്കും പ്രത്യേകം പ്രത്യേകം ഉണ്ടായിരിക്കയില്ല. കത്തിക്കുവാൻ ആവശ്യമായ വായു പട്ടണത്തിൽ ഒരു സ്ഥലത്ത ഉണ്ടാക്കുന്നു. ഇതു കുഴൽമാൎഗ്ഗമായി ഭൂമിയുടെ ഉള്ളിൽകൂടി കൊണ്ടുവന്ന ഓരോരൊ വീട്ടിലേക്കും തിരിക്കുന്നു. ഓരോരൊ വീട്ടിലും പിന്നെ പല മുറികളിലേക്കും മറ്റും കുഴൽമാൎഗ്ഗമായി തന്നെ തിരിച്ച് ആവശ്യമുള്ളപ്പോൾ തുറന്നു തീ കൊളുത്തിയാൽ അപ്പോൾ കത്തുകയും ചെയ്യും. ഒരു വീട്ടിലെ ആവശ്യത്തിന്ന ഇത്ര വായു അല്ലെങ്കിൽ വിദ്യുഛക്തി ചിലവായിട്ടുണ്ടെന്ന കണക്കാക്കുവാൻ ഓരോ വീട്ടിലും ഓരോ യന്ത്രം ഉണ്ട. അതുകൊണ്ട ഈ വായു ഉണ്ടാക്കുന്ന കമ്പനിക്കാരെ തോല്പിക്കുവാൻ വീട്ടുകാൎക്ക സാധിക്കുന്നതല്ല.

ഇംഗ്ലീഷകാരോട നമുക്ക പഠിക്കുവാനുള്ള പല കാൎയ്യങ്ങളിൽ ഒന്ന വീട്ട വൃത്തിയാക്കി വെക്കുവാനും, മറ്റൊന്ന കണ്ണിന്നു കൌതുകം ജനിക്കത്തക്കവിധം വീട്ടുസാമാനങ്ങളെല്ലാം അതാതിന്റെ സ്ഥാനത്തു ശരിയായി വെക്കുവാനും ആകുന്നു വളരെ കാലപ്പഴക്കം ചെന്നിട്ടുള്ള ഭവനങ്ങൾകൂടി, കാഴ്ചക്ക ഒരുവിധം പുതുക്കം തോന്നിപ്പിക്കുന്നു. ശുചിയും, വൃത്തിയും വരുത്തുന്നത ദേഹത്തിന്ന ബലവും, ആയുസ്സിന്ന വൎദ്ധനവും ഒരു മനുഷ്യന്ന ഉണ്ടാക്കുന്ന മാതിരി തന്നെ ദിവസേന വേണ്ട വിധത്തിൽ സൂക്ഷിച്ചു വൃത്തിയാക്കി വെക്കുന്ന ഒരു ഭവനം നിവസിക്കുന്നതിന്ന സുഖ

വും, സൌകൎയ്യവും ഉണ്ടാക്കി തരുന്നതിന്നു പുറമെ വളരെ കാലം കേട്ടുകൂടാതെ നിലനിന്നു വരുന്നതിന്നുകൂടി കാരണമായി തീരുന്നു.

ഭവനങ്ങളുടെ സമ്പ്രദായത്തെ പററി ഇത്ര മാത്രം പറഞ്ഞ് ഇനി ഭക്ഷണത്തിൻെറ രീതിയെ പററി വിവരിക്കാം.

---

## 7-ാം അദ്ധ്യായം.

---

### ഭക്ഷണത്തിൻെറ രീതി.

ഇന്ത്യക്കാരനായ ഒരാൾ ഈ ദിക്കിൽ വരുമ്പോൾ, താൻ മുമ്പ പരിചയിച്ചിരുന്നതിൽനിന്ന തീരെ വ്യത്യാസപ്പെട്ട്, നിവൃത്തി ഇല്ലാത്തതുകൊണ്ട മാത്രം അനുഭവിപ്പാൻ ഇടവരുന്ന പല കാൎയ്യങ്ങളിൽ പ്രധാനമായത ഭക്ഷണസാധനങ്ങളെ സംബന്ധിച്ച ബുദ്ധിമുട്ടുകളാണെന്ന അത അനുഭവിച്ചവൎക്ക മാത്രമെ അറിഞ്ഞുകൂടു. കുറെ കാലം ഇവിടെ താമസിച്ച പരിചയിച്ചാൽ ഈ ബുദ്ധിമുട്ടിന്നു അല്പം ശമനത ഉണ്ടാകുമെങ്കിലും ആദ്യത്തിൽ ഇതു നമ്മുടെ സുഖത്തിന്നും രുചിക്കും വളരെ ഭംഗം വരുത്തുന്നുണ്ടെന്നുള്ളതിന്ന വാദമില്ല. ഓരോ സ്ഥലത്തുള്ള ഭക്ഷണ സാധനങ്ങളും, ഉടുപ്പും അവിടുത്തെ ശീതോഷ്ണത്തിന്നും, പരിഷ്കാരത്തിന്നും അനുസരിച്ചിരിക്കും. ഉടുപ്പിനെ സംബന്ധിച്ചേടത്തോളം ഈ വാസ്തവം ഇവിടെ കാണുന്നുണ്ടെങ്കിലും, ഭക്ഷണസാധനങ്ങളെ സംബന്ധിച്ച് ഇതു എത്രമാത്രം ശരിയാണെന്ന ഭിന്നാഭിപ്രായത്തിന്ന തീൎച്ചയായും വഴിയുണ്ട. തൎക്കത്തിൽ ഇരിക്കുന്ന ഈ സ്ഥിതിയെ പററി ഒന്നും അഭിപ്രായപ്പെടാതെ തൎക്കത്തിന്നു കാരണമായ വസ്തുവിൻെറ വാസ്തവത്തെ പററി മാത്രം ഇവിടെ പ്രസ്താവിക്കാം.

ഈ ദിക്കുകാർ ഭക്ഷണം കഴിക്കുന്നത നിലത്തിരുന്നിട്ടല്ല മേശമേൽ വെച്ചാണെന്നും, കൈകൊണ്ടല്ല കത്തിയും, മുള്ളും ഉപയോഗിച്ചിട്ടാണെന്നും വായനക്കാർ പലരും കേട്ടറിയുവാൻ സംഗതിയുള്ളതുകൊണ്ട ഞാൻ അതിനെ പററി അധികമൊന്നും പറയുന്നില്ല.

സാധാരണ ഒരു ദിവസം നാലു പ്രാവശ്യമാണ ഭക്ഷണം കഴിക്കുക. ഇതിൽ രാവിലത്തെ പ്രാതൽ 8 മണിക്കും, 10 മണിക്കും മദ്ധ്യെ ആയിരിക്കും. ഇതു വളരെ ഘനമായ ഭക്ഷണമല്ല. കോഴിമുട്ട, ഗോതമ്പപ്പം, മത്സ്യം, പന്നിമാംസം ഉണക്കി വറുത്തത, കാപ്പി അല്ലെങ്കിൽ ചായ, എന്നി സാധനങ്ങളാണ സാധാരണ ഈ സമയത്തെ ഭക്ഷണത്തിന്ന ഉണ്ടായിരിക്കുക. ഉച്ചക്ക ഒരു മണിക്കും, മൂന്ന മണിക്കും ഇടയിലുള്ള ഭക്ഷണം ഇതിലും ഒന്ന വിശേഷമായിരിക്കും. സൂപ്പ്, മൂരിയുടെയൊ അല്ലെങ്കിൽ ആട്ടിന്റെയൊ മാംസം, മുട്ടക്രൂസ്, ഉരുളക്കിഴങ്ങ എന്നിങ്ങിനെയുള്ള പച്ചക്കറി സാധനങ്ങളും, ചില മധുരദ്രവ്യങ്ങളും ആയിരിക്കും രണ്ടാമത്തെ നേരത്തുണ്ടാകുന്ന വിഭവങ്ങൾ. ഓരോരുത്തരുടെ പണത്തിന്നും പദവിക്കും അനുസരിച്ച വളരെ സാധനങ്ങൾ ഉണ്ടായി എന്നും വരാം. പക്ഷെ സാധാരണയായി കാണുക മേൽപറഞ്ഞ പ്രകാരമാണ. നാലു മണിക്കും, ആറു മണിക്കും മദ്ധ്യെയുള്ള ചായക്ക ഇവിടെ ഉണ്ടാക്കുന്ന പലവിധ പലഹാരങ്ങളിൽ വല്ലതും, ഗോതമ്പപ്പവും ഉണ്ടാകും. അവസാനത്തെ ഭക്ഷണം 6 മണി മുതൽ 9 മണി വരെ എപ്പോഴെങ്കിലും ഓരോ വീട്ടിലെ അവസ്ഥക്കും, സൌകൎയ്യത്തിന്നും അനുസരിച്ചിരിക്കും. ഇതിന്നുള്ള സാധനങ്ങൾ മിക്കതും ഉച്ചക്കലത്തെ ഭക്ഷണത്തിന്നുള്ളതുപോലെ ആയിരിക്കും. പക്ഷെ ചില വീടുകളിൽ ഉച്ചക്കലത്തെ ഭക്ഷണം പ്രധാനമായും, ചില വീടുകളിൽ രാത്രിയിലത്തെ ഭക്ഷണത്തിന്ന പ്രാധാന്യം

കൊടുത്തും ഇങ്ങിനെ ഏതെങ്കിലും ഒരു നേരത്തെ ഭക്ഷണം മ റെറാറ നേരത്തെക്കാൾ വിശേഷമായിരിക്കും.

നാലു നേരത്തും ഉള്ള ഭക്ഷണസാധനങ്ങളെ പററി ശ്ര ദ്ധയോടെ വായിച്ചുവന്ന വായനക്കാർ, ചോറിനെ പററി ഒ ന്നും തന്നെ പറഞ്ഞു കാണാത്തതുകൊണ്ട ചോറ ഭക്ഷണത്തി ന്ന സാധാരണ ഉണ്ടാകുമെന്ന ശങ്കിച്ചുപോകരുത്. നേരെ മറിച്ച് നെല്ലരിച്ചോറ ഇവിടെ തീരെ നടപ്പില്ല. അതിൻെറ സ്ഥാനത്തു വല്ലതും ഇവിടെ ഉണ്ടെങ്കിൽ അതു ഉരുളക്കിഴ ങ്ങാണെന്ന അല്പം സംശയത്തോടെ പറയാം. പ്രധാനമാ യ രണ്ടു നേരത്തെ ഭക്ഷണങ്ങൾക്കും ഉരുളക്കിഴങ്ങ ഉണ്ടായി രിക്കുന്നത സാധാരണയാണ. നെല്ലരിച്ചോറ ഒരു നേരവും ഉണ്ടാ കയില്ല. ഇതിന്ന പുറമെ മത്സ്യമാംസങ്ങളെയും, പച്ചക്കറിസാ ധനങ്ങളെയും പാകംചെയ്തു തരുന്ന മാതിരി കണ്ടാൽ ഇവിടെ പുതുതായി വരുന്ന നമ്മുടെ നാട്ടുകാർ എത്രകണ്ട ബുദ്ധിമുട്ട അ നുഭവിക്കേണ്ടിവരുമെന്നുള്ളത വായനക്കാൎക്ക തന്നെ ഊഹിക്കാം. [illegible] [illegible]മൊ ചെറിയ കഷണങ്ങളായി മുറിക്ക [illegible] വലിയ കഷണങ്ങളായും പകുതി വേവാതെയുമാണ കൊണ്ടുതരിക. പാകംചെയ്ത ചില മാംസക്കഷണങ്ങൾ മുറി ക്കുമ്പോൾ ചോര കാണാമെന്നു പറയുന്നതിൽ അതിശയോക്തി ഒട്ടും തന്നെ ഇല്ല. കപ്പൽമുളക ഉപയോഗിക്കുന്ന പതിവേ ഇ ല്ല. കുരുമുളക പൊടിച്ചതാണ സാധാരണ പതിവ. ഉപ്പു, മു ളക ഇതെല്ലാം പാകം പോലെ ചേൎക്കുന്നത നാം തന്നെ വേ ണം. അത ഭക്ഷണസാധനങ്ങൾ മേശപ്പുറത്തു കൊണ്ടുവന്നു വെച്ചാൽ നാം ഇഷ്ടം പോലെ ചേൎത്തു തിന്നുകയാണ.

സാധനങ്ങൾക്കെല്ലാം വില ധാരാളം ഉണ്ടെങ്കിലും അവ ഇഷ്ടം പോലെ കിട്ടും. പച്ചക്കറിസാധനങ്ങൾ, പാൽ, അപ്പം, ഏതിനി സാധനങ്ങൾ എല്ലാം വീട്ടിൽ കൊണ്ടുവന്ന തരും. പ

ട്ടണത്തിലേക്ക ആവശ്യമായ പാൽ നാട്ടുപുറത്തുനിന്ന തീവണ്ടി വഴിയായി വലിയ പാത്രങ്ങളിലാക്കി പല പ്രാവശ്യമായി ലണ്ടനിലേക്ക കൊണ്ടുവരികയാണ. ആവശ്യമുള്ള പാൽ കൊണ്ടുവരേണ്ടതിന്ന പ്രത്യേകമായി തീവണ്ടിയുണ്ട. അധികം പാലും 400 നാഴിക ദൂരത്തുനിന്നാണ ലണ്ടനിലേക്ക എത്തിക്കുന്നത. ഈ ആവശ്യത്തിന്ന മാത്രമായി 1,58,000 പശുക്കളെ ഇംഗ്ലണ്ടിൽ പല സ്ഥലങ്ങളിലായി പോററിവരുന്നുണ്ട. പാലിൽ വെള്ളം കൂട്ടി കളവു ചെയ്യുന്നുണ്ടോ എന്നും മററും പരിശോധിക്കുവാൻ ഉദ്യോഗസ്ഥന്മാർ ഉള്ളതുകൊണ്ട ഭക്ഷണസാധനങ്ങളെല്ലാം നിൎമ്മലമായും ഇരിക്കും. സാധനങ്ങളെല്ലാം ഇഷ്ടം പോലെ കിട്ടുന്നുണ്ടെങ്കിലും പാകം ചെയ്യുന്നത വളരെ വ്യത്യാസപ്പെട്ടാകകൊണ്ട നമുക്ക ബുദ്ധിമുട്ടിന്ന ഒട്ടും കുറവില്ല. ബിലാത്തിക്ക വരുന്ന ഇന്ത്യക്കാരുടെ എണ്ണം ക്രമേണ വൎദ്ധിച്ചുവരുന്ന ഈ കാലത്ത, അവൎക്ക രുചിക്കുന്ന പദാൎത്ഥങ്ങളെ പാകംചെയ്യുന്ന സ്ഥലങ്ങളും ക്രമേണ വൎദ്ധിച്ചുവരുന്നില്ലെന്നില്ല.

## 8-ാം അദ്ധ്യായം.

### ലണ്ടനിൽ താമസിക്കുവാനുള്ള ചിലവും സൌകൎയ്യവും.

യോഗ്യനായ ഒരാൾ ലണ്ടന്റെ വിശേഷങ്ങളെ പററി പറഞ്ഞ കൂട്ടത്തിൽ 'ലണ്ടൻ ദരിദ്രന്റെ നരകവും, ധനവാന്റെ സ്വൎഗ്ഗവും ആണ്'' എന്ന അഭിപ്രായപ്പെട്ടിരിക്കുന്നു. എന്നാൽ ലണ്ടനിൽ നിവസിച്ചുപോരുന്ന ദരിദ്രന്മാരുടെ സൂക്ഷ്മസ്ഥിതി അറിയുന്നവൎക്ക മേൽപറഞ്ഞത അതിശയോക്തിയാണെന്ന വിചാരിക്കുവാൻ ഒട്ടും സംഗതിയില്ല. നമ്മുടെ നാട്ടിലുള്ള സാധുക്കൾ പട്ടിണി കിടന്നിട്ടാണ കഴിയുന്നത് ഇവിടെയുള്ള സാധുക്കൾക്ക ഇതിന്നു പുറമെ ഈ ദിക്കിലെ തണുപ്പിനെ തടുക്കു

വാൻ തരത്തിലുള്ള ഉടുപ്പിന്ന നിവൃത്തിയില്ലാത്തതുകൊണ്ടാണ അധികം ബുദ്ധിമുട്ടുന്നത്. ലണ്ടനിൽ പാൎത്തുവരുന്ന വലിയ പ്രഭുക്കന്മാരും, ഇവിടുത്തെ സാധുക്കളും തമ്മിൽ ഉള്ള വ്യത്യാസം ഇന്ത്യയിലെ പ്രഭുക്കന്മാരും, അവിടുത്തെ സാധുക്കളും തമ്മിൽ ഉള്ളതിനേക്കാൾ എത്രയൊ അധികമാണെന്ന പറയണം. ഈ അവസ്ഥക്ക സകലത്തിന്നും പണം കൊടുക്കേണ്ടുന്ന ഈ വലിയ പട്ടണത്തിൽ, പാൎക്കുന്നതിന്ന സൌകൎയ്യത്തിലുള്ള ഭവനവും, ഭക്ഷിക്കുന്നതിന്ന വേണ്ടുന്നതായ പദാൎത്ഥങ്ങളും, ധരിക്കുന്നതിന്ന മതിയായ ഉടുപ്പുകളും ഇല്ലാതെ കഷ്ടപ്പെട്ടു വലയുന്ന സാധുക്കൾ നരകത്തിൽ പാൎക്കുന്നവരെ പോലെയാണെന്ന പറഞ്ഞത വാസ്തവം തന്നെ. പണം ഉള്ളവന്ന എവിടെ ഇരുന്നാൽ എന്താണ? അയാൾക്ക ആവശ്യമായ സാധനങ്ങളെല്ലാം തീകപ്പലും, തീവണ്ടിയും ലോകമെങ്ങും സഞ്ചരിക്കുന്ന ഈ കാലത്ത ഇരിക്കുന്ന ദിക്കിൽ വരുത്തുവാൻ സാധിക്കയില്ലെ? ലണ്ടനിൽ എന്താണ അതിൽ അധികം സൌകൎയ്യമുള്ളത? എന്തുകൊണ്ടാണ ലണ്ടനെ ധനവാന്റെ സ്വൎഗ്ഗമെന്ന പറയുന്നത? എന്ന ചോദിക്കുന്നതായാൽ മനുഷ്യന്ന സുഖം ലഭിക്കുവാൻ പണം ഉണ്ടായിരുന്നതിനെക്കൊണ്ടു മാത്രം സാധിക്കുന്നതല്ല എന്നേ മറുവടി പറയുവാൻ സാധിക്കയുള്ളു മനുഷ്യർ ഓരോരുത്തരുടെയും സൌഖ്യം ഓരോ വിധത്തിൽ ആയിരിക്കും. ഇങ്ങിനെ പലവിധ വാസനക്കാരുടെയും രുചിക്കനുസരിച്ച് പലവിധ ഏൎപ്പാടുകൾ ഉള്ള ഈ പട്ടണത്തിൽ ഇതിനെ എല്ലാം ഇഷ്ടംപോലെ അനുഭവിപ്പാൻ സാധിക്കുന്ന ഒരുത്തൻ സ്വൎഗ്ഗത്തിൽ താമസിക്കുക തന്നെ എന്ന പറയാം. പക്ഷെ വലിയ പ്രഭുക്കന്മാരുടെ കഥയെ പററി നമുക്ക ഇവിടെ ആലോചിക്കേണ്ടതില്ല. ഏതു നിലയിൽ ഉള്ളവനായിരുന്നാലും അവനവന്റെ പ്രാപ്തിക്കും, അദ്ധ്വാനത്തിന്നും അനുസരിച്ചു ലഭിക്കുന്നതായ ദ്രവ്യത്തെ തന്റെയും, തന്റെ കുടുംബത്തിന്റെയും ആവശ്യങ്ങൾ

ക്കും, സുഖങ്ങൾക്കും വേണ്ടപ്രകാരം വ്യയം ചെയ്യുവാൻ തരവും, സൌകൎയ്യവും ഉള്ള ഒരു നാട്ടിൽ താമസിക്കുന്നതിന്നു ഏവനും ആഗ്രഹിക്കാതിരിക്കുന്നതല്ല. ഇങ്ങിനെയുള്ള എല്ലാവൎക്കും ലണ്ടൻ വളരെ പറ്റുമെന്നുള്ളതിന്നും വാദമില്ല.

സാമാന്യം പഠിപ്പും, പരിഷ്കാരവും സിദ്ധിച്ച ഒരാളുടെ ആവശ്യങ്ങളെ പറ്റി ചിന്തിച്ചു നോക്കിയാൽ ഈ ആവശ്യങ്ങളെ എല്ലാം തൃപ്തികരമാകുംവണ്ണം നിറവേറേണ്ടതിന്ന ലണ്ടനിൽ സാധിക്കുന്നതാണെന്നറിയാം. ഒന്നാമതായി രാജ്യത്തിന്റെ ശിതോഷ്ണസ്ഥിതിയെ പറ്റി ആലോചിച്ചുനോക്കിയാൽ, അത്യന്തം തണുപ്പുള്ള രാജ്യമാണെങ്കിലും, ദേഹസൌഖ്യത്തെ വളരെ കൊടുക്കുന്നതായ ഒരു രാജ്യമാണെന്നുള്ളത ഇവിടെ കുറെ കാലം താമസിക്കുന്നവൎക്ക അനുഭവിച്ചറിയാം. നമ്മുടെ നാട്ടിൽ ജനങ്ങൾ ജീവിച്ചിരിക്കുന്നതിനേക്കാൾ അധികകാലം ഈ രാജ്യത്തു മനുഷ്യൎക്ക ജീവിച്ചിരിക്കുവാൻ സാധിക്കുന്നതാണ. 80-ം, 90-ം വയസ്സുവരെ അധികം ബലക്ഷയം കൂടാതെ ജീവിച്ചിരിക്കുന്നത ഈ ദിക്കിൽ ഒട്ടും അസാധാരണയല്ല. രാജ്യത്തിന്ന ഇങ്ങിനെയുള്ള ഗുണങ്ങൾ ഉണ്ടെങ്കിലും അവിടെ പാൎക്കുന്നതിന്നു തക്ക സൌകൎയ്യമില്ലെങ്കിൽ ആ ഗുണത്തെ അനുഭവിക്കുവാൻ പ്രയാസമായിരിക്കും. ഇങ്ങിനെയുള്ള അസൌകൎയ്യവും ലണ്ടനിൽ ഇല്ലെന്നുള്ളത താഴെ വിവരിക്കുന്ന സംഗതികളെകൊണ്ടു വെളിവാകും.

ലണ്ടനിൽ വരുന്ന ഒരു അന്യദേശക്കാരന്ന ഇവിടെ പലവിധത്തിൽ താമസിക്കാം. അസംഖ്യം വലിയ ഹോട്ടലുകൾ ഉള്ള ഈ പട്ടണത്തിൽ പണം ചിലവു ചെയ്യുവാൻ സാധിക്കുന്നതിന്നനുസരിച്ച് ഏതു നിലക്കു വേണമെങ്കിൽ ആ നിലക്കു പാൎക്കുവാൻ സാധിക്കും. പക്ഷെ ഹോട്ടലിൽ താമസിക്കുന്നത മറ്റു പ്രകാരത്തിൽ താമസിക്കുന്നതിനെക്കാൾ കുറെ അധികം ചില

വാണ. അതുകൊണ്ട ഇവിടെ കുറെ അധികകാലം താമസി ക്കേണ്ടതിന്നായി വരുന്നവരിൽ ചുരുക്കം ആളുകൾ മാത്രമെ ഹോട്ടലിൽ സ്ഥിരമായി പാൎക്കുകയുള്ളു.

വിദ്യാഭ്യാസത്തിന്നും, കച്ചവടാവശ്യത്തിന്നും അന്യരാജ്യ ത്തുനിന്ന വരുന്ന അധികം ആളുകളും ഇംഗ്ലീഷകാരുടെ വീട്ടിൽ അവരുടെ ഒന്നിച്ചാണ പാൎക്കുക. ഇതു ചിലവിന്നു കുറെ ആ ദായം ഉണ്ടാകുന്നതിന്നു പുറമെ ഇംഗ്ലിഷ സമ്പ്രദായവും മററും നല്ലവണ്ണം മനസ്സിലാക്കുന്നതിന്നും സൌകൎയ്യമുള്ള ഏൎപ്പാടാണ. ഇങ്ങിനെയുള്ള വീടുകൾ ഇവിടെ അനേകായിരം ഉണ്ട. താമ സിക്കുന്നതിന്നു സ്ഥലം കിട്ടാതെ ഇവിടെ ഒരിക്കലും ബുദ്ധിമുട്ടേ ണ്ടി വരികയില്ല. താമസിക്കുവാൻ ആളുകളെ എടുക്കുന്ന വീട്ടു കൾ ഇവിടെ പല തരത്തിൽ ഉണ്ട. ചിലർ നമുക്ക ആവശ്യം പോലെ ഒന്നൊ രണ്ടൊ മുറിയും, ഭക്ഷണവും തരും. ചില ഭവ നങ്ങളിൽ ഭക്ഷണമെല്ലാം ഇരിക്കുന്ന മുറിയിൽ കൊണ്ടുവന്നു ത രും. മററു ചില ഭവനങ്ങളിൽ താമസിക്കുന്നവർ എല്ലാവരും കൂടി ഒന്നിച്ചിരുന്നിട്ടായിരിക്കും ഭക്ഷിക്കുന്നത്. വേറെ ചിലേട ങ്ങളിൽ നമ്മെ, വീട്ടിൽ ഒരാളെ പോലെ തന്നെ കരുതി യാതൊ രു ബുദ്ധിമുട്ടിന്നും ഇട വരുത്താതെ പാൎപ്പിക്കും. ഇങ്ങിനെ പ ല തരത്തിലായിട്ടാണ ഇംഗ്ലിഷകാരുടെ വീട്ടിൽ പാൎക്കുക. ഈ ഓരോ തരത്തിലുള്ള സ്ഥലങ്ങൾക്കും വെവ്വേറെ പേരുകളുണ്ട. പക്ഷെ അതൊന്നും എഴുതി ഞാൻ വായനക്കാരെ ബുദ്ധിമുട്ടിക്കു ന്നില്ല. വീടുകളുടെ സമ്പ്രദായത്തെയും, ഭക്ഷണത്തിന്റെ രീ തിയെയും പററി ഇതിന്നു മുമ്പു എഴുതിയിരിക്കകൊണ്ടാണ അവ യെകുറിച്ച് ഇവിടെ വിശേഷിച്ചൊന്നും പ്രസ്താവിക്കാത്തത്. വീട്ടുസാമാനം യാതൊന്നും നാം കൊണ്ടുപോകേണ്ടതില്ല എ ല്ലാം വീടുകളിൽ തെയ്യാറുണ്ടാകും. മുറിയുടെ വലിപ്പത്തിന്നും, സൌകൎയ്യത്തിന്നും അനുസരിച്ചു വാടക മാത്രം കൊടുത്താൽ മ തി. മാസത്തിൽ 2½ പവൻ മുതൽ 3 പവൻ വരെയുള്ള സം

ള്യക്ക ഒരുവിധം സുഖമായി ഉപയോഗിക്കുവാനുള്ള മേശ, കസേല മുതലായ സാമാനങ്ങളോടുകൂടിയുള്ള മുറി കിട്ടും. കിടക്കുവാനുള്ള കട്ടിലും, കിടക്കയും, വിരിക്കുവാനുള്ള സാധനങ്ങളും ഇതെല്ലാം സാധാരണയായി വീട്ടുസാമാനങ്ങളുടെ കൂട്ടത്തിൽ അടങ്ങും. പക്ഷെ തണുപ്പുകാലത്ത തീ വേണ്ടിവരുമ്പോൾ അതിന്നു പണം വേറെ കൊടുക്കേണ്ടിവരും. മാസത്തിൽ 5 ഷിലിംഗ് (3 ക. 12 ണ) കൊടുത്താൽ തിയ്യിന്റെ ആവശ്യവും കഴിഞ്ഞുകൂടും.

ഭക്ഷണത്തിന്നുള്ള ഏൎപ്പാട ഓരോരുത്തരുടെയും സൌകൎയ്യംപോലെയാണ. പകൽ മുഴുവൻ പ്രവൃത്തിക്ക പോകേണ്ടുന്നവരാണെങ്കിൽ, രാവിലത്തെ പ്രാതൽ മാത്രം വീട്ടിൽ കഴിച്ച് ബാക്കി രണ്ടു നേരത്തെ സാപ്പാടും, ചായയും വെളിയിൽ കഴിച്ച് കിടക്കുവാൻ മാത്രം വീട്ടിലേക്ക വരുന്നു. അല്ലെങ്കിൽ ഉച്ചക്കലത്തെ ഭക്ഷണവും, വൈകുന്നേരത്തെ ചായയും പുറത്തുനിന്ന കഴിഞ്ഞ് രാത്രിയിലത്തെ ഭക്ഷണത്തിന്നും, കിടപ്പിന്നും വീട്ടിലേക്ക മടങ്ങുന്നു. ഇങ്ങിനെ പലരും പല വിധത്തിൽ കഴിച്ചുകൂട്ടും. ലണ്ടൻ പട്ടണത്തിൽ തന്നെ സ്ഥലവിശേഷതക്കനുസരിച്ച് വാടകക്കും മററും വളരെ ഏററക്കുറച്ചൽ ഉള്ളതുകൊണ്ട എല്ലാപ്രദേശങ്ങളിലും താമസിക്കുന്നതിന്നുള്ള ചിലവ ഒരുപോലെയാണെന്ന പറഞ്ഞുകൂടാ. എങ്കിലും മേൽ വിവരിച്ച സംഖ്യ കുറെ ജാസ്തിയാണെന്ന വരുവാൻ പാടില്ല.

താമസത്തിന്റെയും, ഭക്ഷണത്തിന്റെയും സ്ഥിതി അറിഞ്ഞാൽ പിന്നെ ആലോചിക്കേണ്ടത അലക്ക, ക്ഷൌരം എന്നിവയെ പററിയാണ. അലക്കുവാനുള്ള കമ്പനികൾ നമ്മുടെ നാട്ടിലും കൂടി ചിലേടങ്ങളിൽ ഏൎപ്പെടുത്തിയിരിക്കെ ഇവിടെ അതുള്ളത അത്ഭുതമല്ലല്ലൊ. സകല പ്രവൃത്തികളും ശരിയായും, വൃത്തിയായും വേഗത്തിൽ ചെയ്യാൻ പ്രാപ്തന്മാരായ ഈ ദിക്കകാർ തങ്ങൾക്ക സഹജമായ ഗുണം ഇവർ ചെയ്യുന്ന ഏതു പ്രവൃ

ത്തിയിലും കാണാതിരിക്കയില്ല. ആഴ്ചയിൽ ഒരു ദിവസം വന്ന അലക്കുവാനുള്ള വിഴുപ്പു കൊണ്ടുപോകുന്നു. കൊണ്ടുപോയ ഒരാഴ്ചയിലകം അലക്കി വെടിപ്പാക്കി കൊണ്ടുവന്നു തരും. ആഴ്ചയിൽ ഇന്ന ദിവസം വിഴുപ്പു കൊണ്ടുപോകും, ഇന്ന ദിവസം അലക്കിയതു കൊണ്ടുവരും എന്നു നിശ്ചയമുണ്ടു. ആ നിശ്ചയത്തിന്നനുസരിച്ച് ശരിയായി കൊണ്ടുപോകുകയും, മടക്കി കൊണ്ടുവരികയും ചെയ്യും. അലക്കുവാനുള്ള കൂലി നമ്മുടെ നാട്ടിൽ ഉള്ളതിന്റെ ഏകദേശം നാലഞ്ചിരട്ടി ഉണ്ടെന്നു പറയണം. മേൽപ്രകാരം ഭക്ഷണത്തിന്റെയും, താമസത്തിന്റെയും തോതിന്നനുസരിച്ച് താമസിക്കുന്ന ഒരാൾക്കു മാസത്തിൽ അലക്കിന്ന അഞ്ചും, ആറും ഷിലിംഗിന്നു മദ്ധ്യേ ചിലവു വേണ്ടിവരും.

ക്ഷൌരത്തിന്നുള്ള ഷാപ്പുകൾ പ്രധാന തെരുവുകളിൽ അവിടവിടെ കാണാം. ഇവകളും സാധാരണ കമ്പനിയായി നടത്തുന്നതാണ്. ക്ഷൌരക്കാരന്റെ മുറിയെ പറ്റി ഞാൻ കപ്പലിനെ വിവരിച്ചിരുന്ന കൂട്ടത്തിൽ എഴുതീട്ടുണ്ടായിരുന്നു. ഇവിടെയുള്ള ക്ഷൌരസ്ഥലങ്ങളും ഏകദേശം ആ മാതിരി തന്നെയാണ. പക്ഷെ കുറെ അധികം വലിപ്പവും, മൂന്നൊ, നാലൊ ആളുകൾക്കു ഒരേ സമയത്തു തന്നെ ക്ഷൌരം ചെയ്യത്തക്ക ആൾക്കാരും, ഇരിപ്പിടങ്ങളും ഉണ്ടായിരിക്കും. ക്ഷൌരക്കാർ സാധാരണ പ്രവൃത്തി എടുത്തുകൊണ്ടിരിക്കുമ്പോൾ വല്ല വൎത്തമാനവും പറഞ്ഞുകൊണ്ടിരിക്കും. അവരുടെ മുറിയിൽ വൎത്തമാനക്കടലാസ്സുകളും മറ്റും ഉണ്ടാകും. കുറെ താമസിക്കേണ്ടിവന്നാൽ വൎത്തമാനക്കടലാസ്സു വായിച്ചുകൊണ്ടിരിക്കാം. രാജ്യഭരണ കാൎയ്യങ്ങളെ പറ്റിയും, നാട്ടുവൎത്തമാനങ്ങളെ പറ്റിയും ഇവൎക്കു നല്ല വിവരമുണ്ടാകും. ക്രോപ്പിന്നു സാധാരണ 4 പെനിയാണ്".(4 ണ) പക്ഷെ ഈ സംഖ്യ ഷാപ്പിന്റെ ഉടമസ്ഥന്നു പോകുന്നതാക കൊണ്ടു ക്ഷൌരക്കാരന്നു വേറെ ഒരു രണ്ടു പെനി (രണ്ടണ)

കൂടി കൊടുക്കുക പതിവുണ്ടു. ഇതു ഇവിടുത്തെ അവസ്ഥക്കു അധികമെന്നു പറയുവാൻ പാടില്ല.

വളരെ തണുപ്പുള്ള രാജ്യമാകകൊണ്ടു ഉടുപ്പിന്നുള്ള ചിലവ ഇവിടെ കുറെ അധികമാണെന്നു പറയേണ്ടതില്ലല്ലോ. സൂക്ഷിച്ചു കൃത്തിച്ചു കഴിച്ചാൽ തന്നെ കൊല്ലത്തിൽ ചുരുങ്ങിയത പതിനഞ്ചു പവൻ ഇല്ലാതെ ഇവിടെ കഴിച്ചുകൂട്ടുവാൻ പ്രയാസം. ഉടുപ്പിന്നായി ഇവിടുത്തെ, ആളുകൾ, പ്രത്യേകിച്ച സ്ത്രീകൾ, ചിലവു ചെയ്യുന്ന സംഖ്യ കേട്ടാൽ നമ്മുടെ ആളുകൾ ആശ്ചൎയ്യപ്പെട്ടുപോകും. പക്ഷെ ഇവിടുത്തെ ജനങ്ങളുടെ സ്ഥിതിയെ പററിയല്ല ഇവിടെ പറയുന്നത്. അതു കുറെക്കൂടി വിസ്തരിക്കേണ്ടതുള്ളതുകൊണ്ടു ഇംഗ്ലീഷ ജനങ്ങളെ പററി പറയുന്ന കൂട്ടത്തിൽ വിവരിക്കാമെന്നു വെച്ചിരിക്കയാണ. ഇന്ത്യയിൽനിന്നു വരുന്ന ഒരാളുടെ ആവശ്യത്തെ പററി മാത്രമാണ ഈ പറഞ്ഞതെല്ലാം.

ഇവിടെ താമസിക്കുവാനുള്ള ചിലവ് ഏകദേശം ഇന്നതെ വേണ്ടിവരികയുള്ളു എന്നു ഇപ്പോൾ വായനക്കാർ ഊഹിച്ചിരിക്കുമല്ലോ. മേൽപറഞ്ഞ സംഖ്യകൊണ്ടു നിവൃത്തിക്കുന്ന ആവശ്യവും, ലഭിക്കുന്ന സുഖവും ഇനിയും വെളിവാക്കേണമെങ്കിൽ, കോഴിക്കോട്ടു മാസത്തിൽ 15 ക. കൊണ്ടും, മദിരാശിയിൽ മാസത്തിൽ 30 ക. കൊണ്ടും കിട്ടുന്നതുപോലെയുള്ള സൌകൎയ്യം ഇവിടെ കിട്ടുവാൻ മാസത്തിൽ 10 പവൻ കൊടുക്കേണ്ടിവരും എന്നു പറഞ്ഞാൽ ലണ്ടനിൽ താമസിക്കുവാനുള്ള ചിലവിനെ പററി സാമാന്യമായ ഒരു അറിവുണ്ടാകും. താമസത്തിന്നും, ദേഹത്തെ സംബന്ധിച്ച വേറെ ആവശ്യങ്ങൾക്കും വേണ്ടുന്ന സൌകൎയ്യം കിട്ടിയാൽ പിന്നെ മനുഷ്യന്നു വേണ്ടുന്നത സഹവസിക്കുവാൻ പററിയ ആളുകളും, വിനോദത്തിന്നും, വിശ്രമത്തിന്നും വേണ്ടുന്ന സ്ഥലങ്ങളും ആണ. ഇംഗ്ലീഷകാരോട കുറെ കാലം

സഹവസിച്ചിട്ടുള്ള ആളുകൾക്ക അവരുടെ മൎയ്യാദയെ പററിയും, സ്നേഹബലത്തെ പററിയും എത്ര തന്നെ സ്തുതിച്ചാലും തൃപ്തി വരുവാൻ ഇടയില്ല. സജ്ജനങ്ങളും, ദുൎജ്ജനങ്ങളും ഏതു രാജ്യത്തും ഉണ്ടല്ലൊ. ഇടക്കിടെ കാണുന്ന ഓരോ തരക്കാരായ ആളുകളെ മാത്രം കണ്ടതുകൊണ്ട ആ രാജ്യത്തിലെ സകല ജനങ്ങളുടേയും സ്വഭാവത്തെ പററി എന്തെങ്കിലും ഒരു അഭിപ്രായം പറയുന്നത അബദ്ധമാവാനെ തരമുള്ളു. ഒരു രാജ്യക്കാരുടെ പരിഷ്കാരത്തെ ചിന്തിക്കുന്നതിൽ അവരുടെ മൎയ്യാദയേയും കൂടി ഗണ്യമാക്കുന്നതായാൽ ഇംഗ്ലീഷുകാർ പരിഷ്കാരത്തിന്റെ അററം എത്തിയിരിക്കുന്നു എന്ന തന്നെ പറയണം. ഇങ്ങിനെയുള്ള ജനങ്ങളോടു സഹവസിക്കുവാൻ ഇട വരുന്നതിൽ സന്തോഷത്തിന്നല്ലാതെ അവകാശമുണ്ടോ?

വിനോദത്തിന്നുള്ള ചില സ്ഥലങ്ങളെ പററി മുമ്പൊരിക്കൽ പ്രസ്താവിക്ക ഉണ്ടായിട്ടുണ്ട. സവിസ്തരമായി ഇനിയൊരദ്ധ്യായത്തിൽ ഇവയെ പററി പ്രത്യേകം ഒരു ലേഖനം എഴുതുവാൻ വിചാരിക്കുന്നതുകൊണ്ട ഏതു തരക്കാർ വന്നാലും സമയം കഴിയുവാൻ മാൎഗ്ഗമില്ലാതെ ഇവിടെ ബുദ്ധിമുട്ടേണ്ടി വരികയില്ല എന്നു മാത്രമെ ഇപ്പോൾ പറയുന്നുള്ളു.

ഈ വക സൌകൎയ്യങ്ങൾ ഉള്ള ഈ പട്ടണത്തിൽ ഇവയെ എല്ലാം കവിഞ്ഞു നിൽക്കുന്നത നാം സ്വാതന്ത്ര്യത്തിന്റെ ഇരിപ്പിടമായ രാജ്യത്താണ താമസിക്കുന്നത എന്നുള്ള ഒരു തോന്നലാണ. ഈ സ്വാതന്ത്ര്യത്തിന്റെ ലക്ഷണം ഇവിടെ, എവിടെ നോക്കിയാലും കാണാതിരിക്കുന്നതല്ല. വലിയവനും, ചെറിയവനും ഒരുപോലെ പൊതുജനങ്ങൾക്ക ആവശ്യമായി ഏൎപ്പെടുത്തിയ സ്ഥലങ്ങളെ ഉപയോഗിക്കാം. രാജ്യഭരണത്തിലുള്ള ന്യൂനതകളെ പററി വൎത്തമാനകടലാസ്സുകളിലും മററും നിൎഭയം അധിക്ഷേപിക്കാം. പല സ്ഥലങ്ങളിലും കൂടുന്നതായ പൊതുജനസഭകളിൽ ഏതു വിഷയത്തെ പററിയും അവനവന്നു തോ

ന്നുന്നതായ അഭിപ്രായത്തെ നിശ്ശങ്കം തുറന്നു പറയാം. താമസിക്കുന്ന രാജ്യത്ത ഈ വക ഗുണങ്ങൾ അല്ലാതെ മറെറന്തൊന്നാണ ഉണ്ടാകേണ്ടത? ഇങ്ങിനെയുള്ള ഗുണങ്ങൾ ഉള്ള ലണ്ടനെ പററി "ഇഹലോകസ്വൎഗ്ഗ"മെന്നു പറയുന്നതിൽ അതിശയോക്തിയുണ്ടൊ?

## ൧൧-ാം അദ്ധ്യായം.

### ലണ്ടനിലെ വൎത്തമാനപത്രങ്ങൾ.

ലണ്ടനിലെ പ്രധാന തെരുവുകളിലുള്ള തിരക്കും, ശബ്ദവും ഇത്രയാണെന്നു കണ്ടറിയാത്തവൎക്ക ഊഹിക്കുവാൻ പ്രയാസമാണ. വാഹനങ്ങളുടെ സഞ്ചാരത്തിൽനിന്നും, ജനങ്ങളുടെ സംസാരത്തിൽനിന്നും ഉണ്ടാകുന്ന ശബ്ദത്തെ കവിഞ്ഞുനിൽക്കുന്നത വൎത്തമാനകടലാസുകൾ വിൽക്കുവാൻ നിൽക്കുന്ന കുട്ടികളുടെ നിലവിളിയാണ. തെരുവുകളിൽ അവിടവിടെയും, തീവണ്ടിആപ്പീസുകളിലും, തിരിയുന്ന മുക്കുകളിലും, എന്നുവേണ്ട ജനങ്ങൾ കടന്നു പോകുവാൻ ഇടയുള്ള ഏതു സ്ഥലങ്ങളിലും വൎത്തമാനകടലാസിന്റെ പേരും, അതിൽ അടങ്ങിയ സംഗതികളും ഉറക്കെ പറഞ്ഞുംകൊണ്ട കടലാസുകൾ വിൽക്കുവാനായി ചെറിയ കുട്ടികൾ നിൽക്കുന്നുണ്ടാകും. ഇതിന്നു പുറമെ വൎത്തമാനകടലാസുകളും, മാസികകളും വിൽക്കുവാനുള്ള ഷാപ്പുകളും ഇടക്കിടെ കാണാം. വൎത്തമാനകടലാസുകൾ വിൽക്കുവാൻ ഇത്ര വലുതായ ഏൎപ്പാടുകൾ ഉള്ളതിനെ പററി ഒട്ടും തന്നെ അത്ഭുതപ്പെടുവാനില്ല. രാവിലെ ഓരോ ജോലിക്കായി പോകുന്ന ആളുകളെ നോക്കുക. എല്ലാവരുടെ കയ്യിലും വൎത്തമാനകടലാസുകൾ കാണാം. വണ്ടിയിൽ ഇരിക്കുമ്പോൾ അധികം ആളുകളും കടലാസു വായിച്ചുകൊണ്ടിരിക്കും. കൂലിക്കാരൻ ഉച്ചക്കലത്തെ

പ്രവൃത്തി കഴിഞ്ഞു വിശ്രമിക്കുന്ന സമയത്ത വായിൽ പുകയില കുഴലും, കയ്യിൽ വൎത്തമാനകടലാസും ആണ ഉണ്ടായിരിക്കുക. എന്തിന വളരെ പറയുന്നു, സ്ത്രീയും പുരുഷനും, പണക്കാരനും പണിക്കാരനും, എന്നുവേണ്ട എല്ലാവൎക്കും ഒരുപോലെ വൎത്തമാനകടലാസ കൂടാതെ നിവൃത്തിയില്ല. എന്നാൽ ഇതെല്ലാം ഇത്ര ക്ഷണത്തിൽ അച്ചടിച്ചു പുറത്താക്കുന്നത എങ്ങിനെ? വൎത്തമാനങ്ങൾ ശേഖരിക്കുന്നത എങ്ങിനെ? കടലാസുകളെ ഇത്ര വേഗത്തിൽ എല്ലാവൎക്കും കിട്ടത്തക്കവണ്ണം നാനാ ദിക്കുകളിലേക്കും അയക്കുന്നത എങ്ങിനെ? എന്നും മററും ഉള്ള ചോദ്യങ്ങൾക്ക ഉത്തരം പറയുകയാണ ഈ അദ്ധ്യായത്തിൻെറ ഉദ്ദേശം.

പാശ്ചാത്യ രാജ്യങ്ങളിലുള്ള വൎത്തമാനപത്രങ്ങളുടെ സ്ഥിതിയെ പററി ആലൊചിച്ചുനോക്കുമ്പോൾ നാം വിസ്മയിച്ചുപോകും. കടലാസ നടത്തുവാനായി പണം എത്രയാണ ചിലവു ചെയ്യുന്നത! ഈ പണിയിൽ എത്ര വളരെ ആളുകളാണ ഏൎപ്പെട്ടിരിക്കുന്നത! എന്തെല്ലാം യന്ത്രങ്ങളെയാണ ഓരോ ആവശ്യങ്ങൾക്കായി ഇതിൽ ഉപയോഗപ്പെടുത്തി വരുന്നത! ഇതെല്ലാം അറിയുമ്പോൾ നമ്മുടെ നാട്ടിലുള്ള വൎത്തമാനകടലാസുകളുടെ സ്ഥിതി നമുക്ക ലജ്ജയും, വ്യസനവും ഉണ്ടാക്കും.

വളരെ ദ്രവ്യം ചിലവു ചെയ്യുവാൻ ഒരുക്കമുള്ളവൎക്കല്ലാതെ ലണ്ടനിൽവെച്ച് ഒരു വൎത്തമാനപത്രം നടത്തിക്കൊണ്ടുവരുവാൻ ബഹു പ്രയാസമാണ. ഈ ആവശ്യത്തിലേക്കായി ആദ്യം തന്നെ ചെയ്യുക നോർവെ (Norway) എന്ന രാജ്യത്ത ഒരു കാട്ടു വിലക്കു വാങ്ങുകയാണ. മിക്ക കടലാസുകാരും അവരവൎക്കാവശ്യമുള്ള കടലാസുകൾ അവരവർ തന്നെയാണ ഉണ്ടാക്കുക. ഈ കാട്ടിലുള്ള ഒരു വക മരത്തിൽനിന്നാണ കടലാസ ഉണ്ടാക്കുന്നത. ലണ്ടനിലെ ഒരു ദിനപത്രത്തിന്ന ഒരു ദിവസത്തേക്ക ആവശ്യമുള്ള കടലാസുകൾ വഴിക്കു വഴിയായി വെച്ചുനോക്കി

യാൽ ഒരു വാര വീതിയും, ഏകദേശം 60 നാഴിക നീളവും ഉണ്ടാകും. ചില കടലാസുകൾ ഒരു ദിവസം പത്തൊ, പതിനൊന്നൊ ലക്ഷം പ്രതികൾ അച്ചടിച്ചു പുറത്താക്കി വിൽക്കും. കടലാസ ഇത്ര വളരെ ആവശ്യമായി വരുന്നതുകൊണ്ട ആയത ഉണ്ടാക്കേണ്ടതിന്ന തങ്ങളുടെ സ്വന്തം ഏൎപ്പാടായിരുന്നാൽ സൌകൎയ്യവും, ചിലവു ചുരുക്കവും അധികം ഉണ്ടാകും.

കടലാസ ഉണ്ടാക്കുന്നത ഇങ്ങിനെ ആണെങ്കിൽ അച്ചടിക്കുവാനുള്ള ഒരുക്കങ്ങൾ ഇതിലും അതിശയജനകമാണ. രാത്രി ഒരു മണി സമയം ലണ്ടനിലെ പ്രധാനപ്പെട്ട വർത്തമാനകടലാസുകൾ അച്ചടിക്കുന്ന ഫ്ലീററ് സ്ത്രീററിൽ (Fleet Street) കൂടി നടന്നു നോക്കുക. എന്തൊരു ശബ്ദമാണ! എത്ര വണ്ടികളും, മോട്ടോർകാറും മററുമാണ വന്നു നിൽക്കുന്നത! എത്ര ജനങ്ങളാണ പണിയെടുക്കുന്നത' എത്ര ലക്ഷം കടലാസുകളാണ അച്ചടിച്ചു വെളിയിലേക്കു വരുന്നത! ലണ്ടനിലെ പല കാഴ്ചകളിൽ ഒരു വിശേഷ കാഴ്ച ഇതു തന്നെ, സംശയമില്ല.

ഇതാ ഒരു സ്ഥലത്തു കമ്പി വഴിയായി അപ്പപ്പോൾ പുതിയ വർത്തമാനങ്ങൾ വന്നുകൊണ്ടിരിക്കുന്നു, മററൊരു സ്ഥലത്ത പത്രാധിപരും, എഴുത്തുകാരും യോഗം കൂടി, കടലാസിൽ പ്രസ്താവിക്കേണ്ടുന്ന ഗൌരവമായ ഒരു ഉപന്യാസ വിഷയത്തെ പററി അഭിപ്രായപ്പെടുന്നു, അച്ചടിക്കുവാനുള്ള ഉപകരണങ്ങളെല്ലാം തെയ്യാറാക്കി, അച്ചടിക്കുവാനുള്ള കല്പന കൊടുക്കുന്ന സമയവും കാത്ത് അച്ചാപ്പീസുകാർ അതി ജാഗ്രതയൊടെ നിൽക്കുന്നു, കിട്ടുന്ന കിട്ടുന്ന വർത്തമാനങ്ങളെ അതാത സ്ഥലത്തേക്കു അപ്പൊഴെക്കപ്പോൾ ചെറിയ കുട്ടികൾ ഓടി ഓടി കൊണ്ടുപോയി കൊടുക്കുന്നു, പുറത്തു ചവിട്ടുവണ്ടിയും, മോട്ടോർകാറും, കുതിരവണ്ടിയും കടലാസുകളെ പല സ്ഥലങ്ങളിലേക്കും കൊണ്ടുപോകേണ്ടതിന്നായി കാത്തുനിൽക്കുന്നു. നേരം രണ്ടു മണിയടിച്ചു. ഉടനെ മററൊരു മണിശബ്ദവും കേട്ടു. തൽക്ഷണം അച്ചടിക്കുവാനുള്ള മഹാ

യന്ത്രം ഇളകുവാനും തുടങ്ങി. ഓരോ ദിവസത്തെ കടലാസിന്നും ആവശ്യമായ അച്ചടികളൊക്കയും അപ്പപ്പോൾ വാക്കുകയാണ്. ഈ മഹാ യന്ത്രത്തിന്റെ ഇരുവശത്തും വലിയ കടലാസു ചുരുളുകൾ വെച്ചിരിക്കുന്നു. യന്ത്രത്തിന്റെ ഒരു ഭാഗത്ത് അച്ചടിക്കുന്നു, മറെറാരു ഭാഗത്ത് കടലാസ മുറിക്കുന്നു, വേറൊരു ഭാഗത്ത് മടക്കുന്നു. ഇതെല്ലാം കഴിച്ച് ഒരു മണിക്കൂറിൽ 1,32,000 പ്രതികളെയാണ ഈ യന്ത്രം പുറത്തേക്ക തള്ളുന്നത! ഒരു കടലാസിന്റെ ചിലവിലേക്ക ദിനംപ്രതി 1,000 പവൻ വേണമെന്നാം കണക്കാക്കിയിരിക്കുന്നു. വളരെ പ്രാവശ്യം ചൊല്ലിയാട്ടം കഴിച്ചിട്ടാണ ഈ നിലയിൽ തരക്കേടു കൂടാതെ ആയിതീരുന്നത. ഒരു കടലാസ ആദ്യം തുടങ്ങുമ്പോൾ അതിന്റെ ആദ്യത്തെ പ്രതി പുറത്തേക്ക വിടുന്നതിന്ന മുമ്പ് വളരെ ദിവസം വൎത്തമാനം ശേഖരിച്ചും, അച്ചടിച്ച് ഓരോ പിഴകൾ കണ്ടുപിടിച്ച് അതിനെ ശരിപ്പെടുത്തിയും, നേരിടുവാനിടയുള്ള സകല കോട്ടങ്ങളെയും തീൎത്തുവെക്കും. ഈ അവസരങ്ങളിൽ പരീക്ഷാൎത്ഥം അടിച്ചു നോക്കുന്ന കടലാസുകൾ ഒന്നുപോലും വെളിയിൽ വിടുകയില്ല. എന്നാൽ ഈ ചൊല്ലിയാട്ടു കാലത്തേക്ക തന്നെ എത്ര പണം ചിലവു ചെയ്യണം എന്ന ആലോചിച്ചു നോക്കുക!

ചില പത്രങ്ങൾക്ക വൎത്തമാനങ്ങൾ ശേഖരിക്കുവാൻ തങ്ങളുടെ സ്വന്തം ടെലിഫൂൺ തന്നെ ഉണ്ട. ഡെയിലി മെയിൽ (Daily Mail) എന്ന പത്രം ലണ്ടനിലും, പാരീസിലും അച്ചടിക്കുന്നത ഒരേ സമയത്താണ. ഇതിന്നായി ലണ്ടനിലും, പാരിസിലും ഉള്ള അവരുടെ ആപ്പീസുകളെ ടെലിഫൂൺകൊണ്ട യോജിപ്പിച്ചു വെച്ചിരിക്കുന്നു. ഇപ്രകാരം തന്നെ ഡെയിലി ന്യൂസ് (Daily News) എന്ന കടലാസിന്ന ലണ്ടനും, മാൻചസ്റ്ററിന്നും മദ്ധ്യേ അവരുടെ സ്വന്തം ടെലിഫൂൺ ഉണ്ട. ചില വൎത്തമാനപത്രങ്ങളെ ഓരോ ദിക്കൽ ക്ഷണത്തിൽ എത്തിച്ചു കൊടുക്കുവാൻ വേണ്ടി ഉടമസ്ഥന്മാർ തീവണ്ടി കമ്പനിക്കാരുമായി ക

രാറ പ്രകാരം പ്രത്യേകവണ്ടിയും വെച്ചിട്ടുണ്ട. ഇതെല്ലാം കേൾ ബോൾ നമ്മുടെ പത്രങ്ങളുടെ അവസ്ഥ എന്താണെന്ന തോന്നി പ്പോകുന്നു.

കടലാസുണ്ടാക്കുവാനും, അച്ചടിക്കുവാനും മാത്രമല്ല വലിയ പണച്ചിലവുള്ളത. വർത്തമാനങ്ങൾ ശേഖരിക്കുവാനും ധാരാളം പണം ആവശ്യമാണ. ഇതുസാധാരണയായി റയട്ടർ (Reuter) കമ്പനിക്കാൎക്ക പണം കൊടുത്ത ചില കടലാസുകൾ ഏൎപ്പാട്ടു ചെയ്യും. ഇതിനും പുറമെ ആറൊ, ഏഴൊ കടലാസുകൾ ഒന്നി ച്ചു ചേൎന്ന് അവരുടെ ലേഖകന്മാരെ ലോകത്തിലെ എല്ലാ പ്ര ധാനസ്ഥലങ്ങളിലും വെക്കും. ഒന്നിച്ചാകുമ്പോൾ ചിലവിന്ന ആദായം ഉണ്ടാകുമെല്ലൊ. യുദ്ധകാലത്തും മറ്റും ഇങ്ങിനെയാ ണ മിക്ക കടലാസുകളും ചെയ്യാറുള്ളത. ലണ്ടൻ ടൈംസി (London Times) നെ പോലെ വളരെ പണമുള്ള ചുരുക്കം ചില കടലാസുകൾ, ലേഖകന്മാരെ തങ്ങളുടെ സ്വന്തം വകയായും നിശ്ചയിക്കും. ടൈംസിന്റെ സ്വന്തം ലേഖകന്മാർ ലോക ത്തിലെ എല്ലാ മുഖ്യസ്ഥലങ്ങളിലും ഉണ്ട. സമാധാന കാലത്ത എല്ലാ സ്ഥലത്തും സാധാരണയായും, യുദ്ധകാലത്ത ആ വക സ്ഥലങ്ങളിൽ പ്രത്യേകമായും യോഗ്യന്മാരായ ലേഖകന്മാരെ നിൎത്തി വർത്തമാനങ്ങളെ വരുത്തേണ്ടതിന്ന വേണ്ടിവരുന്ന ചി ലവ ആലോചിക്കുമ്പോൾ എത്ര പണം ഉണ്ടായാലും അത ഒരു വർത്തമാനകടലാസിനെ നിലനിൎത്തി, പുഷ്ടി വരുത്തേണ്ടതിന്ന മതിയാകയില്ലെന്ന തോന്നിപ്പോകുന്നു. അമേരിക്കയിലെ ഒരു വർത്തമാനകടലാസ, ക്യൂബൻ യുദ്ധ (Cuban war) കാലത്ത യു ദ്ധവർത്തമാനങ്ങളെ ശേഖരിക്കേണ്ടതിന്ന മാസത്തിൽ 7,20,000 പവൻ വീതം ചിലവാക്കിയിരുന്നുവത്രെ. ഇതെല്ലാം വിശ്വ സിക്കുവാൻ കൂടി നമുക്ക പ്രയാസം.

വർത്തമാനകടലാസുകൾ വിററുണ്ടാകുന്ന പണംകൊണ്ടു മാത്രം കടലാസ നടത്തിപ്പോരുവാനുള്ള ചിലവു കഴിഞ്ഞുകൂട്ടുകയി

ല്ലം. ഇതിന്നു പരസ്യത്തെ ആശ്രയിച്ചിരിക്കണം. കൊല്ലത്തിൽ അഞ്ചു കോടി പവൻ പരസ്യങ്ങൾക്കായി ഇംഗ്ലണ്ടിലും, സ്കോട്ടലണ്ടിലും, ഐർലണ്ടിലും കൂടി ചിലവു ചെയ്യുന്നു.

വൎത്തമാനകടലാസുകളുടെ അവസ്ഥ അമേരിക്കയിൽ ഇതിലും കവിഞ്ഞിട്ടാണ. പത്രങ്ങളെ സംബന്ധിച്ച കാൎയ്യങ്ങൾ പഠിപ്പിക്കുവാനായി അവിടെ പ്രത്യേക സ്ഥലങ്ങൾ ഉണ്ടത്രെ. മറെറല്ലാ തൊഴിലുകൾക്കും ശിക്ഷിക്കുന്ന മാതിരി ഇതിന്നും കുറെ കാലം പരിചയിച്ച പിന്നെ ഉദ്യോഗത്തിൽ ചേരുന്നു. ഇങ്ങിനെ അതിന്നായി പഠിച്ചു പരിചയിച്ചവരാൽ നടത്തപ്പെടുന്നതുകൊണ്ടാണ അ കടലാസുകൾക്ക അധികം ഗുണം ഉണ്ടാകുന്നത.

ലണ്ടനിലുള്ള എല്ലാ വൎത്തമാനപത്രങ്ങളും ലേഖനങ്ങളുടെ യോഗ്യതക്കനുസരിച്ച് ലേഖകന്മാൎക്ക പ്രതിഫലം കൊടുക്കും. അതുകൊണ്ട എപ്പോഴും സാരഗൎഭമായ ലേഖനങ്ങളെ വായിക്കുന്നതിന്നു പത്രവരിക്കാൎക്ക സാധിക്കുന്നു.

നമ്മുടെ നാട്ടിൽ പത്രങ്ങളുടെ എണ്ണം വൎദ്ധിപ്പിക്കുന്നതിന്നും, ഇപ്പോൾ ഉള്ളവയുടെ ഗുണത്തെയും, ഉപയോഗത്തെയും അധികരിപ്പിക്കുന്നതിന്നും വളരെ തടസ്ഥങ്ങൾ നേരിട്ടിരിക്കുന്നുവെന്ന വ്യസനപൂൎവ്വം സമ്മതിക്കേണ്ടിയിരിക്കുന്നു. ഈ തടസ്ഥങ്ങളിൽ പ്രധാനമായി നിൽക്കുന്നത മൂലധനത്തിന്റെ ക്ഷാമമാണ. പ്രത്യേകിച്ച്, ഒരു കടലാസിനെ കൊണ്ടുനടത്തുവാൻ ആവശ്യമായ ദ്രവ്യത്തെ അതിലേക്ക ഇറക്കുവാൻ തക്ക ത്രാണിയും, ഉത്സാഹവും ഉള്ളവർ ഈ ദിക്കിൽ ചുരുങ്ങും. പത്തൊ, ഇരിപതൊ ആളുകൾ ഒന്നിച്ച് ഒരു യോഗമായി ചേൎന്നു ഒരു വൎത്തമാനകടലാസു നടത്തുവാനായി തുടങ്ങിയാൽ ആയതു അ പത്രത്തിന്റെ സ്ഥിരതക്കും, സ്വാതന്ത്ര്യത്തിന്നും ഉപയോഗത്തിന്നും അധികം ഇടവരുന്നതാണ. ഇതിന്നും പുറമെ, നാട്ടുഭാഷകളിലുള്ള വൎത്തമാനകടലാസ്സുകളിൽ പ്രവൃത്തി എടുക്കുന്നത ഉയൎന്ന തരം പരിക്ഷകൾ ജയിച്ചവൎക്ക കുറെ ലഘുത്വമാണെന്നുള്ള ഒരു

മൂഢവിശ്വാസം നമ്മുടെ ഇടയിൽ കടന്നു കൂടിയിരിക്കുന്നു. നവീനവിദ്യാഭ്യാസം ലഭിച്ചവർ മാതൃഭാഷാഭിവൃദ്ധിയിൽ വളരെ വിമുഖത കാണിക്കുന്നതുകൊണ്ട സ്വഭാഷയിലുള്ള വൎത്തമാനപത്രങ്ങളുടെ പത്രാധിപത്വവും മററും വഹിക്കുവാൻ ഒരുങ്ങുന്നവരുടെ എണ്ണവും ചുരുക്കം. ഭേദപ്പെട്ട ശമ്പളം കിട്ടുന്ന പക്ഷം ഈ കുറവു തീരുമായിരിക്കാം.

ലേഖനങ്ങളും, ഉപന്യാസങ്ങളും അയക്കുന്നവൎക്ക പ്രതിഫലം കൊടുക്കുന്നപക്ഷം അതും പത്രത്തിൻെറ സ്ഥിതി ഭേദപ്പെടുത്തുമെന്നുള്ളതിന്നു വാദമില്ല. കേരളത്തിലെ അവസ്ഥക്ക മലയാള ഭാഷയിൽ, വളരെ മൂലധനത്തോടു കൂടിയ ഒരു ദിനപത്രത്തെ തന്നെ നടത്തുന്നതിന്നു സാധിക്കേണ്ടതാണ. പക്ഷെ അതിന്നാവശ്യമായ ഉത്സാഹവും, ധൈൎയ്യവും, ഐകമത്യവും നമുക്കുണ്ടാകുമൊ?



## 10-ാം അദ്ധ്യായം.

### ലണ്ടനിലെ വിനോദസ്ഥലങ്ങൾ.

രാത്രിയിൽ 11 മണിയായി. ലണ്ടനിൽ കുറെ പ്രമാണപ്പെട്ട പ്രദേശമായ വെസ്റ്റ എൻറ (West End) ഒരു തെരുവിൽ കൂടി നാം പോകയാണെന്നു വിചാരിക്കുക. വാഹനങ്ങളുടെ എണ്ണം കുറേശെ കുറഞ്ഞുവരുന്നു. ജനങ്ങളുടെ തിരക്കും അല്പം ശമിച്ചിട്ടുണ്ടൊവെന്ന സംശയം. 11 മണിയടിച്ചു 5 മിനുട്ടു കഴിഞ്ഞു. ഉടനെ തെരുവുകളിൽ തിരക്കു വൎദ്ധിച്ചുതുടങ്ങി. അവിടവിടെ കാണുന്ന വാതിലുകളിൽകൂടി അസംഖ്യം ജനങ്ങൾ പുറത്തേക്കു വരുന്നു. വണ്ടികളിൽ കയറി ചിലർ പോകുന്നു. ചിലർ ആ വഴിക്കു തന്നെ അടുത്തുള്ള ഹോട്ടലുകളിൽ ഭക്ഷണത്തിന്നും കയറുന്നു. എന്തു തിരക്ക! എത്ര വണ്ടി! ഏതെല്ലാം തര

ക്കാരായ ജനങ്ങൾ! ഇവരെല്ലാം എവിടെനിന്നാണ വരുന്നത? നാടകം കാണുവാനായി പോയിരുന്നവരാണ ഇവർ. നാടകം കഴിഞ്ഞു പുറത്തേക്ക വരുമ്പോൾ ഉണ്ടായ തിരക്കാണ നാം കണ്ടത. ലണ്ടനിലെ നാടകസ്ഥലങ്ങളിൽ സാധാരണ നാടകം തുടങ്ങുന്നത 8 മണിക്കായിരിക്കും. ശരിയായി 11 മണിക്ക അവസാനിക്കുകയും ചെയ്യും. ഈ തിരക്ക കണ്ടു അത്ഭുതപ്പെട്ടുവാനില്ല. ഇതു മാതിരി ലണ്ടനിൽ ഏതെല്ലാം സ്ഥലങ്ങളിൽ ഈ സമയത്തു നാടകം കണ്ടു മടങ്ങുന്നവരുടെ തിരക്ക കാണാം. സുഖാനുഭവത്തിന്നു സമൎത്ഥന്മാർ ഇംഗ്ലീഷുകാർ തന്നെ. സംശയമില്ല. ഞായറാഴ്ചയൊഴിച്ചു മറെറല്ലാ ദിവസങ്ങളിലും രാത്രിയിൽ ഇമ്മാതിരി തിരക്ക കാണാം. ശനിയാഴ്ച രാത്രിയിൽ തിരക്ക മറെറല്ലാ ദിവസങ്ങളിൽ ഉള്ളതിനേക്കാളും കുറെ ജാസ്തിയായിരിക്കും. പിറെറ ദിവസം ഞായറാഴ്ചയാകകൊണ്ടു ആക്കും പ്രവൃത്തിയില്ലല്ലൊ. അതിന്നും പുറമെ ആഴ്ചയിലെ ശമ്പളം കിട്ടുന്നത എല്ലാ ശനിയാഴ്ചതോറും ആണ. പണവും, സമയസൌകൎയ്യവും രണ്ടും ഉണ്ടാകകൊണ്ടാണ ശനിയാഴ്ച ദിവസങ്ങളിൽ ഇത്ര അധികം തിരക്ക കാണുന്നത.

ഒരു ദിവസം നാടകം കാണുവാനും മററു വിനോദങ്ങൾക്കും ആയി ലണ്ടനിലെ നിവാസികൾ 30,000 പവൻ ചിലവു ചെയ്യുന്നുണ്ടെന്ന കണക്കാക്കിയിരിക്കുന്നു. ഇത്ര അധികം പണം വിനോദങ്ങൾക്കായി ചിലവു ചെയ്യുവാൻ മാത്രം എന്തു വിശേഷകാഴ്ചയാണ ഇവിടെ ഉള്ളത? നാടകസ്ഥലങ്ങളിൽ എന്നും വിടാതെ തിരക്കുണ്ടാകുവാൻ മാത്രം, ലണ്ടൻ നിവാസികളെ ആകൎഷിക്കുന്നതായ ഈ സ്ഥലങ്ങളുടെ സ്ഥിതി എന്താണ? നമുക്ക ഒരു നാടകാലയത്തിന്റെ അകത്തു കടന്ന നോക്കുക. ലണ്ടനിലെ പ്രധാന നാടകാലയങ്ങളിൽ അന്നന്നു നടക്കുന്ന നാടകങ്ങളുടെ പേരുകൾ വൎത്തമാനകടലാസുകളിൽ എല്ലാം കാ

ണാം. ഇതിന്നു പുറമെ സ്ഥലങ്ങളുടെ മുൻഭാഗത്തും വലിയ അക്ഷരങ്ങളിൽ എഴുതി വെച്ചിട്ടുണ്ടാകും. ശീട്ടു കൊടുക്കുവാനുള്ള ആപ്പീസ് ഉമ്മരത്തു കാണാം. ആവശ്യമുള്ളപക്ഷം നാലൊ അഞ്ചൊ ദിവസം മുമ്പു ശീട്ടു വാങ്ങി ഇരിക്കുവാനുള്ള സ്ഥലം ഉറപ്പിക്കാം. ശീട്ടു കിട്ടിയാൽ ഇരിക്കുവാൻ സ്ഥലം കിട്ടുമെന്നും തീച്ചയാണ. ശനിയാഴ്ച രാത്രിയിൽ നാടകം കാണുവാൻ പോകെണമെങ്കിൽ അന്നേക്കുള്ള ശീട്ടു രണ്ടു ദിവസം മുമ്പു വാങ്ങി വെക്കുകയാണ നല്ലത. ശീട്ടിൽ ഇന്ന നിലയിൽ, ഇത്രാമത്തെ വരിയിൽ, ഇത്രാം നമ്പ്ര കസേല എന്ന എഴുതിട്ടുണ്ടാകും. ശീട്ടു വാങ്ങിയാൽ ഉള്ളിലേക്കു വഴി കാണിച്ചു തരുവാനായി ആളുകാർ ഉണ്ട. അവർ പറഞ്ഞ വഴിക്കു മുകളിലേക്കു കയറി പോയാൽ അവിടെയും ഓരോരുത്തരെ അവനവൻെറ സ്ഥലത്തു കൊണ്ടുപോയി ഇരുത്തുവാൻ പരിചാരകന്മാർ ഉണ്ട. കാഴ്ചക്കാൎക്ക ഇരിക്കുവാനുള്ള സ്ഥലങ്ങൾ ഏകദേശം അൎദ്ധചന്ദ്രാകൃതിയിൽ ഒന്നൊന്നിനു മീതെ അഞ്ചൊ ആറൊ പ്രാന്തയായി പണിചെയ്തിരിക്കയാണ. ഈ ഓരൊ പ്രാന്തയിലും മെത്തകൊണ്ടുണ്ടാക്കിയ ഗാലറികൾ ഉണ്ട. ഈ ഗാലറിയിലെ വരികളിലും, ഓരോ വരികളിൽ അടങ്ങിയ കസേലകളിലും നമ്പ്ര ഉണ്ട. അതുകൊണ്ട ഇരിക്കുവാനുള്ള സ്ഥലം കണ്ടുപിടിക്കുവാൻ യാതൊരു പ്രയാസവും ഇല്ല. ഓരോരുത്തരുടെ കസേലയുടെ നേരെ ഒരു ചെറിയ പെട്ടി കാണാം. അതു ദൂരദശി കണ്ണാടി വെച്ചിരിക്കുന്ന പെട്ടിയാണ. വേഷക്കാരുടെ നാട്യങ്ങളും മററും സൂക്ഷ്മമായി തെളിഞ്ഞു കാണുവാൻ ഇതിൻെറ സഹായം കൂടാതെ ചിലൎക്ക സാധിച്ചില്ലെന്നു വരാം. അവരുടെ ഉപയോഗത്തിന്നായിട്ടാണ ഇതു വെച്ചിരിക്കുന്നത. അതു എടുത്തു ഉപയോഗിക്കുവാനായി ഒരു ചുരുങ്ങിയ വാടക, 6 പെനി, (6 ണ) കൊടുക്കണം. പെട്ടിയിൽ ഒരു ദ്വാരമുണ്ട. ആ ദ്വാരത്തിൽ കൂടി ആ

റു പെനിയുടെ വെള്ളിനാണ്യം ഇട്ടാൽ അപ്പോൾ പെട്ടി തുറക്കും. അതിലുള്ള ദൂരദശി കണ്ണാടിയെടുത്തു നാടകം കഴിയുന്നതുവരെ നമുക്കു ഉപയോഗിക്കാം. പിന്നെ അതിനെ അവിടെ തന്നെ വെക്കണം. ഇങ്ങിനെയെല്ലാമാണ കാഴ്ചക്കാർ ഇരിക്കുവാനും, കാണുവാനും ഉള്ള സൌകര്യം. കാഴ്ചക്കാർ ഇരിക്കുന്നതിന്റെ നേരെയാണ അരങ്ങ്. അരങ്ങിന്റെ അല്പം താഴെ സംഗീതക്കാരും ഇരിക്കുന്നു. ശരിയായി 8 മണിക്കു നാടകം തുടങ്ങും. ഒരു മിനുട്ട തെററുകയില്ല. നാടകത്തിന്റെ യോഗ്യതയും, അതിൽ അടങ്ങിയ പല കാഴ്ചകളും ഇവിടെ എത്രതന്നെ വിവരിച്ചാലും വായനക്കാൎക്ക ഊഹിക്കുവാൻ വളരെ പ്രയാസമായിരിക്കും. വളരെ പഠിച്ച, ശീലിച്ച, നടന്മാരെയാണ കാണുക. ഇവരെ തിരഞ്ഞെടുക്കുന്നതിലും പരിചയിപ്പിക്കുന്നതിലും, ഉടമസ്ഥന്മാർ വളരെ സൂക്ഷിക്കും. ഏതു വിദ്യക്കും, വിദ്വാന്മാരുടെ യോഗ്യതക്കനുസരിച്ച പ്രതിഫലം കിട്ടുന്ന ഈ മഹാപട്ടണത്തിൽ ജനങ്ങളുടെ പ്രീതി സമ്പാദിക്കുവാൻ ഭാഗ്യമുള്ള നടന്മാൎക്ക വളരെ ശമ്പളം കിട്ടുന്നതിൽ അത്ഭുതമില്ലെല്ലൊ. ആഴ്ചയിൽ അഞ്ഞൂറും, അറുന്നൂറും ചിലപ്പോൾ അതിൽ അധികവും ശമ്പളം വാങ്ങുന്ന ശ്രുതിപ്പെട്ട സ്ത്രീപുരുഷന്മാർ ലണ്ടനിൽ ഉണ്ട. ഇവൎക്ക ഈ വലിയ ശമ്പളം കൊടുക്കേണമെങ്കിൽ ഉടമസ്ഥന്മാൎക്ക എത്ര വരായ വേണമെന്നു വായനക്കാൎക്ക തന്നെ ആലോചിക്കാമെല്ലൊ. ഒരേ കഥ തന്നെ ഒരു നാടകാലയത്തിൽ വളരെ കാലം കളിച്ചുവെന്നു വരാം. ചിലപ്പോൾ ഒന്നും രണ്ടും കൊല്ലം വിടാതെ കളിച്ചുകൊണ്ടിരിക്കും.

നാടകാലയങ്ങൾ ചിലതു പ്രത്യേക ഉടമസ്ഥന്മാരുടേതും, ചിലതു കമ്പനിയായി നടത്തുന്നതും ആണ. അതാതു നാടകാലയത്തിലേക്കു ചേൎന്ന സ്ഥിരമാസ്പടിക്കാരായ വേഷക്കാർ ഉണ്ടാകും. ഒരു കഥ അഭ്യസിച്ചു അതു കുറെ കാലം കളിക്കും, അതു

കളിക്കുന്ന ഇടയിൽ വേറെ ഒരു കഥ അഭ്യസിക്കുന്നുണ്ടാകും. ഒന്നു കളിച്ചു കഴിഞ്ഞാൽ പിന്നെ മറെറാന്നു കളിക്കുവാൻ തുടങ്ങും. എല്ലാ നാടകസ്ഥലങ്ങളിലെ ഉടമസ്ഥന്മാരുടെയും കൂടി ഒരു യോഗമുണ്ട. ആ യോഗക്കാരാണ ലണ്ടനിലെ നാടകങ്ങളെ പററി തീൎച്ചചെയ്തു വേണ്ടുന്ന പരസ്യങ്ങൾ ചെയ്യുന്നത.

നാടകത്തെ പററി പറയുന്ന കൂട്ടത്തിൽ നാടകമെഴുത്തുകാരെ പററി അല്പമെങ്കിലും പറയാതെ നിവൃത്തിയില്ല. നാടകങ്ങൾ എഴുതി അസംഖ്യം പണം സമ്പാദിക്കുന്ന കവികൾ ഇവിടെ ധാരാളം ഉണ്ട. നമ്മുടെ നാട്ടിൽ നാടകങ്ങൾക്ക വിഷയീകരിക്കുന്നതു മിക്കതും പുരാണസംബന്ധമായ സംഭവങ്ങളായിരിക്കും. മതനിഷ്ഠയും, ഈശ്വരവിശ്വാസവും പാശ്ചാത്യരാജ്യത്തേക്കാൾ എത്രയൊ അധികമുള്ള ഈ നാട്ടിൽ ഇമ്മാതിരി കഥകൾ ജനങ്ങൾക്ക രുചിക്കുന്നതിലും അത്ഭുതമില്ല. എന്നാൽ ഇമ്മാതിരി നാടക കഥകൾ ലണ്ടനിൽ കാണുന്നതു വളരെ ചുരുക്കമായിരിക്കും. സമുദായ നടവടിയേയും, അതിലെ ഗുണദോഷങ്ങളേയും, വെളിവാക്കുന്ന കഥകളാണ ജനങ്ങൾക്ക വളരെ ഇഷ്ടം കാണുന്നത. ഈ ആവശ്യനിവൃത്തിക്കായി എഴുതിയിരിക്കുന്ന എത്രയൊ നാടകങ്ങൾ ഉണ്ട. അവകൾ ദിവസേന വൎദ്ധിച്ചു വരുകയും ചെയ്യുന്നു. നമ്മുടെ നാട്ടിൽ ഈ തരത്തിലുള്ള നാടകങ്ങളുടെ ദൌൎല്ലഭ്യം തീൎക്കേണ്ടുന്നത എത്രയും ആവശ്യമായിരിക്കുന്നു. കേരളത്തിലെ ചില നടവടികൾകൊണ്ടുണ്ടാകുന്ന ദൂഷ്യങ്ങൾ നാടകരൂപേണ കേരളീയരെ ധരിപ്പിക്കുന്നതായാൽ അത സമുദായപരിഷ്കാരത്തിന്നുള്ള പ്രയാസത്തെ എത്രയൊ ലഘുകരിക്കുന്നതാണ.

നാടകാലയങ്ങൾക്ക പുറമെ വേറെയും ലണ്ടനിൽ പല തരത്തിലുള്ള വിനോദസ്ഥലങ്ങൾ ഉണ്ട. മ്യൂസിക ഹാൾ (Music hall) എന്നു പറയുന്ന സ്ഥലങ്ങളിലാണ ജനങ്ങൾക്ക പിന്നെ

പ്രതിപത്തി കാണുന്നത. ഇവിടെ പല തരത്തിലുള്ള നേരം പോക്കുകൾ ഉണ്ടാകും. ചെറിയ കഥകൾ, ചെപ്പിടി വിദ്യകൾ, അഭ്യാസങ്ങൾ, സംഗീതം എന്നിങ്ങിനെയുള്ള വിനോദങ്ങളാണ ഇവിടെ കാണുക. നാടകാലയങ്ങളിൽ ഉള്ളതിനേക്കാൾ കൂലി അല്പം കുറഞ്ഞിരിക്കും ഈ വക സ്ഥലങ്ങളിൽ. നാടകത്തിന്ന സാധാരണയായി ഒരു ഷില്ലിങ്ങ മുതൽ ഒരു പവൻ വരെ കൂലിയുണ്ടാകും. രണ്ടും, നാലും ആളുകൾക്ക പ്രത്യേകം ഒന്നിച്ചിരിക്കുവാനുള്ള സ്ഥലത്തിന്ന ചില ആലയങ്ങളിൽ അഞ്ചും, പത്തും പവൻ കൊടുക്കേണ്ടിവരും. മ്യൂസിക്ഹാളിൽ കൂലി ഇത്ര ജാസ്തിയില്ല. ഇതു രണ്ടും കൂടാതെ ചിത്രമന്ദിരങ്ങൾ (Picture Palace) വേറെയുണ്ട. ഈ വക സ്ഥലങ്ങൾ ഇപ്പോൾ നമ്മുടെ നാട്ടിലും നടപ്പായി വരുന്നുണ്ട. പല കഥകളും, ലോകത്തിൽ നടക്കുന്ന ഓരോ സംഭവങ്ങളും ഇളകുന്ന ചിത്രമായി കാണാം ഇവിടെ. ഇവയാണ ലണ്ടനിലെ പല തരത്തിലുള്ള വിനോദസ്ഥലങ്ങളിൽ ചിലത. എവിടെ ചെന്നാലും, ആദരവിന്നും, ആവശ്യങ്ങളെ അന്വേഷിച്ചറിയുന്നതിന്നും യാതൊരു കുറവും ഇല്ല. തങ്ങൾക്ക ലാഭം ഉണ്ടാക്കി തരുന്നവരെ ഒരു വിധത്തിലും മുഷിപ്പിക്കാതിരിക്കുവാനുള്ള മുൻകരുതൽ ചെയ്യുവാൻ സാമത്ഥ്യവും, വകതിരിവും ഇംഗ്ലീഷകാരെ പോലെ അന്യ രാജ്യക്കാൎക്ക ഉണ്ടൊ എന്ന സംശയമാണ.

## 11-ാം അദ്ധ്യായം.

### രാത്രി സമയം ലണ്ടനിലെ സ്ഥിതി.

ലണ്ടൻ പട്ടണത്തെ വിവരിക്കുമ്പോൾ രാത്രിസമയം ഈ മഹാപട്ടണത്തിൽ കാണുന്ന കാഴ്ചകളെ പററി ഒന്നും പറയാതിരുന്നാൽ പട്ടണവിവരണം ഒരിക്കലും പൂൎത്തിയായി വരുവാനി

ടയില്ല. പട്ടണത്തിന്റെ ഒരു ഭാഗവും, പട്ടണത്തെ ഒരു സമയത്തിലും, കണ്ടതുകൊണ്ടുമാത്രം അതിന്റെ സൂക്ഷ്മസ്ഥിതി അറിയുവാൻ പ്രയാസമാണ. പകൽ കാണുന്ന കാഴ്ചകളൊന്നുമല്ല രാത്രിയിൽ കാണുന്നത. പകലായാലും രാത്രിയായാലും ലണ്ടനിൽ കാണുന്ന കാഴ്ച ഒരുപോലെ അത്ഭുതജനകം തന്നെ. പകൽസമയം ലണ്ടനിൽ കാണുന്ന കാഴ്ചയെ പററി ഈ ഭാഗത്തിന്റെ ആദ്യം പ്രസ്താവിച്ചിരുന്നുവെല്ലൊ. രാത്രിസമയം ലണ്ടനിൽ കാണുന്ന സംഗതികളെ പററിയാണ ഇവിടെ ഇപ്പോൾ വിവരിക്കുവാൻ പോകുന്നത.

രാത്രിയിൽ ഏഴ മണി കഴിയുമ്പോഴെക്ക തീവണ്ടി ആപ്പീസുകളിലും, വഴികളിലും, വണ്ടികളിലും ഉള്ള തിരക്ക ഇന്ന വിധമെന്ന കണ്ടറിയാത്തവൎക്ക വിചാരിക്കുവാൻ പ്രയാസമായിരിക്കും. ഏതു ഭാഗത്തേക്ക പോകുന്ന വണ്ടി ആയാലും വേണ്ടില്ല. എല്ലാം ഒരുപോലെ തിരക്കിയിരിക്കും. വണ്ടിയിൽ കയറി പോകുന്നതായാൽ നമുക്ക മുഴുവനും കാണുവാൻ സാധിക്കുന്നതല്ല. സൂക്ഷിച്ച, സാവധാനത്തിൽ നടന്ന ലണ്ടന്റെ പല ഭാഗങ്ങളിലായി ചെന്ന നോക്കുക.

ഒരു വീട്ടിൽ അതാ ഭക്ഷണത്തിന്നിരിക്കുന്നു. വേറൊരു വീട്ടിൽ ഭക്ഷണം കഴിഞ്ഞു കൂട്ടർ സംഗിതത്തിൽ ലയിച്ചുകൊണ്ടിരിക്കുന്നു. അടുത്ത മറെറാരു വീട്ടിലെ വാതിൽ തുറന്നു ഉടനെ ഒരു യുവാവും യുവതിയും കൂടി കൈ കോൎത്തുപിടിച്ചു ധൃതിപ്പെട്ടു നടക്കുന്നു. നാടകത്തിന്നു പോകുകയാണ. നാടകാലയങ്ങളെ നോക്കുക! എത്ര ജനങ്ങൾ ഈരണ്ടായി വഴിക്കുവഴിയെ നിന്നു ശീട്ടു വാങ്ങുവാൻ അവസരത്തെ കാത്തു നിൽക്കുന്നു. തിരക്കും, തള്ളും യാതൊന്നും ഇല്ല. വന്നവർ വന്നവർ വഴിയാലെ നിൽക്കും. അവർ നിൽക്കുന്നതു കണ്ടാൽ വല്ലവരും നിൎബ്ബന്ധിച്ചു നിൎത്തിയിരിക്കുകയാണെന്നു തോന്നും. ഇമ്മാതിരി, ജ

നങ്ങൾ വരിയായി നിൽക്കുന്നത മിക്ക നാടകശാലയങ്ങളുടെ മുമ്പിലും കാണാം.

നേരം എട്ടു മണി കഴിഞ്ഞു. ഇതാ പ്രധാനപ്പെട്ട ഒരു തെരുവിൽനിന്നു ചെറിയതായ ഒരു തിരുവു കാണുന്നു. ആളുകൾ അങ്ങോട്ടു പോകുന്നുണ്ട. തിരക്കും സാമാന്യം കാണുന്നുണ്ട. നമുക്ക അവിടെ പോയി നോക്കുക. അവിടെ കൂടിയിരിക്കുന്ന ആളുകളുടെ ഉടുപ്പും, സംസാരവും, സമ്പ്രദായവും കാണുമ്പോൾ വളരെ താണ തരക്കാരാണെന്നു തോന്നുന്നു. വാസ്തവവും അങ്ങിനെ തന്നെ, സാധുക്കൾക്കാവശ്യമായ സാധനങ്ങൾ വിൽക്കുന്ന സ്ഥലമാണ ഇത. പ്രത്യേകിച്ച് ഒരു ശനിയാഴ്ച രാത്രിയിലാണ ഇവിട്ടത്തെ തിരക്ക കാണേണ്ടത. ഇവിടെ കിട്ടാത്ത സാമാനം ഇല്ല. എണ്ണത്തിന്ന എല്ലാം ഉണ്ട. വാട്ടുസാമാനമൊ, ഉടുപ്പുസാമാനമൊ, വെപ്പുസാമാനമൊ എന്തായാലും വേണ്ടില്ല ഇവിടെ കിട്ടാതെ വരില്ല. തനിക്ക കൂലി ചെയ്തു കിട്ടിയ പണവും കയ്യിൽ എടുത്തു ഭാൎയ്യയേയും, മക്കളേയും കൂട്ടി അതാ ഒരു മനുഷ്യൻ തിരക്കിൽകൂടി നടക്കുന്നു. ഒരു പീടികയിൽ കയറി മകൾക്ക കളിക്കുവാൻ ഒരു പാവയെ വാങ്ങി. അടുത്ത മറെറാന്നിൽ കയറി മകന്നു ചില കളിസാമാനങ്ങൾ വാങ്ങി. ഉടുപ്പു വിൽക്കുന്ന സ്ഥലത്തെ ചൂണ്ടികാണിക്കുന്നു ഭാൎയ്യ. ഒന്നിന്നും തടസ്ഥം പറയാത്ത ഭൎത്താവു അവിടെനിന്നു അവൾക്ക ഒരു തൊപ്പിയും വാങ്ങി. ഇതുകൊണ്ടായില്ല. നാളെ ഞായറാഴ്ചയല്ലെ. ഭക്ഷണം ഭേദമായിട്ടു വേണ്ടെ. അതിന്നാവശ്യമായ സാധനങ്ങൾ വാങ്ങുക എന്നു നിശ്ചയിച്ചു കസാപ്പുഷാപ്പിൽ ചെന്നു അവിടെയും കുറെ പണം ചിലവാക്കി. മടിശ്ശീല നോക്കി ഒന്നു ഞെട്ടി. അടുത്തുള്ള വേറൊരു സ്ഥലത്തെ ചൂണ്ടികാണിച്ചു ഭാൎയ്യയോട എന്തൊ പറയുന്നു. കാൎയ്യം മറെറാന്നുമല്ല. കഴിഞ്ഞ ആഴ്ചയിൽ വീട്ടിൽ ചിലവിന്നു പോരാതെ

ഭാൎയ്യയുടെ ചില ഉടുപ്പും, വീട്ടിലെ ചില പാത്രങ്ങളും പണയത്തിൽ വെച്ചിട്ടുണ്ടായിരുന്നു. അങ്ങിനെ വെച്ച സ്ഥലമാണ അടുത്തു കാണുന്നത. ഇന്നു പണം മടക്കി കൊടുത്തു സാമാനങ്ങൾ മടക്കി വാങ്ങുവാൻ തരമാകുമൊ എന്നു സംശയിക്കുകയാണ. ആഴ്ചയിൽ പതിനാലൊ പതിനഞ്ചൊ ഷില്ലിങ്ങ സമ്പാദ്യം ഉണ്ടാകും. ഇതുകൊണ്ട എന്തെല്ലാം കഴിക്കണം. പണയം വാങ്ങി പണം കൊടുക്കുന്നവരുടെ ഷാപ്പിൽ കാണുന്ന തിരക്ക കണ്ട ഒട്ടും അത്ഭുതപ്പെടുവാനില്ല. സാധനങ്ങൾ പണയത്തിൽനിന്ന എടുത്തിട്ടില്ലെങ്കിലും വിരോധമില്ല. അടുത്തുള്ള മദ്യഷാപ്പിൽ കയറാതെ നിവൃത്തിയില്ല. എട്ടും പത്തും മിനുട്ടു നടക്കുമ്പോഴെക്ക അവിടെ ഒരു മദ്യഷാപ്പു കാണാം. എല്ലാററിലും ഒരുപോലെ തിരക്കുണ്ട. സ്ത്രീകളും പുരുഷന്മാരും ഒരുപോലെ കുടിച്ചു, മദിച്ചു, കളിച്ച് ലഹളയായിരിക്കുന്നതു കാണാം. എത്ര കുടുംബങ്ങളെ ദരിദ്രത്തിലും അപമാനത്തിലും അകപ്പെടുത്തി മദ്യഷാപ്പുകാർ ധനവാന്മാരായി തീരുന്നു! സ്ത്രീകൾ കുടിച്ചു സ്വബുദ്ധി വിട്ടു അലയുന്നതു കാണുമ്പോഴാണ അധികം സങ്കടം തോന്നുന്നത!

ഈ സ്ഥലങ്ങളിൽനിന്നെല്ലാം വിട്ടു കുറെ ഭേദമായ സ്ഥലത്തേക്കു നമുക്കു പോകുക. വഴിക്കൽ അതാ ഒരു പോലീസുകാരൻ കയ്യിൽ ഒരു റാന്തലും പിടിച്ച് ഓരോ വീട്ടിന്റേറയും ഉമ്മറത്തു ചെന്നു അല്പം താമസിച്ചു പിന്നേയും നടക്കുന്നു. ഇതിന്റെറ ആവശ്യം എന്താണ? ഷാപ്പുകൾ നല്ലവണ്ണം പൂട്ടിയിട്ടുണ്ടൊ, വീടുകളുടെ വാതിലുകൾ ഭദ്രമായി അടച്ചിട്ടുണ്ടൊ എന്നു നോക്കുകയാണ. മഞ്ഞായാലും, മഴയായാലും, പകലായാലും, രാത്രിയായാലും പോലീസുകാരൻ തന്റെറ മുറയെ ചെയ്യാതിരിക്കയില്ല. ലണ്ടൻ പോലീസിനെ പററി ആക്ഷേപം കേൾക്കുന്നത എത്രയൊ ചുരുക്കം.

ഒമ്പതു മണി കഴിഞ്ഞു. തിരക്കിന്നു യാതൊരു കുറവും ഇല്ല. കച്ചവട സ്ഥലങ്ങളും മററും അടച്ചിരിക്കുന്നു. ആ ഭാഗത്തൊന്നുമല്ല തിരക്കു. പ്രവൃത്തിയെല്ലാം കഴിഞ്ഞു സുഖാനുഭവത്തെ തിരഞ്ഞു നടക്കുന്ന സമയമല്ലെ ഇപ്പോൾ. ഭക്ഷണത്തിന്നുള്ള സ്ഥലങ്ങളിൽ തിരക്കു ധാരാളം കാണുന്നുണ്ട. പുറത്തു പ്രധാനപ്പെട്ട ചില സ്ഥലങ്ങളിലും വല്ല ഉത്സവങ്ങൾക്കെന്നപോലെ ജനങ്ങൾ തിരക്കി പോകുന്നു. എന്തു വെളിച്ചം! എത്ര ജനങ്ങൾ! പിക്കഡിലി, (Piccadily) ചാറിങ്ങ് ക്രോസ്, (Charing Cross) ലെസ്റ്റർ സ്ക്വായർ (Leicester Square) എന്നീ സ്ഥലങ്ങളിൽകൂടി നടന്നാൽ രാത്രിസമയം കാണുന്ന കാഴ്ച നമ്മിൽ ലജ്ജയും, വ്യസനവും, അതിശയവും തോന്നിപ്പിക്കും. എത്ര യുവതികൾ മോഹനവേഷം ധരിച്ചു മനോശക്തി ഇല്ലാത്ത പുരുഷന്മാരെ വശീകരിക്കുവാൻ ശ്രമിക്കുന്നു. അവരുടെ വേഷവും, നാട്യവും, നോട്ടവും, നടത്തവും ഒരുപോലെ നമ്മിൽ പുഛവും ചിലപ്പോൾ വെറുപ്പും തോന്നിപ്പിക്കുന്നു. പല പ്രായത്തിലും, പല തരത്തിലും, പല അവസ്ഥയിലും കാണുന്ന ഈ നിർഭാഗ്യവതികളുടെ സൂക്ഷ്മസ്ഥിതി അറിയുമ്പോൾ അവരോടു വെറുപ്പു തോന്നുന്നതിന്നു പകരം അവരുടെ അവസ്ഥയോൎത്ത് നമുക്കു വ്യസനമാണ തോന്നുക. ഒരാളുടെ പ്രവൃത്തിയെ പററി നാം അഭിപ്രായപ്പെടുന്നതിന്നു മുമ്പായി ഏതു നിലയിൽ ഇരുന്നാണ ആ പ്രവൃത്തി ചെയ്തതു എന്നുകൂടി നാം ആലോചിക്കണം. ഈ തരത്തിൽ നടക്കുന്ന യുവതികളിൽ നൂററിന്നു എമ്പതും ദരിദ്രനിവൃത്തിക്കു വേണ്ടിയാണ ഈ തൊഴിൽ തുടങ്ങിയിരിക്കുന്നതു. ബാക്കിയുള്ളവർ ചിലർ ദുൎന്നടപ്പിന്നായുള്ള അടക്കവയ്യാത്ത വാസനകൊണ്ടും, ചിലർ ദേഹാദ്ധ്വാനം ചെയ്തു സമ്പാദിക്കുവാനുള്ള മടികൊണ്ടും ഇങ്ങിനെ പല കാരണങ്ങളാലുമാണ ചാരിത്രത്തെ ത്യജിച്ച് തെരുവുകളിൽകൂടി ഉലാത്തികൊണ്ടിരിക്കുന്നതു. പ്ര

സ്ഥാവയോഗ്യമല്ലാത്ത ഇവരുടെ സ്ഥിതിയെ പററി അറിയുന്തോറും പാശ്ചാത്യ പരിഷ്കാരത്തിന്റെ ചില ന്യൂനതകൾ മനസ്സിന്നു മുമ്പിൽ തെളിഞ്ഞു കാണുന്നു. ഇതെല്ലാം കണ്ടും, കണ്ട കാഴ്ചകളെ പററി ആലോചിച്ചും സമയം പോകുന്നത അറിയുന്നില്ല. ഇനി നമുക്ക പട്ടണത്തിലെ മറെറാരു ഭാഗത്തേക്ക തിരിക്കുക.

അതാ വലിയ ഒരു എടുപ്പു കാണുന്നു. ഒരു മോട്ടർകാർ അതിന്നു മുമ്പാകെ വന്നു അതിൽ ഉണ്ടായിരുന്നവർ ഇറങ്ങുന്നതിന്നു മുമ്പായി പിന്നെയും ഒരു വണ്ടി അവിടെ എത്തി. ഇങ്ങിനെ വിടാതെ വണ്ടികൾ വന്നുകൊണ്ടിരിക്കുന്നു. ആളുകൾ ഇറങ്ങുന്നു. എന്താണ ഈ സ്ഥലം. രാത്രി ഒരു മണി ആകാറായി. ഈ സമയത്ത എന്തിന്നാണ ഇത്ര ആളുകൾ ഇവിടെ വരുന്നത. ഇതാണ ലണ്ടനിൽ രാത്രിയിൽ മാത്രം തുറക്കുന്ന ക്ലബ്ബുകളിൽ (Night Clubs) ഒന്നു. ഇമ്മാതിരി സ്ഥലങ്ങൾ ലണ്ടനിൽ കുറെയുണ്ട. പാട്ടും, കളിയും, കുടിയും ആയി രാത്രി കഴിച്ചുകൂട്ടുവാനായി വരുന്നവരാണ ഇവിടെ. സാധാരണ വളരെ പണം ഉള്ളവർ മാത്രമെ ഇമ്മാതിരി ക്ലബ്ബുകളിൽ മെമ്പ്രമാരായി ചേരുകയുള്ളു. ഒരാൾക്ക പത്തും പതിനഞ്ചും പവൻ ഒരു രാത്രിയിൽ ഇവിടെ ചിലവാകുന്നതു അസാധാരണയല്ലെന്നാണ കേൾക്കുന്നത.

ധനവാന്മാരുടെ ഈ ലഹളയെല്ലാം കണ്ടു ഇനി നമുക്ക ഇതിന്നുനേരെ വിപരീതമായ ഒരു കാഴ്ച കാണുവാനായി പോകുക. തേംസ് നദിയുടെ വക്കത്തുകൂടി നടന്നാൽ മനസ്സലിയുന്നതായ ചില കാഴ്ചകൾ കാണാം. കീറി പൊളിഞ്ഞ കുപ്പായവും ഇട്ട്, വെറും നിലത്തു തണുത്തു വിറച്ചു കിടക്കുന്ന പുരുഷന്മാരും, സ്ത്രീകളും, കുട്ടികളും ഒട്ടും ചുരുക്കമല്ല. എത്ര ധനമുള്ള രാജ്യം! ഈ സാധുക്കൾക്ക കിടക്കുവാൻ വേറെ സ്ഥലം ഇല്ലെന്നു വരു

മ്പോൾ ലണ്ടന്റെ അവസ്ഥയെ പറ്റി ഞാൻ എന്തു പറയട്ടെ! ഒരു കൂട്ടർ അനുഭവിക്കുന്ന സുഖവും മറ്റേവർ അനുഭവിക്കുന്ന സങ്കടവും തമ്മിൽ എന്തു വ്യത്യാസം! തേംസ് നദിയിലേക്കു നോക്കുക. പോലീസുകാർ തോണിയിൽ പുഴയുടെ പല ഭാഗങ്ങളിലായി സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. തേംസിലേക്കുള്ള പോലീസു വേറെയാണ്. സാമാനങ്ങൾ വല്ലവരും കളവു ചെയ്യുന്നുണ്ടോ, ആത്മഹതി ചെയ്വാനായൊ, അബദ്ധത്തിൽ അറിയാതെയൊ, വല്ലവരും പുഴയിൽ വീഴുന്നുണ്ടൊ എന്നും മററും നൊക്കി ജാഗ്രതയായി അവരുടെ പ്രവൃത്തി നടത്തുന്നു.

പുഴവക്കു വിട്ടു പിന്നെയും തെരുവിലേക്കു വന്നാൽ നിരത്തിൽ വെള്ളം വിട്ടു കഴുകുന്നതു കാണാം. പട്ടണത്തിലെ പ്രധാന നിരത്തുകളിലെല്ലാം മര ഇഷ്ടികകൾ പാകിയിരിക്കയാണെന്നു മുമ്പൊരിക്കൽ പറഞ്ഞിട്ടുണ്ടല്ലൊ. ഇതെല്ലാം ദിവസേന രാത്രി തിരക്കെല്ലാം അവസാനിച്ചാൽ കഴുകി വെടിപ്പാക്കും.

ലണ്ടനിലെ ഈ പ്രദേശമെല്ലാം നടന്നു നോക്കുമ്പോഴെക്കു നേരം നാലു മണി ആവാതിരിക്കയില്ല. വർത്തമാനകടലാസുകളെ കൊണ്ടുപോകുന്ന തിരക്കും കണ്ടു നാം അങ്ങിനെ തന്നെ കവൻറ് ഗാർഡൻ ചന്ത (Covent Garden Market) യിൽ ചെന്നു നോക്കുക. പ്രഭാതസമയത്താണു ഇവിടുത്തെ തിരക്കു കാണ്മാൻ കൌതുകം. പച്ചക്കറി സാമാനങ്ങളും, പുഷ്പങ്ങളും മററും ചെറിയ കച്ചവടക്കാർ ഒന്നായി വാങ്ങി കൊണ്ടുപോകുന്ന സ്ഥലമാണ ഇതു. ഇവിടുത്തെ തിരക്കും; ലഹളയും കാണേണ്ടതു തന്നെ. രാത്രിസമയം ലണ്ടനിൽ കാണുന്ന പല വിശേഷകാഴ്ചകളിൽ ചിലതു ഇവയാണ.

## 12-ാം അദ്ധ്യായം.

ലണ്ടനിലെ ദരിദ്രന്മാർ.

ഇതിന്നു മുമ്പ വായിച്ച അദ്ധ്യായങ്ങളിൽനിന്ന വായനക്കാരുടെ മനസ്സിൽ ഉദിച്ച ചിത്രത്തിന്നു നേരെ വിപരീതമായ ഒന്നാണ ഈ അദ്ധ്യായത്തിൽ വിവരിക്കുവാൻ പോകുന്ന സംഗതികളിൽനിന്ന ജനിക്കുക. ധനത്തിൻെറ സമൃദ്ധിയും, ദരിദ്രതയുടെ മൂച്ഛതയും രണ്ടും ലണ്ടൻ പട്ടണത്തിൻെറ രണ്ടററത്തായി കാണാം. ലണ്ടനിൽ വെസ്റ്റ് എൻറ് (West End) എന്ന ഭാഗത്തിലെ യോഗ്യതയും, മഹിമയും, കണ്ട ഈസ്റ്റ് എൻറ് (East End) എന്ന സ്ഥലത്തുള്ള മ്ലേച്ഛതയും, ദരിദ്രതയും കണ്ടാൽ ഈ രണ്ടു സ്ഥലവും ഒരേ പട്ടണത്തിലാണെന്ന വിശ്വസിക്കുവാൻ പ്രയാസമായിരിക്കും. ഒരു സ്ഥലത്തുള്ള വലിയ എടുപ്പുകളും, വാഹനങ്ങളുടെ പോക്കും, ജനങ്ങളുടെ തിരക്കും, മററ സ്ഥലത്തുള്ള വൃത്തികെട്ട വീടുകളും, പഠിപ്പില്ലാത്ത ജനങ്ങളും, അവരുടെ നടവടിയും, തമ്മിലുള്ള വ്യത്യാസം അവാച്യമായ ആശ്ചയ്യത്തെ ജനിപ്പിക്കുമെന്നുള്ളതിന്നു വാദമില്ല. ലോകത്തിൽ സകല രാജ്യങ്ങളിലും നിവസിക്കുന്ന ധനവാന്മാരും ദരിദ്രന്മാരും തമ്മിലുള്ള അവസ്ഥാവ്യത്യാസം വളരെ ഉണ്ടല്ലൊ. എന്നാൽ ലണ്ടനെ പോലെ ഈ വ്യത്യാസത്തെ അധികരിച്ചു തെളിയിപ്പിക്കുന്ന സ്ഥലങ്ങൾ വേറെ ഉണ്ടൊ എന്ന സംശയമാണ.

ഉപജീവനമാൎഗ്ഗത്തിന്നു പണമില്ലാതേ പട്ടിണി കിടന്നു വലയുന്ന സാധുക്കളുടെ സ്ഥിതിയെ പററി അല്ല നമുക്കു അധികം പരിതാപം തോന്നുക. മാനവും, മൎയ്യാദയും, മനുഷ്യന്നു ആവശ്യമായ മററനേക ഗുണങ്ങളും, ദൂരെ എറിഞ്ഞു, ഭാൎയ്യയേയും കുട്ടികളേയും ദ്രോഹിച്ചു, മൃഗങ്ങളേക്കാൾ കഷ്ടസ്ഥിതിയിൽ

ജീവിച്ചുവരുന്ന അനേകായിരം മനുഷ്യരുടെ സ്ഥിതി കാണുമ്പോഴാണ മനസ്സിൽ വ്യസനവും, ആശ്ചൎയ്യവും ഉണ്ടാകുന്നത. ലണ്ടനിലെ ഈ പ്രദേശത്തെ കാണുവാൻ സംഗതി വന്ന ഒരാൾ തന്റെ ജീവകാലം മുഴുവനും, ആ കാഴ്ച മറക്കുന്നതല്ല.

കൂലിപ്പണി എടുത്തു സ്വല്പം വല്ലതും കിട്ടിയതിനെ മദ്യപാനം മുതലായ ദുർവ്യയങ്ങൾ ചെയ്തു, പണിയും പോയി, പണവും കളഞ്ഞു, പലരോടും ഇരന്നും, പണം കിട്ടാഞ്ഞാൽ കവന്നും, ജീവകാലം കഴിച്ചുകൂട്ടുന്ന കൂട്ടരെയാണ മിക്കതും ലണ്ടനിലെ സ്ലംസ് (Slums) എന്നു പറയുന്ന ദരിദ്രകുടിലുകളിൽ താമസിച്ചുവരുന്നത.

ഭേദപ്പെട്ട ആളുകൾ ഈ ദിക്കിൽ പോകുന്നത വളരെ ചുരുക്കമായിരിക്കും. അങ്ങിനെ വല്ലവരെയും കാണുമ്പോൾ, ഈ ദിക്കിലെ ജനങ്ങൾ കാണിക്കുന്ന ആശ്ചൎയ്യത്തിന്നും, ആഹ്ലാദത്തിന്നും കണക്കില്ല. കറുത്ത മനുഷ്യരെ ഇവിടെ എങ്ങാനും കണ്ടാൽ പിന്നെത്തെ കഥ പറയേണ്ട. എന്തു നിലവിളിയാണ! എന്തു ഓട്ടമാണ! എന്തു ഉത്സാഹമാണ! നമ്മുടെ രാജ്യത്തു ചെറുമക്കളും മററും പാൎക്കുന്ന മാതിരിയിലുള്ള ഒരു കുടിലിൽ ലണ്ടനിലെ മേൽപറഞ്ഞ തരത്തിലുള്ള കൂട്ടർ മൂന്നും നാലും കുടുംബങ്ങൾ തിങ്ങി പാൎക്കും. ജീവകാലം മുഴുവനും ഒരു കുളികൂടി കഴിക്കാതെ, അഴുക്ക പററി, രോഗവും പിടിച്ചു, അങ്ങിനെ കഴിയും ഈ നിൎഭാഗ്യവാന്മാരുടെ കാലം. അവർ സംസാരിക്കുന്ന ഭാഷ ഇംഗ്ലീഷാണെങ്കിലും നമുക്ക തിരിയുകയില്ല. പഠിപ്പും ഇല്ല. ഭേദപ്പെട്ടവരുമായി സഹവാസത്തിന്നും ഇടയില്ല. ഉച്ചാരണങ്ങൾക്കെല്ലാം വളരെ വ്യത്യാസം ഉണ്ട. അവരുടെ അടുക്കൽ ഇടക്കിടെ പോയി പരിചയമുള്ളവൎക്കല്ലാതെ അവരുടെ സംസാരം മനസ്സിലാക്കുവാൻ മററുള്ളവൎക്ക സാധിക്കയില്ല. രാത്രിസമയമെന്നു വേണ്ട പകൽസമയത്തുകൂടി ഈ സ്ഥലങ്ങ

ളിൽകൂടി തനിയെ നടക്കുവാൻ വളരെ സൂക്ഷിക്കണം. വഴി നിശ്ചയമില്ലാത്തവരാണെന്നോ, സ്ഥലപരിചയം കുറഞ്ഞവരാണെന്നോ മനസ്സിലായാൽ, വഴി തെററിച്ച് വല്ല വഴിക്കും കൊണ്ടുപോയി കുലചെയ്യുന്നതിന്നുകൂടി ഇവർ മടിക്കയില്ല. ദരിദ്രവും, അവിദ്യയും അകത്തു കടന്നാൽ ദയയും, മര്യാദയും പുറത്തേക്കു വരും. ഒരുകാലത്തു ഈ സ്ഥലം, ദുഷ്ടമൃഗങ്ങൾ നിറഞ്ഞ കൊടുങ്കാടുപോലെ, ജനങ്ങൾക്കു ആ വഴിക്കു കടന്നുപോകുമ്പോൾ വളരെ ഭയത്തെ ജനിപ്പിച്ചിരുന്നു. ഇപ്പോൾ അത്ര തന്നെ ഉണ്ടെന്നു പറയുവാൻ സാധിക്കയില്ല.

ക്രിസ്തീയസംഘങ്ങളും, ധർമ്മബുദ്ധികളായ ജനങ്ങളും ലണ്ടനിലെ ഈ സാധുക്കളുടെ നിലയെ ഭേദപ്പെടുത്തേണ്ടതിന്നു വളരെ യത്നിച്ചുവരുന്നു. ഇവിടെ ചെറുമക്കളുടെയും, താണ ജാതിക്കാരെന്നു വിചാരിച്ചുവരുന്ന മററുള്ളവരുടെയും, സ്ഥിതിയെ പററി വളരെ ആക്ഷേപമായി പറയുന്ന വെള്ളക്കാർ ലണ്ടനിലെ ഈ സ്ഥലം ചെന്നു കണ്ടാൽ, നമ്മുടെ നാട്ടിലുള്ള സാധുക്കളുടെ സ്ഥിതി പല പ്രകാരത്തിലും ഭേദമാണെന്നു സമ്മതിക്കാതിരിക്കുന്നതല്ല. ദേഹശുദ്ധിയും, ഈശ്വരവിശ്വാസവും നമ്മുടെ നാട്ടിലുള്ളവൎക്ക് എത്രയൊ കൂടും. ഇതു രണ്ടും വൎദ്ധിപ്പിക്കുവാനും, ഇവരുടെ ഇടയിൽ പഠിപ്പു വൎദ്ധിപ്പിക്കുവാനും ആണ ഇപ്പോൾ ചില മഹാന്മാർ ശ്രമിക്കുന്നത. ഈ ദരിദ്രന്മാരുടെ കഷ്ടസ്ഥിതി കണ്ടു മനസ്സലിഞ്ഞു, അവരുടെ ഉദ്ധാരണത്തിന്നു വേണ്ടി തന്റെ ജീവകാലത്തെ സമൎപ്പിക്കുവാൻ നിശ്ചയിച്ച്, ഉത്സാഹത്തോടും, ധൈൎയ്യത്തോടും, അനുകമ്പയോടും വളരെ കാലം ഇവരുടെ ഇടയിൽ പ്രവൃത്തിയെടുത്ത സർ ജോൺ കെക്ക് (Sir John Kirk) ന്റെ ഒന്നിച്ചു പോയി ഇവൎക്കായി ഏൎപ്പെടുത്തിയിരിക്കുന്ന ചില പാഠശാലകളും, പ്രാൎത്ഥനസ്ഥലങ്ങളും, വിനോദസ്ഥലങ്ങളും കാണുവാനുള്ള അവസരം എനിക്കു ലഭിച്ചിരുന്നു. ആദ്യകാ

ലം സർ ജോൺ ഇവിടെ വരുവാൻ തുടങ്ങിയപ്പോൾ ചിലർ കല്ലുകൊണ്ടു എറിയുകയും, ചിലർ അടിക്കുവാൻ വരികയും ചെയ്യുകയുണ്ടായെന്നു ഇദ്ദേഹം പറകയുണ്ടായി. വളരെ കാലം ഇദ്ദേഹം ചിലരുടെ സഹായത്തോടു കൂടി അവിടെ ചില വിദ്യാലയങ്ങൾ എല്ലാം കെട്ടി, പിന്നെ ഭരണാധികാരിമാരുടെ ദൃഷ്ടിയിൽ ഈ കാൎയ്യത്തെ കൊണ്ടുവന്നു ഇപ്പോൾ അങ്ങിനെയാണ വിദ്യാലയങ്ങൾ നടന്നുവരുന്നത. പണത്തിന്നും, പദവിക്കും ഇച്ഛിക്കാതെ മററുള്ളവരുടെ സ്ഥിതി നന്നാക്കുന്നതു തന്നെ തങ്ങൾക്കു സൌഖ്യം എന്നു കരുതി നിരന്തരം ആ വിഷയത്തിൽ യത്നിച്ചുവരുന്ന എത്ര പുരുഷരത്നങ്ങൾക്കു ലോകത്തിൽ കീൎത്തി കേൾക്കാതെ കാലം കഴിക്കേണ്ടിവരുന്നു!



## 13-ാം അദ്ധ്യായം.

### ബ്രൈട്ടൺ.

ബ്രൈട്ടനെ സാധാരണയായി "കടൽകരക്കുള്ള ലണ്ടൻ" എന്നു പറയുന്നതുകൊണ്ടു ലണ്ടലെ പററിയുള്ള വിവരണത്തിൻെറ കൂട്ടത്തിൽ ബ്രൈട്ടനെ പററി കുറെ പറയുന്നത ഈ വിവരണത്തെ പൂൎത്തിയാക്കുവാനെ ഇടയുള്ളൂ.

ബ്രൈട്ടൺ എന്ന പട്ടണം ലണ്ടനിൽനിന്ന 51 നാഴിക തെക്കു കടൽകരയിലുള്ള ഒരു ചെറിയ പട്ടണമാണ. രണ്ടു ലക്ഷം ജനങ്ങൾ നിവസിച്ചുവരുന്നതും 45 ചതുരശ്ര നാഴിക വിസ്തീൎണ്ണമുള്ളതും ആയ ഈ പട്ടണം ദേഹസൌഖ്യത്തിന്നു വളരെ പററിയതാകകൊണ്ടു ലണ്ടൻനിവാസികൾ തിരക്കുള്ള ലണ്ടൻപട്ടണത്തിൽനിന്ന സുഖം എടുക്കുവാനായി ഇവിടെ ഇടക്കിടെ പോകുന്നത അസാധാരണയല്ല. ലണ്ടനിൽനിന്ന ബ്രൈട്ടനിലേക്കും അവിടെനിന്ന തിരിച്ചു ഇങ്ങോട്ടും ദിവസം ആറും ഏ

ഴം പ്രാവശ്യം വണ്ടി ഉണ്ടാകകൊണ്ടും, യാത്ര ഒരു മണിക്കൂറോളം മാത്രം ഉള്ളതുകൊണ്ടും, ഇവിടെനിന്ന ബ്രൈട്ടണിലേക്ക പോകുന്നതിന്ന നല്ല സൌകൎയ്യമുണ്ട. രോഗത്തിൽനിന്ന സുഖപ്പെട്ടുവരുന്ന സമയം കുറെ കാലം ബ്രൈട്ടനിൽ ചെന്ന താമസിക്കുവാനായി ഡോക്ടർമാർ സാധാരണ ഉപദേശിക്കും. തീപ്പെട്ടുപോയ എഡ്വെർഡ് ചക്രവൎത്തി ദേഹസുഖത്തിന്നായി പലപ്പോഴും ഇവിടെ വന്ന താമസിച്ചിട്ടുണ്ട. ബ്രൈട്ടന്റെ ഈ യോഗ്യത കണ്ടറിഞ്ഞിട്ട അധികം കാലമായിട്ടില്ലെങ്കിലും പട്ടണത്തിലെ എടുപ്പുകളും, ജനങ്ങളുടെ തിരക്കും ഏകദേശം ലണ്ടൻ പോലെ തന്നെയിരിക്കും.

സമുദ്രത്തിന്റെ കരയിൽ നാലഞ്ചു നാഴിക നീളത്തിൽ വൃത്തിയായി കെട്ടിയുണ്ടാക്കിയിരിക്കുന്ന നടവഴി ബ്രൈട്ടനിലെ ഒരു പ്രധാന കാൎയ്യയാണെന്നുള്ളതിന്ന സംശയമില്ല. ചില സ്ഥലങ്ങളിൽ ഇതു മൂന്ന പതനമായി കെട്ടി പൊന്തിച്ചിരിക്കയാണ. താഴത്തെ പതനത്തിൽ മുക്കുവന്മാരുടെ വീട്ടുകളും, ഷാപ്പുകളും മററും ഉണ്ട. സുഖാനുഭവത്തിന്നായി പട്ടണത്തിൽ വന്നിരിക്കുന്ന അനേകായിരം ആളുകൾ അങ്ങും ഇങ്ങും ഉലാത്തികൊണ്ടിരിക്കുന്നതും, രോഗികളെയും വൃദ്ധന്മാരെയും വാഹനങ്ങളിൽ കയററി കൊണ്ടുപോകുന്നതും, ചെറുകുട്ടികൾ കോവർകഴുതയുടെ പുറത്തു കയറി സവാരി ചെയ്യുന്നതും, സമുദ്രവക്കത്തു കളിച്ചുകൊണ്ടിരിക്കുന്നതും, ഇങ്ങിനെ പല കാൎയ്യകളും ബ്രൈട്ടനിലെ കടൽവക്കത്തുകൂടി നടന്ന നോക്കിയാൽ കാണാം.

വേനൽകാലത്തു സമുദ്രസ്നാനത്തിന്നായി അനേകം ജനങ്ങൾ ഇവിടെ വരും. ഇവരുടെ ആവശ്യത്തിന്നായുള്ള വളരെ വണ്ടികൾ സമുദ്രക്കരയിൽ നിൎത്തിയിട്ടുണ്ട. ഈ വക വണ്ടികൾ നാലു ഭാഗവും മറച്ചിരിക്കും. വണ്ടിയുടെ ഉള്ളിൽ പോയി അതുവരെ ധരിച്ചിരുന്ന വസ്ത്രം മാററി കുളിക്കുമ്പോൾ ധരിക്കുവാ

നുള്ള ചെറിയ കുപ്പായം ഇട്ടു തെയ്യാറായാൽ ഈ വണ്ടി വലിച്ചു വെള്ളത്തിൻെറ അടുക്കൽ കൊണ്ടുപോകുന്നു. എന്നാൽ വണ്ടിയിൽനിന്നു നേരെ വെള്ളത്തിൽ ഇറങ്ങി കുളിച്ചു, കുളിയും കഴിച്ചു രണ്ടാമതും വണ്ടിയിൽ വന്നു ഉടുപ്പു ധരിക്കും. വണ്ടികൊണ്ടുള്ള ഉപയോഗം ഉടുപ്പു മാറേറണ്ടുന്ന ആവശ്യത്തിന്നു മാത്രമാണ. സമുദ്രസ്നാനത്തിൻെറ ആവശ്യവും സുഖവും പാശ്ചാത്ത്യന്മാരെ പോലെ തന്നെ നാമും ധരിച്ചിട്ടുണ്ടല്ലോ. പക്ഷെ ഇവർ സ്നാനംചെയ്യുന്നത ദേഹസുഖത്തിന്നും വിനോദത്തിന്നും വെണ്ടിയാണ. ദേഹശുചിക്ക ആവശ്യമായ കൎമ്മങ്ങളെ കൂടി മതാചാരത്തിൽ ഏൎപ്പെടുത്തിയിരിക്കുന്ന ഹിന്തുക്കളായ നാം സമുദ്ര സ്നാനത്തെയും മോക്ഷപ്രാപ്തിക്ക ഉതകുന്ന ഒരു ക്രിയയായി വിചാരിക്കുന്നതിൽ അത്ഭുതമില്ലല്ലോ.

അറുനൂറടി നീളത്തിൽ സമുദ്രത്തിലേക്ക കെട്ടിയിറക്കിയിരിക്കുന്ന ഒരു വലിയ പാലം ഇവിടുത്തെ മറെറാരു വലിയ കാഴ്ചയായി വിചാരിക്കണം. ഇങ്ങിനെ രണ്ടു പാലം ഇവിടെ ഉണ്ടെങ്കിലും ഇതിൽ "പൊലസ് പിയർ" എന്ന ഇട്ടിട്ടെ പണിചെയ്തിരിക്കുന്ന ഒരു പാലത്തെ പററി മാത്രമാണ ഇവിടെ പ്രസ്താവിക്കുന്നത. രാത്രിസമയത്ത ഈ പാലത്തിൻെറ ചുററും അതിന്മേൽ പണിചെയ്തിരിക്കുന്ന എടുപ്പുകളിന്മേലും ജ്വലിച്ചുകൊണ്ടിരിക്കുന്ന അനേകായിരം വിദ്യുഛക്തി ദീപങ്ങളെകൊണ്ടുണ്ടാകുന്ന ആ മനോഹര കാഴ്ചക്ക തുല്യമായി ഞാൻ ലണ്ഡനിൽ കൂടി യാതൊന്നും കണ്ടിട്ടില്ലെന്നു പറയാം. ഈ പാലത്തിൻെറ മേൽ ഒരു പൂന്തോട്ടം, ഒരു നാടകശാല, ചില വില്പനസ്ഥലങ്ങളും, ഇതെല്ലാം ഉണ്ട. നാടകസ്ഥലത്തിൻെറ ഉള്ളിൽ ചെന്നാൽ ഇതു സമുദ്രത്തിലേക്ക കേട്ടിയിറക്കിയിരിക്കുന്ന ഒരു പാലത്തിൻെറ അററത്താണ പണിചെയ്തിരിക്കുന്നതെന്ന നാം വിചാരിക്കയില്ല. അതി ഗംഭീരമായ തിരകൾ വിടാതെ അടിച്ചുകൊണ്ടിരിക്കുന്ന

ണ്ടെങ്കിലും പാലത്തിന്ന യാതൊരു ഇളക്കവും ഇല്ല. മനുഷ്യന്റെ കടന്ന ബുദ്ധിയുടെയും അതിരററ ഉത്സാഹത്തിന്റെയും ഫലമായി ഇട്ടിക്കിൽ കാണുന്ന അനേകം കാഴ്ചകൾ ഇന്ത്യയിൽനിന്ന വരുന്ന ഒരു യാത്രക്കാരന്ന കൌതുകത്തേക്കാൾ അധികമുണ്ടാക്കുന്നത വ്യസനത്തെയാണ. വെളിയിൽ ചെന്ന ഓരോ രാജ്യങ്ങളുടെ പരിഷ്കാരവും അഭിവൃദ്ധിയും കാണുമ്പോൾ മാത്രമാണ നമ്മുടെ സൂക്ഷ്മസ്ഥിതി നാം അറിയുന്നത. സ്വാൎത്ഥത്തെ വെടിഞ്ഞു സ്വരാജ്യാഭിവൃദ്ധിയിൽ നിരന്തരം യത്നിക്കുവാനുള്ള ക്ഷമയും ഉത്സാഹവും പാശ്ചാത്യന്മാരേക്കാൾ നമുക്ക കുറയും എന്നുള്ളത വ്യസനപൂൎവ്വം സമ്മതിക്കേണ്ടിയിരിക്കുന്നു. ഈ സ്വഭാവം ഇന്ത്യക്കാരിൽ നിലനിൽക്കുന്നതുവരെ ഇന്ത്യയിലെ വിദ്യാഭ്യാസത്തിന്നും വ്യവസായത്തിന്നും മററു രാജ്യങ്ങളെ പോലെ അഭിവൃദ്ധി ഉണ്ടാകുവാനും അസാദ്ധ്യമാണ.

ഈ പാലത്തിന്റെ സമീപത്തായി കടൽജന്തുക്കളെ ജീവനോടുകൂടി പിടിച്ച പോററിവരുന്ന ഒരു സ്ഥലമുണ്ട. മദിരാശിയിൽ ഇതുമാതിരി ഒരു സ്ഥലം ഉണ്ടാക്കിട്ടുണ്ട. പക്ഷെ ബ്രൈട്ടണിൽ ഉള്ളതു അതിനേക്കാൾ വലിപ്പംകൊണ്ടും, ജന്തുക്കളുടെ തരവും എണ്ണവും കൊണ്ടും, വളരെ വിശേഷപ്പെട്ടിട്ടുള്ളതാണ. ഭൂലോകത്തിൽ വേറെ എങ്ങും കടൽജന്തുക്കളെ പോററിവരുന്ന ഇത്ര വിശേഷമായ സ്ഥലം ഇല്ലെന്നാണ അറിയുന്നത.

കടൽകാററു കൊള്ളുവാനായി വന്നിരിക്കുന്നവൎക്ക വക്കത്തുകൂടി സഞ്ചരിക്കേണ്ടതിന്ന ഠാം വണ്ടികൾ ഉണ്ട. ഈ വണ്ടികളുടെ ചക്രം വളരെ ചെറിയതായിരിക്കും. വെറും വിനോദത്തിന്നായിട്ടല്ലാതെ യാത്രക്കായി ഈ വണ്ടികൾ സാധാരണ ഉപയോഗിക്കുക പതിവില്ല. സമുദ്രക്കരയിലുള്ള കാഴ്ചകളെ കണ്ടാൽ പിന്നെ ഇവിടെ വരുന്ന ഒരു യാത്രക്കാരന്ന കാണേണ്ടതായ ഒരു കാഴ്ചസ്ഥലം വിക്ടോറിയാ മഹാരാജ്ഞിക്കു മുമ്പു രാജ്യം

രിച്ചിരുന്ന നാലാം ജോൎജ്ജ് പണിചെയ്യിച്ചതായ "റോയൽ പവിലയൻ" എന്ന രാജധാനിയാണ. ഈ രാജാവും, പിന്നീട വിക്ടോറിയാ മഹാരാജ്ഞിയും, എഡ്വെർഡ് ചക്രവൎത്തിയും ഇവിടെ ഇടക്കിടെ വന്ന താമസിച്ചിരുന്നുവെങ്കിലും ഇപ്പോൾ അത ഒരു വാസസ്ഥലമായി ഉപയോഗിച്ചുവരുന്നില്ല. ഈ രാജധാനിയിലെ ചില മുറികളിൽ തൂക്കിയിരിക്കുന്ന കലപ്പാനിസുകൾ ചീനരാജ്യത്തുനിന്ന പണിചെയ്യിച്ച കൊണ്ടുവന്നതാണത്രെ. അവകളുടെ വലിപ്പവും ഭംഗിയും ഈ രാജധാനിയുടെ യോഗ്യതക്ക എത്രയും പററിയതു തന്നെ. രാജാവിന്റെ പള്ളിയറയിൽനിന്ന കുതിരപ്പന്തി, കുളിപ്പുര, മുതലായ സ്ഥലങ്ങളിലേക്ക ഭൂമിയുടെ ഉള്ളിൽകൂടി പോകുവാനായി ഏഴ വഴികളുണ്ട. ഇപ്പോൾ ഇവിടെ ചില കാഴ്ചസാധനങ്ങൾ വെച്ച പൊതുജനങ്ങൾക്ക വന്ന നോക്കുവാനുള്ള ഒരു കാഴ്ചബങ്കളാവാക്കിയിരിക്കുന്നു. 53,000 പവന്ന ഇവിടുത്തെ മുൻസിപ്പാലിട്ടിക്കാർ ഈ രാജധാനിയെ വിലക്ക വാങ്ങി. ഇപ്പോൾ അത അവരുടെ അധീനത്തിലാണ.

ബ്രൈട്ടണിലുള്ള വേറെ ചില കാഴ്ചകളെ കണ്ട കഴിഞ്ഞതിന്നുശേഷം ബ്രൈട്ടന്ന അടുത്തുള്ള ഷോറാം, ലാസിൻങ്ങ്, വേർത്തിങ്ങ്, റോട്ടിൻണ്ടീൻ മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ച ഒരാഴ്ച കഴിഞ്ഞു ലണ്ടനിലേക്ക മടങ്ങി. ഇന്ത്യക്കാരായ വളരെ ആളുകൾ ലണ്ടൻ പട്ടണത്തിൽ പല സ്ഥലങ്ങളിലായി പാൎത്തുവരുന്നതുകൊണ്ട ഈ പട്ടണത്തിലുള്ളവൎക്ക കുറെ കാലം മുമ്പ ഉണ്ടായിരുന്നപോലെ, കറുത്ത മനുഷ്യരെ കാണുമ്പോൾ അത്ര ആശ്ചൎയ്യം ജനിക്കാറില്ല. മററു ചെറിയ പട്ടണങ്ങളിലും ഉൾനാട്ടുകളിലും കറുത്ത മനുഷ്യനെ കാണുന്നത വളരെ ചുരുക്കമാണ. ബ്രൈട്ടണിൽ താമസിച്ചിരുന്ന സമയം ഒരു ദിവസം വൈകുന്നേരം നടക്കുവാൻ പോയപ്പോൾ സ്കൂൾ വിട്ടുവരുന്ന ചില കുട്ടികൾ എന്നേയും എന്റെ ഒന്നിച്ചുണ്ടായിരുന്ന വേറെ ഒരു

സ്നേഹിതനേയും കണ്ടു ഭയപ്പെട്ട അതിൽ ഒരു കുട്ടി കുതിച്ചു പായുന്നതു കണ്ടു ഞങ്ങൾക്കു വളരെ അതിശയം തോന്നി. കുറെ അകലം പോയി പിന്നേയും തിരിഞ്ഞുനോക്കി പിന്നേയും പായും. മുമ്പു കാണാത്തതായ സ്വരൂപങ്ങളെ കാണുമ്പോൾ ഭയപ്പെടുകയും ആശ്ചര്യപ്പെടുകയും എല്ലാ കുട്ടികൾക്കും ഉള്ള സ്വഭാവമാണെല്ലൊ. നമ്മുടെ നാട്ടിൽ ഒരു വെള്ളക്കാരനെ കാണുമ്പോഴെക്കു കുട്ടികൾ എന്നു മാത്രമല്ല വലിയ ആളുകൾ കൂടി ഭയപ്പെട്ടുപോകുന്നു. മനുഷ്യസ്വഭാവം എല്ലാ ദിക്കിലും ഒരുപോലെ തന്നെ.



# മൂന്നാം ഭാഗം.

## രാജ്യവും, കാലവും, ജനങ്ങളും.

### 1-ാം അദ്ധ്യായം.

ഇംഗ്ലീഷ നാട്ടുപുറം.

പട്ടണത്തിൽ പാൎക്കുന്നതിന്ന എത്ര തന്നെ സുഖവും, സൌകൎയ്യവും ഉണ്ടായിരുന്നാലും കുറെ അവിടെ താമസിക്കുമ്പോ ഴെക്ക അവിടെയുണ്ടാകുന്ന തിരക്കിൽനിന്നും ബഹളത്തിൽനി ന്നും ഒഴിഞ്ഞു അല്പകാലം വിജനപ്രദേശത്തു ചെന്ന സ്വൈ രമായിരിക്കുവാനുള്ള ആഗ്രഹം ആൎക്കും ഉണ്ടാകാതിരിക്കുന്നതല്ല. ജനങ്ങളുടെ തിരക്കും വാഹനങ്ങളുടെ ഓട്ടവും കണ്ടുകൊണ്ടിരുന്ന ഒരുവന്ന നിശ്ശബ്ദമായ ഒരു സ്ഥലത്തു വന്ന താമസിക്കുന്നത എ ത്ര ആശ്വാസമായി തോന്നും! വസ്ത്രം ധരിക്കുന്നതും, ഭക്ഷ ണം കഴിക്കുന്നതും, എന്നുവേണ്ട മററുള്ളവരോട്ട ആചരിക്കുന്ന തും സംസാരിക്കുന്നതും, എല്ലാം പരിഷ്കൃതരീതിക്കനുസരിച്ചേ പാടുള്ളു എന്ന നിബ്ബന്ധനയുള്ള ലണ്ടനിൽനിന്ന ഇതൊന്നും ഇല്ലാതെ അവനവന്റെ സൌകൎയ്യത്തിന്നനുസരിച്ച് സ്വേച്ഛ പ്രകാരം പ്രവൃത്തിക്കുവാൻ തരം വരുന്ന നാട്ടുപുറത്തു ചെന്നു അവിടെ കുറെ കാലം താമസിക്കുവാൻ ഇഷ്ടപ്പെടുന്നതിൽ അതി ശയമില്ല. വെറും മാററംകൊണ്ടുണ്ടാകുന്ന മനഃസൌഖ്യത്തി ന്ന പുറമെ നാട്ടുപുറത്തു അല്പകാലം താമസിച്ച് അവിടുത്തെ വയലുകളും കാടുകളും അററ വേനൽക്കും വററാത്ത പുഴകളും, പ രിഷ്കാരികളല്ലാത്ത ജനങ്ങളുടെ സമ്പ്രദായവും കണ്ടുകൊണ്ടിരി ക്കുന്നത മനസ്സിന്നു ആശ്വാസത്തെ എന്നു മാത്രമല്ല ആഹ്ലാദ ത്തെ കൂടി ഉണ്ടാക്കി തീൎക്കുന്നു.

ലണ്ടനിൽനിന്ന 220 നാഴിക തെക്കപടിഞ്ഞാറ, ഡിവൻഷയർ (Dovonshire) എന്ന പ്രദേശത്ത കുറെ ദിവസം ചെന്ന താമസിക്കുവാൻ തരമായതുകൊണ്ട ഇംഗ്ലീഷ നാട്ടുപുറത്തെ സ്ഥിതി അറിയുവാൻ സംഗതിയായി. ഡിവൻഷയർ ഇംഗ്ലണ്ടിലെ ഫലപുഷ്ടിയുള്ള പ്രദേശങ്ങളിൽ പ്രധാനമായ ഒന്നായിട്ടാണ വിചാരിച്ചുവരുന്നത. വനങ്ങളും വയലുകളും നദികളും ഇടകലൎന്ന കാണുന്നതല്ലാതെ വരണ്ടു കിടക്കുന്ന സ്ഥലം കാണുവാൻ പ്രയാസം. ഈ പ്രദേശത്തുള്ള ഒരു ചെറിയ ഗ്രാമത്തിലായിരുന്നു ഞാൻ താമസിച്ചിരുന്നത. ഇതു നമ്മുടെ നാട്ടിലുള്ള അംശങ്ങളുടെ മാതിരിയായി വിചാരിക്കാം. അവിടവിടെ വീടുകളും കുട്ടികൾക്ക പഠിക്കുവാനുള്ള സ്കൂളും, പ്രാൎത്ഥനക്കുള്ള പള്ളിയും തപാൽ കമ്പി ആപ്പീസ്സും, ഗ്രാമത്തിലെ മേലധികാരിയായ ഉദ്യോഗസ്ഥൻ പാൎക്കുന്ന സ്ഥലവും, കൃഷിസ്ഥലങ്ങളും ഇങ്ങിനെ ഒരു ചെറിയ ഗ്രാമത്തിൽ കാണാവുന്ന എണ്ണങ്ങളെല്ലാം ഇവിടെ ഉണ്ട.

വീടുകൾ ഒന്നൊന്നിന്ന വിട്ട അവിടവിടെയാണ പണി ചെയ്തിരിക്കുന്നതു. വീട്ടുപണിയിൽ നവീനപരിഷ്കാരത്തിന്റെ ചിഹ്നങ്ങൾ ഒന്നും കാണുന്നില്ല. ഒരുവക പുല്ലുകൊണ്ടാണ അവ മേഞ്ഞിരിക്കുന്നതു. ഈ പുല്ല പതിനഞ്ചും ഇരിപതും കൊല്ലം കൂടുമ്പോൾ മാത്രമെ മാററുകയുള്ളുവത്രെ. വീട്ടുപണിയിൽ വിശേഷമില്ലെങ്കിലും എത്ര സാധുവിന്റെ വീടായിരുന്നാലും അതെല്ലാം വൃത്തിയായി വെച്ചിരിക്കും. ചുററും പൂന്തോട്ടവും വീട്ടിന്നകത്തും മാളികയിലേക്ക കയറി പോകുന്ന കോണിയിലും പരമധാനി വിരിച്ചിരിക്കുന്നതും, മേശ കസേല ഇതെല്ലാം വൃത്തിയായി വെച്ചിരിക്കുന്നതും എല്ലാ വീട്ടിലും കാണാം.

കുടിക്കുന്നതിന്നുള്ള വെള്ളം എടുക്കുന്നതു ചെറിയ കിണറുകളിൽനിന്നാണ. കയ്യുകൊണ്ട എടുക്കത്തക്കവണ്ണം അത്ര ആ

ഴം മാത്രമെ ഈ കിണറുകൾക്കുള്ളു. ആവശ്യമുള്ള സമയത്തല്ലാതെ മറെറല്ലാപ്പോഴും മരംകൊണ്ടുണ്ടാക്കിയ വാതിൽകൊണ്ട കിണറുകൾ അടച്ചിരിക്കും.

ഞാൻ പാൎത്തിരുന്ന ഗ്രാമത്തിൽ 150 നിവാസികളെ ഉണ്ടായിരുന്നുള്ളുവെങ്കിലും അതിലും കമ്പി ആപ്പീസ്സും തപാലാപ്പീസ്സും ഉണ്ട. ഇതു എത്ര ചെറിയ ഗ്രാമമായിരുന്നാലും അതിൽ ഉണ്ടായിരിക്കും. സ്ത്രീകളാണ ഇതിലെ പ്രവൃത്തി നോക്കുവാനായി അധികം കാണുന്നത.

ഗ്രാമത്തിലെ സ്കൂൾ പഠിപ്പിക്കുന്നതും സ്ത്രീകളാണ. അഞ്ചു വയസ്സു മുതൽ പതിന്നാലു വയസ്സു വരെ എല്ലാ കുട്ടികളും സ്കൂളിൽ ചേൎന്നു പഠിക്കണം എന്നു നിബ്ബന്ധനയുണ്ട. എന്നിട്ടും എഴുത്തറിയാത്ത ആളുകൾ അവിടവിടെ ചിലരുണ്ടെന്ന അറിയുന്നത അതിശയമായി തോന്നുന്നു.

നമ്മുടെ അധികാരിയുടെ സ്ഥാനത്ത ഇവിടെയുള്ളത ഒരു പോലീസുകാരനാണ. ഇയ്യാൾക്ക നികുതി പിരിക്കുവാനും മററും അധികാരമില്ല. അതിനെല്ലാം ആൾ വേറെയാണ. വല്ല ലഹളയൊ കളവൊ ഉണ്ടായാൽ അതു അന്വേഷിച്ച് മേലധികാരികളെ അറിയിക്കുക, സമാധാനരക്ഷ ചെയ്യുക എന്നിങ്ങിനെയുള്ള പ്രവൃത്തിയാണ ഇയാൾക്കുള്ളത.

നാട്ടുപുറത്ത അധികവും കൃഷിക്കാരെയാണെല്ലൊ കാണുക. ക്രൃഷിക്കാരൻ' എന്ന വാക്ക ഒരു പ്രത്യേക അൎത്ഥത്തോടുകൂടിയാണ ഈ അദ്ധ്യായത്തിൽ ഉപയോഗിക്കുന്നത. ഇംഗ്ലീഷ നാട്ടുപുറത്തിലുള്ള കൃഷിക്കാരെ പല തരത്തിലുള്ളവരായി കാണാം. ചിലർ അവൎക്കുള്ള ഭൂമി കൃഷിചെയ്യാതെ പുല്ലു വളൎത്തി തങ്ങൾ പോററുന്ന കന്നുകാലികളെ രക്ഷിക്കുവാനായി ഉപയോഗിക്കുന്നു. ചിലർ ശരിയായി ധാന്യങ്ങൾ കൃഷിചെയ്യുകയും ചെയ്യുന്നു. ഞാൻ ഒരുമിച്ചു പാൎത്തിരുന്ന കൃഷിക്കാരൻ മുൻ

പറഞ്ഞ കൂട്ടത്തിലുള്ളവരിൽ പെട്ട ആളാണ. മൂരി, ആട്ട, പന്നി, വാത്ത എന്നിങ്ങിനെ ഭക്ഷണത്തിന്നുപയോഗിക്കുന്ന ജന്തുക്കളെ ഇയ്യാൾ പോററിവരുന്നു. അവയെ നല്ലവണ്ണം തടിപ്പിച്ച നല്ല വില കിട്ടേണ്ട സമയമായാൽ കശാപ്പുകാൎക്ക വില്ക്കുന്നു. ഇയ്യാളെയും കൃഷിക്കാരനെന്ന പറയും.

മററു ചിലർ പാൽ കറക്കുന്ന പശുക്കളെ പോററി പാൽ, തൈര, നെയ്യ, ഇതുകൾ വിററു തങ്ങളുടെ ഉപജീവനം കഴിക്കുന്നു. പശുക്കൾക്ക 20-ം, 25-ം പവൻ വിലയുണ്ടാകും. കറന്നെടുത്ത പാൽ വലിയ പാത്രങ്ങളിലാക്കി കാച്ചിവെക്കുന്നു. പിറെറ ദിവസം ആ നേരത്ത മീതെ കെട്ടുന്ന പാട എടുത്തു വേറെ ഒരു പാത്രത്തിൽ വെക്കും. ഇതിന്നാണ തൈര എന്നു പറയുന്നത. തൈര എന്ന വാക്ക ഈ സാധനത്തിന്ന പറയുന്നത മുഴുവൻ ശരിയായി ഇരിക്കയില്ല. മലയാളത്തിൽ ഇതിന്ന വേറെ വാക്ക കാണാത്തതുകൊണ്ടാണ തൈര, എന്ന ഇതിന്ന പറയേണ്ടിവന്നത. അവിടുത്തെ മാതിരിയിലുള്ള തൈരും, മോരും, വെണ്ണനെയ്യും ഇവിടെ ഉപയോഗിക്കാറില്ല.

ഉരുളക്കിഴങ്ങ, ഗോതമ്പം മുതലായ കൃഷികളാണ സാധാരണ കൃഷിചെയ്തു കാണുന്നത. കൃഷിക്ക ഉപയോഗിക്കുന്ന സാമാനങ്ങൾ നമ്മുടെ നാട്ടിലുള്ളവയേക്കാൾ എത്രയൊ പരിഷ്കരിച്ചവയാണ. നിലം ഉഴുതുവാനും വിത്തു വിതക്കുവാനും, കൊയ്യുവാനും കെട്ടുവാനും എല്ലാററിന്നും പററിയ യന്ത്രങ്ങൾ ഇവിടെ ഉണ്ട. ഈ യന്ത്രങ്ങളെ കുതിരകളെ കെട്ടി വലിപ്പിക്കുന്നു. കൊയ്യുന്ന യന്ത്രത്തെ കണ്ടു വളരെ അതിശയം തോന്നി. യന്ത്രത്തെ പൂട്ടി ഒരാൾ കുതിരയെ തെളിച്ചു വയലിൽകൂടി നടത്തുന്നു. തിരിഞ്ഞുകൊണ്ടിരിക്കുന്ന ചക്രത്തോട്ട ബന്ധിച്ചിരിക്കുന്ന മൂൎച്ചയുള്ള ഒരായുധം കൊയിത്തുപണി കഴിക്കുന്നു. കൊയ്തതു ആ യന്ത്രത്തിൻെറ വേറെ ഒരു ഭാഗത്തുകൂടി വരുമ്പോൾ ചെറുകെട്ടുക

ളായി കെട്ടി അവിടവിടെ ഇടുന്നു. ഇങ്ങിനെ കൊയ്യുന്നതും കെട്ടുന്നതും ഒരു യന്ത്രം തന്നെ ചെയ്യും. പതിനഞ്ച ആളുകൾ ഒരു ദിവസം ചെയ്യുന്ന പ്രവൃത്തി ഈ ഒരു യന്ത്രം ചെയ്തു തീക്കും. ഇങ്ങിനെ പ്രവൃത്തിയെ ലഘുകരിക്കുന്നതും അതിവേഗത്തിൽ ചെയ്തുതീക്കുവാൻ സാധിക്കുന്നവയും ആയ പല യന്ത്രങ്ങളും കൃഷിയുടെ ആവശ്യത്തിന്ന ഇവിടെ ഉപയോഗിക്കുന്നുണ്ട. നൂററിന്നു മൂന്നൊ നാലൊ ആളുകൾ മാത്രം കൃഷിയെ ആശ്രയിച്ചിരിക്കുന്ന രാജ്യത്ത ഇങ്ങിനെയുള്ള യന്ത്രങ്ങളുടെ സഹായം ആവശ്യമായിരിക്കെ നൂററിന്നു ഏകദേശം എമ്പതാളുകൾ കൃഷിയെ ആശ്രയിച്ചിരിക്കുന്ന നമ്മുടെ നാട്ടിലെ കഥ പറയേണ്ടതില്ലെല്ലൊ. പഴയ നടവടികൾ നല്ലതായാലും ചീത്തയായാലും അവയെ മക്കടമുഷ്ടിയോടെ കൈവിടാത്ത നമുക്കു പലപ്പോഴും ഈ പൂൎവ്വാചാരങ്ങളിലുള്ള അതിരുകടന്ന താല്പൎയ്യം കാലോചിതമായ പരിഷ്കാരങ്ങളെ ചെയ്യേണ്ടതിന്നു സംഗതി വരുത്തുന്നില്ല. കൂലിക്കാൎക്ക ആദായമുള്ളതായ നമ്മുടെ നാട്ടിൽ ഇവിട്ടുത്തെ മാതിരി തന്നെ യന്ത്രങ്ങളെകൊണ്ട അത്ര ആവശ്യം ഉണ്ടായി എന്നു വരില്ല. എങ്കിലും അവിട്ടുത്തെ അവസ്ഥക്ക സൌകൎയ്യമായി ഉപയോഗിക്കതക്കതായ പല യന്ത്രങ്ങളും കൃഷിയുടെ ആവശ്യത്തിന്നുണ്ട. സാധിക്കുന്നവർ ഈ യന്ത്രങ്ങളെ വരുത്തി ഉപയോഗിച്ച് അവകൊണ്ടുണ്ടാകുന്ന ഗുണത്തെ നാട്ടുകാൎക്ക കാണിച്ചുകൊടുത്താൽ ആദ്യത്തിൽ അതിന്നു വേണ്ടിവരുന്ന ചിലവു, അവസാനം അതുകൊണ്ടുണ്ടാകുന്ന ലാഭം തീക്കുമെന്നു പ്രത്യക്ഷപ്പെട്ടും. ഇവിടെ വയലിൽ പണിചെയ്യുന്ന ഒരു കൂലിക്കാരന്നു ആഴ്ചയിൽ 15 മുതൽ 18 വരെ ഷിലിങ്ങ (10 ക. 4 ണ മുതൽ 13 ക 8 ണ വരെ) കൊടുക്കുന്നുണ്ട. ഞായറാഴ്ച ഇവർ പണി എടുക്കുകയില്ല. ഈ വലിയ സംഖ്യ കണ്ടു അതിശയിക്കുവാനില്ല. ദിവസം 2 ക 4 ണവീതം കിട്ടുന്ന അവിട്ടുത്തെ കൂലിക്കാരെക്കാൾ സുഖമായിട്ട ഇവിടെ മൂന്നണയൊ നാലണയൊ കിട്ടുന്ന കൂലിക്കാൎക്ക കഴിയാം.

സ്ഥലത്തിന്നുള്ള വാടകയും, സാധനങ്ങൾക്കുള്ള വിലയും അവിടു ത്തേക്കാൾ എത്രയൊ അധികമാണ ഇവിടെ. ഉദ്യോഗസ്ഥന്മാരായും അധികാരസ്ഥന്മാരായും മാത്രം വെള്ളക്കാരെ ഇന്ത്യയിൽ കാണുന്ന ഒരാൾക്ക ഇവിടെ വന്നു അവർ കന്നുപൂട്ടുന്നതും കന്നുമേക്കുന്നതും കാണുന്നത ഒരു പുതുമ തന്നെയാണ. കന്നു മേക്കുന്നവന്നു യാതൊരു ബുദ്ധിമുട്ടും ഇല്ല. അയാളുടെ പ്രവൃത്തിയെല്ലാം ഒരുമിച്ചുള്ള നായയാണ ചെയ്യുന്നത. കന്നുമേക്കുന്നവൻ ഒരു കുതിരപ്പുറത്തു കയറി നായിന്നു കല്പന കൊടുത്താൽ അവിടവിടെ ചിതറിപ്പോയിട്ടുള്ള ആടുകളെയും മാടുകളെയും നായ ആട്ടി കൊണ്ടുവന്നു കൂട്ടത്തിൽ ചേൎക്കും. പിന്നെ വീട്ടു എത്തുന്നതുവരെ സംഘം വിട്ടു ചിതറുവാൻ സമ്മതിക്കയില്ല. വളരെ പശുക്കളും ആടുകളും ഉണ്ടെങ്കിൽ രണ്ടൊ മൂന്നൊ നായ്ക്കൾ അവയെ തെളിക്കുവാനായി ഉണ്ടാകും. നായില്ലാതെ കന്നുമേക്കുന്നത കണ്ടിട്ടു ഇല്ല.

നാട്ടുപുറത്തുള്ള ചന്തയെ പറ്റിയാണ ഇനി പറവാനുള്ളത. പത്തും പതിനഞ്ചും ഗ്രാമക്കാൎക്ക അധികം ദൂരം സഞ്ചരിക്കാതെ തങ്ങൾക്ക ആവശ്യമായ സാധനങ്ങളെ വാങ്ങുകയും, തരമുള്ള സാധനങ്ങളെ വിൽക്കുകയും ചെയ്യേണ്ടതിന്ന ആഴ്ചയിൽ ഒരിക്കൽ ഒരു സ്ഥലത്തു ചന്തയുണ്ടാകും. ഇതിൽ സാമാനങ്ങൾ വിൽക്കുവാനായി ഇരിക്കുന്നവർ മിക്കതും സ്ത്രീകളാണ. അവരിൽ, അധികവും അടുത്തുള്ള കൃഷിക്കാരുടെ ഭാൎയ്യമാരായിരിക്കും. പച്ചക്കറി, പാൽ, തൈർ, മുതലായി ഭക്ഷണത്തിന്നു വേണ്ടുന്ന സാധനങ്ങളും, വേറെ സാധാരണ ആവശ്യങ്ങൾക്കു വേണ്ടതായ സാമാനങ്ങളും, ഇവിടെ വാങ്ങുവാൻ കിട്ടും.

ഒരു അന്യദേശക്കാരനോടു ഇംഗ്ലീഷ നാട്ടുപുറത്തുള്ള ജനങ്ങൾ കാണിക്കുന്ന മൎയ്യാദയും വണക്കവും പ്രസ്താവയോഗ്യം തന്നെ. നാട്ടുപുറത്തു, സാധാരണ, കറുത്ത മനുഷ്യനെ കാണു

വാൻ പട്ടണത്തിലെ പോലെ തരം വരികയില്ലല്ലൊ. അതുകൊണ്ട ഒരു കറുത്ത മനുഷ്യനെ കാണുന്നത കുട്ടികൾക്കെന്നുമാത്രമല്ല വലിയ ആളുകൾക്ക കൂടി അടക്കുവാൻ വയ്യാത്ത അതിശയത്തെ പ്രദൎശിപ്പിക്കുന്നതിന്ന കാരണമായി തീരുന്നു. അധികം പഠിപ്പില്ലാത്തവരാകകൊണ്ടും, മററുദേശങ്ങളിൽ സഞ്ചരിക്കാത്തതുകൊണ്ടും ഇവർ സംസാരിക്കുന്ന ഇംഗ്ലീഷ, വേറെ സ്ഥലത്തുനിന്ന വരുന്നവൎക്ക മനസ്സിലാകുവാൻ കുറെ പ്രയാസമാണ. ദേശഭേദത്തിന്നനുസരിച്ച വാക്കുകൾ ഉച്ചരിക്കുന്നതിന്നും ഭേദമുണ്ടാകുമെന്ന മലയാളത്തിലെ നടവടികൊണ്ട തന്നെ നമുക്ക അറിയാമല്ലൊ. കുറെ ദിവസം അവർ ഒരുമിച്ച പാൎത്താൽ മാത്രമെ അധികം പ്രയാസം കൂടാതെ അവർ പറയുന്നതിനെ മനസ്സിലാക്കുവാൻ സാധിക്കു. വീട്ടുകൾ വളരെ വൃത്തിയാക്കി വെച്ചിട്ടുണ്ടെങ്കിലും, ജനങ്ങൾക്ക ദേഹശുദ്ധി വളരെയുണ്ടെന്ന പറയുവാൻ കുറെ സംശയിക്കേണ്ടിയിരിക്കുന്നു. കുളിക്കുവാനുള്ള ഏൎപ്പാട്ട മിക്ക വീട്ടുകളിലും ഇല്ല. ഒരു വിധം ഭേദക്കാരായവർ മാസത്തിൽ ഒരിക്കൽ കുളിച്ചു എന്ന വരാം. അതിലും താണതരത്തിലുള്ള ജനങ്ങളുടെ ഇടയിൽ കുളി തന്നെയില്ല എന്ന കേട്ടു എനിക്ക വളരെ അത്ഭുതം തോന്നി. തണുപ്പുള്ള രാജ്യമാകകൊണ്ട അവിടുത്തെ പോലെ ഇടക്കിടെ കുളി ഇവിടെ ആവശ്യമില്ലെങ്കിലും ജീവകാലം മുഴുവനും ചിലർ കുളിക്കാതെ കഴിക്കുന്നുണ്ടെന്ന കേൾക്കുന്നത ഇവരുടെ ദേഹശുദ്ധിയെ പററി നല്ല അഭിപ്രായത്തെ ജനിപ്പിക്കുവാൻ പ്രയാസമാണ. ഞായറാഴ്ച ആരും പ്രവൃത്തിക്ക പോകുകയില്ല. അന്ന നല്ല ഉടുപ്പും മററും ധരിച്ച പള്ളിയിൽ പ്രാൎത്ഥനക്ക പോകും. നഗരത്തിലുള്ളവരെക്കാൾ അധികം ഈശ്വരവിചാരമുള്ളവരായിട്ടാണ നാട്ടുപുറത്തുകാരെ കാണുന്നത. മൂഢവിശ്വാസവും ജനങ്ങളുടെ ഇടയിൽ ധാരാളം കാണുന്നുണ്ട. പതിമൂന്ന ആളുകൾ ഒന്നായി ഭക്ഷണത്തിന്ന ഇരുന്നാൽ അതിൽ ഒരാൾ ഒരു കൊല്ലത്തിനിടക്ക മരി

ക്കമത്രെ. ബൂട്സ മേശപ്പുറത്തു വെച്ചാൽ വീട്ടിൽ ശണ്ഠയുണ്ടാ കും. പക്ഷികഠം വീട്ടിന്നുള്ളിൽ പറന്നു വരുന്നത ആപൽസൂ ചകമാണ. എന്നിങ്ങിനെ പല അടിസ്ഥാനമില്ലാത്ത വിശ്വാ സങ്ങളും ഇവരുടെ ഇടയിൽ കാണുന്നുണ്ട.

നാട്ടുപുറത്തു താമസിച്ചിരുന്ന കാലത്ത അടുത്തുള്ള ചില പ്രധാന സ്ഥലങ്ങളിലേക്ക നാട്ടുവണ്ടിയിൽ കയറി ഇടക്കിടെ പോയിരുന്നു. ഉഠംനാട്ടുകളിൽ വണ്ടിക്കുള്ള കൂലി ഒരു നാഴികക്ക ഒരു ഷില്ലിങ്ങ (12 ണ)യാണ. നിരത്തുകഠം എല്ലാം വളരെ വിശേഷമായി ഇരിക്കുന്നുണ്ട. ഓരോ സ്ഥലത്തും മുമ്പു കണ്ടിട്ടി ല്ലാത്ത ഓരോ വിശേഷങ്ങഠം കാണാം. വഴിക്കൽ അവിടവി ടെ മദ്യഷാപ്പുകളും കുതിരയെ മാററുവാനുള്ള സ്ഥലങ്ങളും വിശ്ര മസ്ഥലങ്ങളും ഉണ്ടാകും. ചെറുവൃക്ഷങ്ങളാൽ നിറയപ്പെട്ടു ഇട ക്കിടെ കാണുന്ന കാട്ടുകളും വിസ്തീൎണ്ണമായി കിടക്കുന്ന വയലുകളും സഞ്ചരിക്കുന്ന സ്ഥലങ്ങളിലെല്ലാം കാണാം. ഞാൻ പാൎത്തിരു ന്ന സ്ഥലത്തുനിന്ന 14 നാഴിക ദൂരെ സമുദ്രവക്കത്തു ക്ലോവലെ എന്ന ഒരു ചെറിയ മുക്കുവഗ്രാമമുണ്ട. കാഴ്ചക്കു വളരെ ശ്രുതി പ്പെട്ട സ്ഥലമാകകൊണ്ട ഈ സ്ഥലം പല കവികളുടെയും ചിത്ര മെഴുത്തുകാരുടെയും സാമൎത്ഥ്യത്തെ പ്രകടിക്കുന്നതിന്ന വിഷയമാ യി തീൎന്നിട്ടുണ്ട. ഒരു മലയുടെ ചരുവിലാണ മുക്കുവന്മാരുടെ വീ ടുകളെല്ലാം പണിചെയ്തിരിക്കുന്നത. താഴത്തുനിന്നു മുകളിലേ ക്കു കയറി പോകുവാനായി കഴുതയെ ഉപയോഗിക്കുന്നത ഇവിട ത്തെ ഒരു വിശേഷമാണ. പല തരത്തിലുള്ള വൃക്ഷങ്ങളാൽ നിറയപ്പെട്ട ആ മലയും, അതിന്നരികെ തടാകത്തിൽ ഹംസ ങ്ങഠം എന്നപോലെ, ശാന്തമായി കിടക്കുന്ന സമുദ്രത്തിൽ കാ ണുന്ന മുക്കുവന്മാരുടെ അനേകം ചെറുതോണികളും, സമുദ്രത്തി ന്റെ മീതെ പറന്നുകൊണ്ടിരിക്കുന്ന കടൽപക്ഷികളും, മലയുടെ ചരുവിൽ കാണുന്ന ചെറുവീടുകളും, എങ്ങും നിശ്ശബ്ദമായ സ്ഥി തിയും കണ്ട ആ സ്ഥലത്തെ നോക്കികൊണ്ടിരിക്കുമ്പോഠം കുറെ

ദൂരത്തുള്ള ഒരു വീട്ടിൽനിന്നു കേട്ടതായ ഗാനം മററു വിധത്തിൽ തന്നെ ആനന്ദകരമായ ആ സ്ഥിതിയെ ഒന്നുകൂടി അധികരിപ്പിച്ചു. ലണ്ടൻപോലെയുള്ള പട്ടണവും മനുഷ്യൻെറ പ്രയത്നം വേണ്ടിവരാത്ത ഈ വക സ്ഥലങ്ങളും തമ്മിലുള്ള വ്യത്യാസം അപ്പോൾ എൻെറ മനസ്സിൽ ഉദിക്കാതിരുന്നില്ല. ലണ്ടൻ മനുഷ്യൻെറ അദ്ധ്വാനശീലത്തെയും ബുദ്ധിസാമൎത്ഥ്യത്തെയും പ്രദൎശിപ്പിക്കുന്നു. ഈ സ്ഥലം പ്രകൃതിയുടെ അതിരററ മാഹാത്മ്യത്തെ വെളിപ്പെടുത്തുന്നു. ലണ്ടൻ മനസ്സിന്നു അത്ഭുതത്തെ ഉണ്ടാക്കുന്നു. ക്ലോവലിയെ കാണുമ്പോൾ മനസ്സ ആനന്ദത്തിൽ ലയിക്കുന്നു. ഇങ്ങിനെ മനുഷ്യൻെറ കൈ തൊടാതെ തന്നെ മനസ്സിനെ ഹരിക്കത്തക്ക കൌതുകത്തോടെ ഈശ്വരൻെറ സൃഷ്ടിവൈഭവത്തെ പ്രത്യക്ഷപ്പെടുത്തുന്ന സ്ഥലങ്ങൾ ലോകത്തിൽ ഏത്രയുണ്ട്! ലോകത്തിലെ സ്ഥിതി കണ്ടറിയുന്തോറും മനുഷ്യൻെറ ബുദ്ധിസാമൎത്ഥ്യത്തെ പററിയൊ, ഈശ്വരൻെറ സൃഷ്ടിവിശേഷത്തെ പററിയൊ അധികം അതിശയിക്കേണ്ടത എന്ന സംശയമായിത്തീരും. ബുദ്ധിയുള്ള മനുഷ്യനും ആ സൃഷ്ടിയുടെ ഫലമല്ലെ എന്നാലോചിക്കുമ്പോൾ അതിശയം വൎദ്ധിക്കുന്നതേയുള്ളൂ.

---

## 2-ാം അദ്ധ്യായം.

---

### കാലമാററങ്ങൾ.

എപ്രീൽ മാസത്തിൽ ഒരു ദിവസം രാവിലെ ലണ്ടനിലെ ഒരു ഉദ്യാനത്തിൽ ഇരുന്നു വായിക്കയായിരുന്നു. മഞ്ഞും, തണുപ്പും, മങ്ങിയ സൂൎയ്യനും ആയി വളരെ കാലം കഴിഞ്ഞു സൂൎയ്യപ്രകാശമുള്ള ഒരു ദിവസം കാണുമ്പോൾ പുറത്തേക്കു ഇറങ്ങുവാൻ ഉത്സാഹം തോന്നുന്നത സാധാരണയാണല്ലൊ. വൃക്ഷങ്ങളിൽ തളിരുകൾ വരുന്നതും, പുഷ്പച്ചെടികളിൽ മൊട്ടുകൾ വികസിക്കു

ന്നതും, അവക്കിടയിൽ വണ്ടുകൾ പറന്നുകൊണ്ടിരിക്കുന്നതും, അവയിന്മേൽ ബാലാക്കൻെറ തങ്കരശ്മികൾ വീഴുമ്പോൾ ഉണ്ടാകുന്ന ആനന്ദ കാഴ്ചയേയും കണ്ട ശ്രദ്ധ പുസ്തകത്തിൽ പതിക്കുവാൻ പ്രയാസമായി തോന്നുകയാൽ പുസ്തകത്തെ അടച്ചു ഉദ്യാനത്തിൽ നടന്നുകൊണ്ടിരുന്നു.

ഏതു ഭാഗം തിരിഞ്ഞാലും മനസ്സിന്നു കുളുർമ്മയെ തരുന്ന കാഴ്ചയല്ലാതെ മനസ്സിന്നു കുണ്ഠിതത്തെ ഉണ്ടാക്കുന്നതായി യാതൊന്നും കാണുന്നില്ല. വസന്തത്തിൻെറ ലക്ഷണം എങ്ങും കാണുന്നു. കാലത്തിൻെറ ബാല്യദശയെ മനുഷ്യരും, പക്ഷികളും ഒരുപോലെ കൊണ്ടാടുന്നു. വസന്തത്തെ എത്ര കവികൾ വൎണ്ണിച്ചിരിക്കുന്നു! പ്രകൃതിയുടെ മാഹാത്മ്യം വസന്തത്തിൽ എത്ര കൌതുകമായി പ്രത്യക്ഷപ്പെടുന്നു! ഋതുക്കളുടെ മാററം ഇവിടെ കണ്ടറിയുന്നതുപോലെ നമ്മുടെ നാട്ടിൽ കാണുന്നില്ല. വടക്കെ ഇന്ത്യയിൽ തെക്കെ ഇന്ത്യയേക്കാൾ കാലമാററങ്ങൾ വേർതിരിച്ചറിയാമെന്ന പറയുന്നു. അവിടെയും ബിലാത്തിയിൽ കാണുന്നതുപോലെ ഓരോ ഋതുക്കൾ വരുമ്പോൾ ഉണ്ടാകുന്ന മാററങ്ങൾ അത്ര തെളിഞ്ഞു അറിയുമൊ എന്നു സംശയമാണ.

ഉദ്യാനത്തിൽനിന്നു തിരിച്ച് പട്ടണത്തിന്നുള്ളിൽ പ്രവേശിച്ചാൽ വസന്തത്തിൻെറ ലക്ഷണം അവിടെയും കാണാം. മുറികളിലെല്ലാം ചൂടിന്നായി തീയിടുന്നതു നിൎത്തി കഴിഞ്ഞു. ആളുകളുടെ ഉടുപ്പിലും കാലസ്ഥിതിക്കു പററിയ മാററങ്ങൾ കാണാം. ഭവനങ്ങളിലെല്ലാം ശുചീകരണം തുടങ്ങി. വീട്ടിന്നു ചായമിടുന്നതും, ചുമരുകളിൽ കടലാസു മാററുന്നതും എല്ലാം സാധാരണ ഈ കാലത്താണ പതിവ. മനുഷ്യൻെറ ബാല്യദശയെ പൊലെ തന്നെ കാലത്തിൻെറ ബാല്യവും അധികം നിലനിൽക്കുന്നതല്ലല്ലൊ.

മെയി മാസം ആകുമ്പോഴെക്ക ഗ്രീഷ്മം ആയി കഴിഞ്ഞു. ഈ കാലത്തെ പ്രകൃതിയുടെ യൌവന്യ കാലമെന്നു പറയാം. മെയി മാസം 1—ാംനു- ഇവിടെയുള്ളവർ ഗ്രീഷ്മത്തിന്റെ വരവിനെ കൊണ്ടാടുന്നു. ബിലാത്തി കാണുവാൻ അന്യ ദിക്കുകളിൽനിന്ന വരുന്നവൎക്ക നല്ല സമയം ഇതാണ. പകൽ ക്രമേണ ഏറിയും രാത്രി കുറഞ്ഞും വരും. സൂൎയ്യൻ 5 മണിക്ക ഉദിക്കുന്നു. ഏഴര മണിക്കെ അസ്തമിക്കയുള്ളൂ. പകൽ ദീൎഘിച്ചുവന്ന ജൂൻ അവസാനം ആകുമ്പോഴെക്ക ഉദയം മൂന്നര മണിക്കും അസ്തമനം എട്ടര മണിക്കും ആകും. വിടാതെ സൂൎയ്യപ്രകാശം ഉണ്ടായിരിക്കകൊണ്ട ഉദ്യാനങ്ങളും, പൂങ്കാവുകളും ജനങ്ങളാൽ നിറയപ്പെട്ടിരിക്കും. സ്ത്രീപുരുഷന്മാർ പന്തു കളിച്ചുകൊണ്ടിരിക്കുന്നതും, വെറും പുല്ലിന്മേൽ അവിടവിടെയുള്ള വൃക്ഷത്തണലുകളിൽ കിടന്നു വിശ്രമിച്ചുകൊണ്ടിരിക്കുന്നതും, അസംഖ്യം കുട്ടികൾ ആടി കളിച്ചുകൊണ്ടിരിക്കുന്നതും, ഉദ്യാനങ്ങളിലുള്ള ജലാശയങ്ങളിൽ ജനങ്ങൾ തോണി കളിച്ചുകൊണ്ടിരിക്കുന്നതും, അരയന്നങ്ങൾ നിന്തികൊണ്ടിരിക്കുന്നതും, കൌതുകത്തിന്നായി പോററിവരുന്ന മയിൽ മുതലായ പക്ഷികൾ ചില സ്ഥലത്തുനിന്ന നിൎത്തം ചെയ്യുന്നതും, കുക്ക, നൈററിങ്കെയിൽ എന്നിങ്ങിനെയുള്ള ഇംഗ്ലീഷ പക്ഷികൾ ദൂരെനിന്നു പുറപ്പെടിക്കുന്ന മൃദുഗാനങ്ങളും ഈ കാലത്ത ഉണ്ടാകാവുന്ന പല അനുഭവങ്ങളിൽ ചിലതാണ. ഈ കാലം പ്രവൃത്തിയെടുക്കുവാനുള്ളതായിട്ടല്ല സാധാരണ വിചാരിച്ചുവരുന്നത. സുഖിക്കുവാനുള്ളതായിട്ടാണ ഒരു വിധം നിവൃത്തിയുള്ളവർ വീട്ടിൽ ഇരിക്കകയില്ല. പണവും സമയവും കയ്യിൽ ഉള്ളതിന്നനുസരിച്ച് പല സ്ഥലങ്ങളിലും സഞ്ചരിച്ചുകൊണ്ടിരിക്കും. കാഴ്ചക്കൊ, സുഖത്തിന്നൊ ആയിട്ടുള്ള സ്ഥലങ്ങൾ ഇവിടെ എത്രയൊ ഉണ്ട. സഞ്ചരിക്കേണ്ടതിന്നുള്ള സൌകൎയ്യത്തിന്നായി ഈ കാലത്തു തീവണ്ടിക്കൂലിയെല്ലാം കുറേശ കുറച്ചിരിക്കും. സുഖം എടുക്കേണ്ടതിന്ന അ

തി മോഹക്കാരായ ഇംഗ്ലീഷുകാർ ഈ കാലത്തെ വിട്ടൊഴിക്കുകയും ഇല്ല.

ആഗസ്ത മാസം കഴിയുമ്പോഴെക്ക പ്രകൃതി യൌവന്യം കഴിഞ്ഞു വാൎദ്ധക്യദശയിൽ പ്രവേശിക്കുവാൻ തുടങ്ങും. ബാല്യം കഴിഞ്ഞാൽ അധികം താമസിക്കാതെ വാൎദ്ധക്യത്തിന്നും വരാതെ നിവൃത്തിയില്ലല്ലൊ. ശരൽക്കാലം മനസ്സിന്റെ ആഹ്ലാദത്തെ വല്ലാതെ കുറക്കുന്നു. വൃക്ഷങ്ങളും വാടുന്നു. ഇലകളും കൊഴിയുന്നു. സൂൎയ്യനും കുറേശ മങ്ങിവരുന്നു. ക്ഷണനേരമയംകൊണ്ടു കഴിഞ്ഞുപോയ ഗ്രീഷ്മത്തെ പററി ഓൎത്തും, വരുവാൻ പോകുന്ന ഹേമന്തത്തിലെ അസൌകൎയ്യങ്ങളെ പററി ഭയപ്പെട്ടും, സെപ്തമ്പ്ര മാസത്തോടുകൂടി ശരൽക്കാലം കഴിയും. ഒക്ടോബർ മാസത്തിൽ ഹേമന്തം തുടങ്ങുകയായി.

ഗ്രീഷ്മവും ഹേമന്തവും ആയി എന്തു വ്യത്യാസം! ഗ്രീഷ്മത്തിൽ എല്ലാം പൂൎണ്ണ വളൎച്ചയായി തോന്നുന്നു. ഹേമന്തത്തിൽ എങ്ങും ക്ഷയമെ കാണുന്നുള്ളു. ഗ്രീഷ്മത്തിൽ സൂൎയ്യൻ വിടാതെ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഹേമന്തത്തിൽ സൂൎയ്യനെ കാണുന്ന ദിവസം വളരെ ചുരുക്കമായിരിക്കും.

നവമ്പ്ര മാസം ആകുമ്പോഴെക്ക കറുപ്പും മഞ്ഞയും കലൎന്നതായി ഫോഗ് (fog) എന്നു പറയുന്ന ഒരുവക മഞ്ഞു ഇടക്കിടെ ഉണ്ടായിക്കൊണ്ടിരിക്കും. ചില സമയം നടക്കുന്നതിന്നു ഒരടി മുമ്പിൽ കാണുവാൻ പ്രയാസമായിരിക്കും. മഞ്ഞലും, മഴയും, മഞ്ഞും ഒന്നല്ലെങ്കിൽ മറെറാന്നു വിടാതെ ഉണ്ടാകും. പകൽ കുറഞ്ഞും, രാത്രി ഏറിയും വരും. ഡിസമ്പ്ര അവസാനിച്ചു ജനവരി തുടങ്ങുമ്പോഴെക്ക തണുപ്പിന്റെ ആധിക്യം വന്നുകഴിയും. വീടുകളിൽ വിടാതെ തീ കത്തിച്ചുകൊണ്ടിരിക്കും. ഈ കാലത്തു സുഖം തീയിന്റെ അരികിൽ തന്നെയാണ. സ്നേഹിതന്മാരോടു വൎത്തമാനം പറഞ്ഞിരിക്കുവാനും, വിരുന്നുകാരെ കൂട്ടിക്കൊണ്ടുപോയി

ഇരുത്തുവാനും, തനിയെ ഇരുന്നു ഓരോന്ന ആലോചിക്കുവാനും, സൈ്വരമായി ഇരുന്നു വല്ലതും വായിക്കുവാനും, എല്ലാററിന്നും പററിയത, ഈ കാലത്ത, തീയിൻെറ സമീപത്താണ.

ഫ്ലാനൽകൊണ്ടുള്ള നാലൊ അഞ്ചൊ കുപ്പായം ഇട്ടാൽ കൂടി തണുപ്പു സഹിക്കുകയില്ല. കയ്യിൻെറ വിരലുകളിൽ തണുപ്പു തട്ടാതിരിക്കുവാനായി രോമംകൊണ്ടുള്ള ഉറകൾ ഇറക്കുന്നു.

വൃക്ഷങ്ങളിൽ ഒരു ഇലപോലും കാണുകയില്ല. ഈ കാലത്തു വൃക്ഷങ്ങൾക്ക യാതൊരു ശക്തിയും ഉണ്ടാകയില്ലെന്ന സസ്യശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. വളൎച്ചക്ക ആവശ്യമായ പദാൎത്ഥങ്ങളെ വലിച്ചെടുക്കുവാൻ ശക്തിയില്ലാത്തതുകൊണ്ട വൃക്ഷങ്ങൾ ഈ കാലത്തു വളരുകയും ഇല്ല.

മഞ്ഞും മഴയും ഈ കാലത്ത സാധാരണയാണ. മഴ മലയാളത്തിൽ പെയ്യുന്നതുപോലെ അത്ര ശക്തിയോടെ പെയ്യുകയില്ല. അവിടെ തിരുവാതിര ഞാററുവേലയിൽ ഉണ്ടാകുന്നപോലെയുള്ള മഴ ഇവിടെ ഒരിക്കലും പെയ്യുകയില്ല. പക്ഷെ ഇവിടെ ഇന്ന കാലത്താണ മഴ എന്നില്ല. ഹേമന്തത്തിൽ വിടാതെ ഉണ്ടാകും. മറെറല്ലാ കാലങ്ങളിലും ഇടക്കിടെ പാററുകയും ചെയ്യും.

മഞ്ഞു വീഴുന്നതു കാണുവാൻ നല്ല കൌതുകമുണ്ട. പക്ഷികളുടെ ചെറുതൂവലുകൾ വീഴുന്നതുപോലെ, ആകാശത്തിൽനിന്നു വെളുത്തു ഘനം കുറഞ്ഞ മഞ്ഞു വീണ ചിലപ്പോൾ രണ്ടും മൂന്നും അടി ഉയരത്തിൽ കിടക്കും. അതു വാരി അങ്ങോട്ടും ഇങ്ങോട്ടും എറിഞ്ഞു കളിക്കുന്നതു കുട്ടികൾക്കെന്നു മാത്രമല്ല വലിയ ആളുകൾക്കുകൂടി ഉള്ള ഒരു കളിയാണ.

സൂൎയ്യൻ എട്ടര മണിക്കേ ഉദിക്കയുള്ളു. മൂന്നര മണിക്കു അസ്തമിക്കുകയും ചെയ്യും. തണുപ്പു സഹിക്ക വയ്യാതെ ചിലപ്പോൾ കിടക്കയുടെ താഴെ ചൂടുവെള്ളം നിറച്ച കുപ്പികൾ വെ

ക്കേണ്ടിവരും. തണുപ്പിന്റെ ആധിക്യംകൊണ്ട വൃക്ഷങ്ങൾക്ക വളരുവാൻ നിവൃത്തിയില്ലാതെ വരുന്നു. ബുദ്ധിയുള്ള മനുഷ്യൻ തണുപ്പിൽനിന്ന രക്ഷപ്രാപിക്കുവാനായി വസ്ത്രത്തെയും തീയിനെയും ആഗ്രഹിക്കുന്നു. വിശേഷബുദ്ധിയില്ലാത്ത മൃഗങ്ങൾ എന്തു ചെയ്യും. അവക്ക രക്ഷക്കായി പ്രകൃതി ഈ സമയം തടിച്ച രോമംകൊണ്ടു അവയെ മൂടുന്നു. നായ, ചെമ്മരിയാട ഇവക്ക അഞ്ചും ആറും അംഗുലം നീളമുള്ള രോമം ഉണ്ടാകും. ഗ്രിഷ്മത്തിൽ ആട്ടിന്റെ രോമം വെട്ടി എടുത്തു വസ്ത്രങ്ങൾ ഉണ്ടാക്കേണ്ടതിന്നായി ഉപയോഗപ്പെടുത്തുന്നു. ഹേമന്തം ആകുമ്പോഴെക്ക രോമം രണ്ടാമതും വളൎന്നു ഈ ജന്തുക്കളെ തണുപ്പിൽനിന്ന രക്ഷപ്പെടുത്തുന്നു.

മാൎച്ച മാസംവരെ ഈ തണുപ്പ ഏറക്കുറെ വ്യത്യാസത്തോടെ നിലനിൽക്കും. പിന്നെ ക്രമേണ കുറഞ്ഞുവരും. എപ്രിൽ ആകുമ്പൊഴെക്ക പിന്നെയും വസന്തം ആയി.

ഇങ്ങിനെ കാലചക്രം തിരിഞ്ഞുകൊണ്ടിരിക്കുന്നതിന്നനുസരിച്ച് വസന്തവും, ഗ്രിഷ്മവും, ശരത്തും, ഹേമന്തവും വന്നുകൊണ്ടിരിക്കുന്നു. കൊല്ലം ഒന്നു കഴിഞ്ഞു. കാലം എത്ര ക്ഷണത്തിൽ പോകുന്നു എന്ന മനുഷ്യൻ അതിശയിക്കുന്നു. പ്രകൃതിയുടെ അതിരററ മഹിമയേയും, അറിയുവാൻ പ്രയാസമായ രഹസ്യത്തേയും, തന്റെ ചുരുങ്ങിയ ബുദ്ധികൊണ്ട മനുഷ്യൻ മനസ്സിലാക്കുവാൻ ശ്രമിക്കുന്നതുപോലെ തന്നെ വൎഷത്തെ അളവുകോലാക്കി മനുഷ്യൻ കാലത്തേയും അളക്കുവാൻ ശ്രമിക്കുന്നു. അതല്ലാതെ കാലത്തിന്നു ആദിയുണ്ടൊ, അന്തമുണ്ടൊ, വരവുണ്ടൊ, പോക്കുണ്ടൊ, വളൎച്ചയുണ്ടൊ, ക്ഷയമുണ്ടൊ?

കേരള സാഹിത്യ അക്കാദമി

3-ാം അദ്ധ്യായം.

ജനോപകാരത്തിന്നുള്ള ചില സംഘങ്ങൾ.

i. ഡൊക്ടർ ബർനാഡൊ സ്ഥാപിച്ച ധൎമ്മസ്ഥലം.

മനുഷ്യവൎഗ്ഗത്തിന്റെ അഭിവൃദ്ധിക്കായുള്ള മാൎഗ്ഗങ്ങളെ ആരാഞ്ഞറിഞ്ഞു, അതിശയിക്കത്തക്ക സ്ഥിരോത്സാഹത്തോടും, മനോധൈൎയ്യത്തോടും അവയെ പിന്തുടൎന്നു തങ്ങളുടെ ഉദ്ദിഷ്ടകാൎയ്യം സഫലമാക്കി തീൎത്ത മഹാന്മാരെ ലോകത്തിൽ പല രാജ്യങ്ങളിലും കാണാം. ദേശത്തിന്നും, കാലത്തിന്നും അനുസരിച്ച് ഇവർ ഓരോരുത്തരുടെയും പ്രവൃത്തി ഓരോ മാൎഗ്ഗമായി തിരിഞ്ഞിരിക്കാമെങ്കിലും സൂക്ഷ്മത്തിൽ ഈ പ്രവൃത്തികളുടെയെല്ലാം ഉദ്ദേശം ഒന്നു തന്നെ. സ്വാൎത്ഥം അശേഷം ഇല്ലാതെ മററുള്ളവരുടെ നന്മക്കവേണ്ടി തങ്ങളുടെ ജീവദശയെ വ്യയം ചെയ്യുന്നവർ ലോകരുടെ നിഷ്കളങ്കമായ ബഹുമാനത്തിന്നു പാത്രമായി വരുന്നതു അസാധാരണയല്ലല്ലൊ. മനുഷ്യവൎഗ്ഗത്തോടുള്ള അനുകമ്പയും, സൽകൎമ്മങ്ങൾ സൽഫലങ്ങളെ ഉണ്ടാക്കാതിരിക്കയില്ലെന്നുള്ള വിശ്വാസവും, അത്യുത്സാഹത്തോടു കൂടിയ പരിശ്രമവുമാണ സാധാരണ മനുഷ്യൎക്ക അസാദ്ധ്യമെന്നു തോന്നുന്ന കാൎയ്യങ്ങളെ നിവൃത്തിക്കുവാൻ ഇവൎക്ക സംഗതി വരുത്തുന്നത. ഈ വക ആലോചനകളായിരുന്നു, ഡൊക്ടർ ബർനാഡൊ എന്ന മഹാനാൽ സ്ഥാപിക്കപ്പെട്ട ഒരു ധൎമ്മസ്ഥലത്തെ സന്ദൎശിക്കുവാൻ ഇടവന്നപ്പോൾ, എന്റെ മനസ്സിൽ ഉദിച്ചത്.

അഛനമ്മമാരൊ, വേറെ ബന്ധുക്കളൊ, ഇല്ലാതെ കഷ്ടതയിൽ പെട്ടു കാലം കഴിക്കുന്ന അനേകം ചെറുകുട്ടികളുടെ പരിതാപകരമായ സ്ഥിതി ഓൎത്തു ഡൊക്ടർ ബർനാഡോവിന്നു ഇവരുടെ പേരിൽ അനുകമ്പ തോന്നി. ഭവനസൌഖ്യവും, മാതൃവാ

ത്സല്യവും എന്തെന്നറിയാത്ത ഈ അനാഥങ്ങളെ വല്ല വിധത്തിലും നോക്കി രക്ഷിച്ച അന്യാശ്രയം കൂടാതെ തങ്ങളുടെ ചിലവു കഴിക്കുവാൻ പ്രാപ്തിയുള്ളവരാക്കി തീക്കണം എന്ന വിചാരം ഈ മഹാനിൽ കടന്നുകൂടി. ഇത്തരത്തിലുള്ള കുട്ടികൾ ഈ നാട്ടിൽ എത്രയൊ അസംഖ്യം! ഇവരുടെ ആവശ്യത്തിന്നു വേണ്ടുന്ന ധനവും ഒട്ടും ചുരുക്കമല്ല. ഏതായാലും ഡൊാക്ടർ തന്റെ വിചാരത്തിന്നനുസരിച്ച പ്രവൃത്തിക്കുവാൻ നിശ്ചയിച്ച ചെറിയതായ ഒരു വീട്ടിൽ മേൽ പ്രസ്താവിച്ച വിധത്തിലുള്ള ചില കുട്ടികളെ പാപ്പിച്ച രക്ഷിച്ചുവരുവാൻ തുടങ്ങി. ക്രമേണ കുട്ടികളുടെ എണ്ണവും, അവക്കു സൌകൎയ്യത്തിന്നും, വിദ്യാഭ്യാസത്തിന്നും ആവശ്യമായ ഏപ്പാട്ടുകളും വദ്ധിച്ചുവന്നു. ഇപ്പോൾ ഇങ്ങിനെ ഏകദേശം 10,000 കുട്ടികളെ പല ദേശങ്ങളിലായി 25 സ്ഥലങ്ങളിൽ രക്ഷിച്ചുവരുന്നു. പതിനാറു വയസ്സുവരെ ഏതു പ്രായത്തിലുള്ള കുട്ടികളേയും ഈ വീട്ടിൽ താമസിപ്പിക്കും. അനാഥന്മാരായി കാണുന്ന കുട്ടികളെ ഒന്നും ത്യജിക്കയില്ലെന്നാണ ഈ സ്ഥലങ്ങളുടെ വ്രതം. ദിവസം ഒന്നുക്ക് ഇങ്ങിനെ ഏകദേശം 9 കുട്ടികൾ എല്ലാ സ്ഥലങ്ങളിലും കൂടി വന്നു ചേരുമത്രെ. ഇതിൽ 1,000 കുട്ടികളോളം അഞ്ചു വയസ്സിന്നു താഴെയാണെന്ന അറിയുന്നു. ഇവരുടെ ചിലവിലേക്കു കൊല്ലത്തിൽ രണ്ടു ലക്ഷം പവൻ വേണം. ഈ സംഖ്യ അത്രയും പൊതുജനങ്ങളുടെ കയ്യിൽനിന്നു പിരിയുന്നതാണ. നാലൊ അഞ്ചൊ കുട്ടികളുള്ള ഒരു വീട്ടിൽ അവരുടെ സൌകൎയ്യങ്ങളെ അന്വേഷിച്ചറിഞ്ഞു ഭക്ഷണത്തിന്നും, വസ്ത്രങ്ങൾക്കും, വിദ്യാഭ്യാസത്തിന്നും വേണ്ട പണത്തിന്നു ബുദ്ധിമുട്ടുന്ന ഒരാൾക്കു ഇത്ര വളരെ കുട്ടികളെ ഇങ്ങിനെ പാപ്പിച്ചുവരുന്നതിൽ അത്ഭുതം തോന്നാതിരിക്കയില്ല. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും വെവ്വേറെ സ്ഥലങ്ങൾ ഉണ്ട. സ്വന്തം വീടിന്റെ മാതിരി തൊന്നിപ്പിക്കുവാനായി പത്തും ഇരിപതും കുട്ടികളെ ഓരോ വീട്ടിൽ ഒന്നായി താമസിപ്പി

ക്കുന്നു. ഇവരെ നോക്കുവാനായി ഒരു സ്ത്രീയെ ആ വീട്ടിൽ "അമ്മ"യായി നിശ്ചയിക്കും. ഇങ്ങിനെ ഒരു സ്ഥലത്തു അനേകം ചെറുവീട്ടുകൾ ഉണ്ടായിരിക്കും. അതിലെല്ലാം ഇപ്രകാരത്തിലുള്ള ഓരോ കുടുംബങ്ങൾ താമസിക്കുകയാണ്. ഇതിന്നു പുറമെ ഇവൎക്കു പഠിക്കുവാനുള്ള സ്കൂളും, ദീനം പിടിച്ചാൽ ചികിത്സിക്കുവാനുള്ള ആസ്പത്രിയും, പ്രാൎത്ഥനക്കുള്ള പള്ളിയും, കളിക്കുവാനുള്ള വിശാലസ്ഥലങ്ങളും എല്ലാം ആ വലിയ വളപ്പിന്നുള്ളിൽ ഉണ്ടാക്കിട്ടുണ്ടാകും. ഇതിൽ താമസിപ്പിക്കുന്ന കുട്ടികളെ എല്ലാം വല്ല തൊഴിലിന്നും ശീലിപ്പിക്കുന്നു. തുന്നപ്പണി, അലക്കു, ദാസിവൃത്തി എന്നിങ്ങിനെ പല തരത്തിൽ പതിന്നാലു തൊഴിലുകൾ ക്കു പെൺകുട്ടികളെ ശീലിപ്പിക്കും. പതിനാറു വയസ്സുവരെ അവിടെ താമസിപ്പിച്ചു പിന്നെ ഇവൎക്കു എവിടെയെങ്കിലും ഉദ്യോഗം ഉണ്ടാക്കി കൊടുക്കും. ഇങ്ങിനെ കൊല്ലത്തിൽ ഏകദേശം ആയിരത്തിലധികം കുട്ടികളെ പല രാജ്യങ്ങളിലേക്കായി വിദ്യാഭ്യാസം കഴിച്ചു അയക്കുന്നു. കനഡാ മുതലായ രാജ്യങ്ങളിൽ ഇങ്ങിനെ പോയിട്ടുള്ള കുട്ടികളിൽ പലരും വലിയ അവസ്ഥയിൽ ആയി തീൎന്നിട്ടുണ്ട്. ഈ പ്രവൃത്തി അത്രയും ഒരു മനുഷ്യന്റെ ഉത്സാഹത്താൽ സാധിച്ചിട്ടുള്ളതാണ്. ഡൊക്ടർ ബർനാഡൊ മരിച്ചിട്ടു ഇപ്പോൾ പത്തു കൊല്ലത്തോളം ആയെങ്കിലും ആ മഹാൻ സ്ഥാപിച്ച ഈ സ്ഥലങ്ങൾ ഇപ്പോഴും പുഷ്ടിയോടെ നിലനിന്നു വരുന്നു.

ഇങ്ങിനെയുള്ള ഒരു സ്ഥലത്തെയാണ് ഞാൻ സന്ദൎശിച്ചത്. അതിന്റെ വളപ്പിന്നുള്ളിൽ 67 ചെറിയ വീട്ടുകൾ ഉണ്ട്. ഓരോ വീട്ടിലും മേൽപറഞ്ഞ പ്രകാരത്തിലുള്ള ഓരോ കുടുംബങ്ങൾ താമസിക്കുകയാണ്. പല പ്രായത്തിലും തരത്തിലും ഉള്ള പെൺകുട്ടികൾ അവിടവിടെ കളിച്ചു രസിച്ചുകൊണ്ടിരിക്കുന്നതു കാണുമ്പോൾ ഇവൎക്കു ഈ സൌഖ്യത്തെ അനുഭവിപ്പാൻ ഇടയാക്കിത്തീൎത്ത ആ മഹാപുരുഷന്റെ ശ്രേഷ്ഠമായ പ്രവൃത്തിയോ

ത്തു അതിശയം തോന്നിപ്പോകാതിരക്കിയില്ല. അവിടെയുള്ള പല കെട്ടിടങ്ങളും കണ്ടതിന്നശേഷം അതിൽ ഒരു വീട്ടിൽ ഞങ്ങൾക്ക ചായക്ക തെയ്യാറാക്കിയിരുന്ന സ്ഥലത്തു ചെന്നു. അവിടെ ഇരുന്നു ചായ കഴിക്കുമ്പോൾ ആ സ്ഥലത്തുള്ള ഒരു ഉദ്യോഗസ്ഥൻ വന്നു അവരുടെ ഏപ്പാട്ടുകളെ പററിയും ചിലവിനെ പററിയും മററും ഞങ്ങളോട്ട സവിസ്താരം പറഞ്ഞു. അതിൻെറ ഒരു ചുരുക്ക വിവരമാണ് ഞാൻ മേൽപറഞ്ഞതെല്ലാം.

ധമ്മ വിഷയമായും, വിദ്യാഭ്യാസ വിഷയമായും ഈ ദിക്കിൽ ചെയ്തിരിക്കുന്ന ഓരോ ഏപ്പാട്ടുകളും, അതിനെ നിലനിത്തുവാനും, പുഷ്ടിവരുത്തുവാനും ഈ ദിക്കിലുള്ളവർ ചെയ്യുന്ന സഹായവും കാണുമ്പോൾ തൻെറ നാട്ടിലെ കഥയോത്തു ഒരു ഇന്ത്യക്കാരന്നു ലജ്ജയൊ വ്യസനമൊ തോന്നുന്നു. ഇത്ര ധനപുഷ്ടിയുള്ളതും പരിഷ്കാരമേറിയതും ആയ ഈ രാജ്യത്തു ഇങ്ങിനെയുള്ള ഓരോ ഏപ്പാട്ടുകൾ ആവശ്യമായി തോന്നിയിരിക്കെ ഇതൊന്നും ഇല്ലാത്ത നമ്മുടെ നാട്ടിലെ സ്ഥിതി എന്തായിരിക്കണം! 'ഇംഗ്ലണ്ടിലെ മാതിരി പണം ഇല്ല അതുകൊണ്ട നമുക്ക അതുപോലെ ഒന്നും സാധിക്കയില്ല' എന്നാണ സാധാരണ അവിടെയുള്ളവർ ഉത്തരം പറയുക. വാസ്തവത്തിൽ പണം ഇല്ലായ്മയല്ല നമ്മുടെ പരിഷ്കാര ഇച്ഛയെ നിറവേററുന്നതിൽ തടസ്ഥമായി നിൽക്കുന്നത്. ഇവിടെ പത്തു പവൻകൊണ്ട സാധിക്കുന്നത അവിടെ പത്തുറുപ്പികകൊണ്ട സാധിച്ചു എന്നു വന്നേക്കാം. ഇവിടുത്തെ മാതിരി തന്നെ എല്ലാം നമുക്ക അവിടെയും വേണമെന്നില്ല. ഈ രാജ്യത്തിൻെറ സ്ഥിതിക്കും, ഇവിടുത്തെ സമുദായത്തിൻെറ അവസ്ഥക്കും, ആവശ്യമായ കാൎയ്യങ്ങൾ കാലോചിതമായി ചെയ്യുന്നതുപോലെ അവിടുത്തെ സ്ഥിതിക്കനുസരിച്ച് ചെയ്യുവാനുള്ള തരം ധാരാളം അവിടെയും ഉണ്ട. പൂൎവ്വന്മാരാൽ നിശ്ചയിക്കപ്പെട്ടിട്ടുള്ളതാണെന്നു വെച്ച് മാത്രം നാം ഒന്നും സ്വീകരിക്കേണ്ടതില്ല. മററുള്ള രാജ്യക്കാർ ആചരിക്കുന്ന

സമ്പ്രദായങ്ങളും ഗുണദോഷ ചിന്ത കൂടാതെ നാം എടുക്കേണ്ട തില്ല. ഏതൊന്നു സമുദായത്തിന്റെ അഭിവൃദ്ധിക്കു തടസ്ഥമായി നില്ക്കുന്നുവൊ അതു ആരാൽ ഏൎപ്പെടുത്തപ്പെട്ടതായാലും ത്യാജ്യയോഗ്യവും, യാതൊന്നു സമുദായത്തിന്റെ നന്മയെ അധികരിക്കുന്നുവൊ അതു സ്വീകാരയോഗ്യവുമാണ. ധൎമ്മത്തിന്നായി പല ഏൎപ്പാടുകളും നമ്മുടെ നാട്ടിൽ ഉണ്ട. പക്ഷെ അവകളിൽ മിക്കതും അംഗഹീനതകൊണ്ടൊ ബാല്യംകൊണ്ടൊ ദീനംകൊണ്ടൊ നിസ്സഹായന്മാരായവരെ സഹായിക്കുന്നതിന്നു പകരം ജാതിമാഹാത്മ്യത്തെ നോക്കി മാത്രം ചെയ്യുന്നതുകൊണ്ട അതു നാട്ടിലേക്കു ഗുണത്തെ ചെയ്യുന്നതിന്നു പകരം വിപരീതഫലത്തെയാണ ഉണ്ടാക്കി തീൎക്കുന്നത.

ii. ബാലസംഘം.

ഞായറാഴ്ച ദിവസം ലണ്ടനിൽ മററു ദിവസങ്ങളിൽ കാണാത്ത പല കാഴ്ചകളും കാണാം. പ്രാൎത്ഥനസ്ഥലങ്ങളിലേക്കു പോകുന്നവരുടെ തിരക്ക അങ്ങിനെ. ഉദ്യാനങ്ങളിൽ ഉല്ലസിക്കുവാനായുള്ള കൂട്ടർ അവിടേക്കു പോകുന്നു. അതാ അല്പം ദൂരത്തുനിന്നു ഭേരിയടിച്ചും, കാഹളത്തെ ശബ്ദിച്ചുംകൊണ്ടു ചിലർ വരുന്നു. അടുത്തു വരുന്തോറും ആ യോഗത്തിലുള്ളവരെ തിരിച്ചറിയാം. 12, 16, 18 ഈ പ്രായത്തിലുള്ള കുട്ടികളാണ. ഒരേ തരത്തിലുള്ള ഉടുപ്പു ധരിച്ചിരിക്കുന്നു. കയ്യിൽ ഓരോ വലിയ വടിയുണ്ട. നടത്തവും മററും കാണുമ്പോൾ പട്ടാളക്കാരൊ എന്നു തോന്നും. ഇവരാരാണ? എങ്ങോട്ടാണ പോകുന്നത? ഇവരെ എന്തു പ്രവൃത്തിക്കാണ ശീലിപ്പിക്കുന്നത? ഈ കൂട്ടരെ ഇംഗ്ലീഷിൽ ബോയ്സ്കൌട്സ് (Boy scouts) എന്ന പറയുന്നു. ഈ സൈന്യത്തിൽ 11—ം, 18—ം വയസ്സിന്നു മദ്ധ്യേയുള്ള കുട്ടികളായിരിക്കും. പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞു ഉയൎന്ന പരീക്ഷക്കു പഠിക്കാത്തവരും, വേറെ ജോലി വിശേഷിച്ച് ഒന്നും ഇല്ലാ

ക്കു, ആയ ഈ പ്രായത്തിലുള്ള കുട്ടികളെ ഒന്നിച്ചുചെൎത്ത് പൊതുജനങ്ങൾക്കു വളരെ ഉപകാരത്തെ ചെയ്വാൻ ത്രാണിയും, ഉത്സാഹവും, ഉള്ള സംഘമാക്കിയിരിക്കുന്നു. മററുള്ളവൎക്കു തങ്ങളാൽ കഴിയുംവണ്ണം എപ്പോഴും സഹായം ചെയ്യുമെന്നും, ഈശ്വരനോടും രാജ്യത്തിന്നും തങ്ങൾ ചെയ്യേണ്ടുന്നതായ മുറ എപ്പോഴും തെററിക്കയില്ലെന്നും ആണ ഇവരുടെ വ്രതം. ഈ കൂട്ടത്തിലുള്ള എല്ലാവരും ഒരു ദിവസം ഒരിക്കലെങ്കിലും തങ്ങളുടെ സഹജീവികൾക്കു എന്തെങ്കിലും ഒരു സഹായം ചെയ്യാതെ ഇരിക്കയില്ലെന്നാണ നിശ്ചയിച്ചിരിക്കുന്നത. പട്ടണത്തിൽ വല്ല തിരക്കും ഉണ്ടാകുമ്പോൾ ജനങ്ങൾക്കു വേണ്ടുന്നസഹായത്തെ ചെയ്തും, അപകടത്തിൽ പെട്ടു ബുദ്ധിമുട്ടുന്നവരെ എടുത്തു വണ്ടിയിൽ കയററി കൊണ്ടുപോയും, ഇങ്ങിനെ എതെല്ലാം തരത്തിൽ തങ്ങളാൽ മററുള്ളവരുടെ സങ്കടനിവൃത്തി വരുത്തുവാൻ കഴിയുമൊ അതിന്നെല്ലാം അവർ സന്തോഷത്തോടുകൂടി സദാ സന്നദ്ധന്മാരായിരിക്കും. ഇതിന്ന ഇവൎക്കു യാതൊരു മാസപ്പടിയും ഇല്ല. അവർ ആരോടും പണം ചോദിക്കുകയുമില്ല. ഇതിൽ ഓരോരുത്തരും വല്ല പ്രവൃത്തിക്കും ശീലിച്ചിട്ടുണ്ടാകും. അതുകൊണ്ട വല്ലതും സമ്പാദിച്ച് തങ്ങളുടെ ആവശ്യത്തിന്നു ഉപയോഗിക്കുന്നതല്ലാതെ അന്യന്മാരുടെ പണത്തിന്ന ആവശ്യപ്പെടുകയില്ല എന്നാണ നിശ്ചയം. ഇങ്ങിനെ ചെറുപ്പത്തിൽ തന്നെ സ്വാഭിമാനവും, സ്വരാജ്യസ്നേഹവും, ദൈവവിശ്വാസവും, പൊതുജനങ്ങളെ സഹായിക്കുന്നതിൽ തല്പരതയും ശീലിപ്പിച്ചുവരുന്നതുകൊണ്ട പ്രായം ചെല്ലുമ്പോൾ ഇവർ മാതൃകരാജപ്രജകളായി തീരുന്നു. ഈ യോഗം ആരംഭിച്ചിട്ടു വളരെ കാലമായിട്ടില്ലെങ്കിലും ഇതു ഇപ്പോൾ വളരെ വൎദ്ധിച്ചുവരികയും ഇതിൻെറ ഉപയോഗം ജനങ്ങൾ അറിഞ്ഞു കുട്ടികളെ കഴിയുന്നത്ര ഇതിൽ ചേൎത്തുവാൻ ഉത്സാഹിച്ചു വരികയും ചെയ്യുന്നു.

ഇതു ലണ്ടനിലും, ഇംഗ്ലണ്ടിലും മാത്രമല്ല ഇപ്പോൾ യൂറോപ്പിൽ മിക്ക രാജ്യങ്ങളിലുംബ്രിട്ടീഷ സാമ്രാജ്യത്തിന്റെ ചില ഭാഗങ്ങളിലും ഏൎപ്പെട്ടുത്തീട്ടുണ്ടു. ഞായറാഴ്ച ദിവസങ്ങളിൽ ഇവർ സംഘം സംഘമായി കവാത്തിന്നു പോകുന്നതും, ഇവരുടെ പല തരത്തിലുള്ള കളിയും, ദേഹായാസത്തിന്നും, ബലത്തിന്നും, ഉപകരിക്കുന്ന ഒളിഞ്ഞുകളിയും' മററും കാണ്മാൻ നല്ല രസമുണ്ടു. ഒരു രാജ്യത്തിലെ യുവാക്കളെ ഇങ്ങിനെ യോഗം ചേൎത്തി അഭ്യസിപ്പിച്ചുവരുന്നതുകൊണ്ടുള്ള ഗുണം ഇത്രയെന്നു പറയുവാൻ പ്രയാസം. സ്വാശക്തിയിൽ വിശ്വാസം, അദ്ധ്വാനശീലം, ചങ്ങാതിത്വം, അനുസരണം ഈ ഗുണങ്ങളെല്ലാം വൎദ്ധിപ്പിക്കുവാനുള്ള അവസരം ഇവൎക്കു കിട്ടുന്നുണ്ടു. യുദ്ധം തുടങ്ങിയതിന്നുശേഷം ജൎമ്മനിയിൽനിന്നു മടങ്ങി ഇംഗ്ലണ്ടിലേക്കു വരുന്ന അവസരത്തിൽ ചില തീവണ്ടി ആപ്പീസുകളിൽ യാത്രക്കാൎക്ക് ശീട്ടു വാങ്ങി കൊടുക്കുവാനും, ഭക്ഷണസാധനങ്ങൾ വാങ്ങി കൊടുക്കുവാനും സന്നദ്ധരായി നിന്നുകൊണ്ടിരുന്ന ഈ യോഗക്കാരെ എത്രയൊ കണ്ടിരിക്കുന്നു.

### iii. മുക്തിയോഗം. (Salvation Army.)

മൂന്നു കൊല്ലം മുമ്പു ലണ്ടനിൽവെച്ചു ഒരു മഹാപുരുഷൻ അന്തരിച്ചുപോകുകയുണ്ടായി. അദ്ദേഹത്തിന്റെ ശവസംസ്കാരദിവസം, ആ മൃതശരീരത്തെ കൊണ്ടുപോയിരുന്ന തെരുവുകളിൽ, അതിനെ ഒന്നു കണ്ടു വന്ദിക്കുവാനായി കൂടിയിരുന്ന ജനത്തിരക്കുപോലെ ലണ്ടനിൽ ഒരു തിരക്ക കണ്ടിട്ടും, ഉണ്ടായതായി കേട്ടിട്ടും, ഇല്ലെന്നു പലരും പറയുകയുണ്ടായി. ജനനംകൊണ്ടൊ, പണംകൊണ്ടൊ യാതൊരു അവസ്ഥയും ഇല്ലാതിരുന്ന ഈ മഹാനാണ ഇപ്പോൾ ലോകമെങ്ങും പരന്നിരിക്കുന്ന മുക്തിയോഗത്തെ സ്ഥാപിച്ചതു. ഇദ്ദേഹത്തിന്റെ പ്രവൃത്തിയുടെ മാഹാത്മ്യതകൊണ്ടു ഇദ്ദേഹം ലോകമെങ്ങും കീൎത്തി കേൾക്കുവാ

നം, പലരുടെ പൂജക്കും പാത്രീഭവിച്ചു. മുക്തിയോഗത്തെ സ്ഥാപിക്കുവാനുള്ള കാരണവും, ഏകനായി താൻ പ്രവൃത്തി തുടങ്ങിയതും, നേരിട്ട തടസ്ഥങ്ങളും, ആരംഭിച്ച പ്രവൃത്തിയുടെ അസാദ്ധ്യതയും, പിന്നീട്ട അതെല്ലാം നിവൃത്തിച്ചതും എല്ലാം കൂടി ആലോചിച്ചു നോക്കിയാൽ ഇദ്ദേഹത്തിൻെറ പ്രവൃത്തിയെ ലോകത്തിലെ മഹാത്ഭുതങ്ങളിൽ ഒന്നായി കരുതണം. വലിയ ചില കാൎയ്യങ്ങൾ നിറവേറേണ്ടതിന്നായി ലോകത്തിൽ ചില കാലങ്ങളിൽ മഹാപുരുഷന്മാരുടെ അവതാരം ഉണ്ടാകുന്നു. ജനറൽ ബൂത്തിനെ പോലെയുള്ള പുരുഷന്മാർ ഒരു നൂററാണ്ടിൽ രണ്ടോ മൂന്നൊ ഉണ്ടായി എന്നു വരാം. മററുള്ളവൎക്ക പ്രയാസമായും, അസാദ്ധ്യമായും തോന്നുന്ന കാൎയ്യങ്ങൾ ഇവർ ഉത്സാഹത്തോട്ടകൂടി നേടി ലോകസൌഖ്യത്തെ അധികരിപ്പിച്ചു കീൎത്തിയോട്ടകൂടി പിൻമാറുന്നു. കാൎയ്യനിഷ്ഠയെ സൂചിപ്പിക്കുന്ന നാസികയും, ആലൊചനാശക്തി വെളിപ്പെടുത്തുന്ന നെററിത്തടവും, സ്ഥിരോത്സാഹം സ്ഫുരിക്കുന്ന നേത്രങ്ങളും, ഭക്തി ജനിപ്പിക്കുന്ന നരച്ചു ദീൎഘിച്ച താടിയും, ഗൌരവം നിൎത്തം ചെയ്തുകൊണ്ടിരിക്കുന്ന മുഖവും കണ്ടാൽ ജനറൽ ബൂത്ത ഒരു മഹത്തായ കാൎയ്യത്തെ നേടുന്നതിന്നു ജനിച്ച ഒരു മഹാപുരുഷനാണെന്നു സമ്മതിക്കാതിരിക്കുവാൻ തരമില്ല. ഇദ്ദേഹത്തിൻെറ ജീവചരിത്രസംക്ഷേപമല്ല ഈ അദ്ധ്യായത്തിൽ വിവരിക്കുവാൻ പോകുന്നത. ഇദ്ദേഹം ചെയ്ത പ്രവൃത്തിയെ പററിയാണ.

ജനറൽ ബൂത്തിൻെറ യൌവനകാലത്ത ഇംഗ്ലണ്ടിൽ ഉണ്ടായിരുന്ന പല ശോചനീയമായ അവസ്ഥകളും ഇദ്ദേഹത്തിൻെറ ദീൎഘാലോചനക്ക വിഷയങ്ങളായി ഭവിച്ചു ദാരിദ്ര്യം വല്ലാതെ വൎദ്ധിച്ചിരിക്കുന്നു. അന്ധകാരത്തിൽ പെട്ടു വലയുന്ന ജനങ്ങളുടെ സംഖ്യ എത്രയൊ അധികരിച്ചിരിക്കുന്നു. മദ്യപാനവും, മററുള്ള ദുൎന്നടപ്പുകളും ഭയങ്കര വേഗതയോട്ട കൂടി നാ

ടെങ്ങും പരക്കുന്നു. രാജ്യത്തിൽ വളരെ ആളുകൾ ഈ നില യിൽ ഇരിക്കുമ്പോൾ പരിഷ്ക്കാരം എവിടെ? അഭിവൃദ്ധി എവി ടെ? സൌഖ്യം എവിടെ? ഈ സ്ഥിതിക്കുള്ള കാരണം എന്തു? ഈ സ്ഥിതിയെ മാററുന്നത എങ്ങിനെ? രാവും, പകലും ഒരു പോലെ ജനറൽ ബൂത്തിന്നു ഇതായിതന്നു ആലോചന. ഏ തൊരു പുരുഷൻ ലോകത്തിൽ തനിക്ക സാധിക്കേണ്ടുന്നതായ കാൎയ്യത്തെ സ്ഥിരോത്സാഹത്തോടും, ധൈൎയ്യത്തോടും പിന്തുടൎന്നു, പ്രതിബന്ധങ്ങളോടെതൃത്തു, ഭീരുവാക്യത്തെ ഗണ്യമാക്കാതെ, മുന്നോട്ടു വെച്ച സൈന്യത്തെ പോലെ ഇച്ഛിതകാൎയ്യസാദ്ധ്യത്തി ന്നായി യത്നിക്കുന്നുവൊ, അവൻ തന്നെ ഭാഗ്യവാൻ, അവൻ തന്നെ ധന്യൻ, അവൻ തന്നെ പുരുഷൻ. മനുഷ്യനെ ന ന്നാക്കേണമെങ്കിൽ ആ മനുഷ്യന്റെ ചുററുമുള്ള സ്ഥിതി നന്നാ ക്കേണമെന്നുള്ള പരമാൎത്ഥം ഒന്നാമതായി ഇദ്ദേഹം ധരിച്ചിരുന്നു. വയറ വിശക്കുന്ന സമയത്തു വായനക്ക ശ്രദ്ധയെവിടെ? വള രെ കാലം മദ്യപാനത്തിൽ ലയിച്ചു, ഇപ്പോൾ ആ പുറവും ഈ പുറവും മദ്യഷാപ്പുള്ള ഒരു സ്ഥലത്തു പാൎക്കുന്ന മനുഷ്യനോടു മ ദ്യപാനദൂഷ്യത്തെ പററി ഉപദേശം ചെയ്താൽ എത്ര തന്നെ ഫ ലിക്കും. അതുകൊണ്ടു ആദ്യമായി വേണ്ടത സന്മാൎഗ്ഗത്തിൽ പോ കുവാനുള്ള സ്ഥിതിയിൽ ആക്കിവെക്കുക. അങ്ങിനെ ആക്കിയ തിന്നുശേഷം മേലിൽ സ്വന്ത പ്രയത്നംകൊണ്ടു മൎയ്യാദയായി ഉ പജീവനം കഴിഞ്ഞുകൂടത്തക്കവണ്ണമുള്ള വല്ല പ്രവൃത്തിയും ഇവ രെ ശീലിപ്പിക്കുക. ഇതുകൊണ്ടും ആയില്ല. സന്മാൎഗ്ഗത്തിൽ ശരിയായ നിഷ്ഠ ഉണ്ടാകേണമെങ്കിൽ ഈശ്വരങ്കൽ നിൎവ്യാജ മായ വിശ്വാസം ജനിപ്പിക്കണം. അതിനാൽ ഇതിന്നും ഒരു മാൎഗ്ഗം ഉണ്ടാക്കണം. ഇങ്ങിനെ മൂന്നു വിധത്തിലാണ ജനറൽ ബൂത്ത ഇംഗ്ലണ്ടിലെ അന്ധകാരത്തെ നീക്കുവാൻ ശ്രമിച്ചതു. പ്രസംഗിച്ചും, പുസ്തകം എഴുതിയും തന്റെ ഈ അഭിപ്രായത്തെ ജനങ്ങളുടെ ഇടയിൽ പരത്തുവാൻ ആരംഭിച്ചു. തന്റെ യത്ന

ത്തിന്നു ഇംഗ്ലണ്ടിൽ ജയം കിട്ടുവാൻ തുടങ്ങിയതോടു കൂടി ഈ മഹാൻ ലോകമെങ്ങും ഈ മുക്തിയോഗത്തെ സ്ഥാപിക്കുവാൻ ശ്രമിച്ചു. ഇപ്പോൾ റഷ്യയൊഴിച്ചു മറെറല്ലാ രാജ്യങ്ങളിലും ഈ യോഗക്കാർ മഹത്തായ ഗുണം ചെയ്യുവരുന്നു. കഷ്ടസ്ഥിതിയിൽനിന്നു മോചനം ചെയ്തു സന്മാൎഗ്ഗത്തിലെക്കു തിരിച്ചു മുക്തിക്കുള്ള തരം വരുത്തി കൊടുക്കുവാനായുള്ള യോഗക്കാരാകകൊണ്ടാണ ഇവരെ 'മുക്തിയോഗ'ത്തിലുള്ളവർ എന്നു പറയുന്നത. ഇവരുടെ പ്രവൃത്തിയെ മൂന്നു ഭാഗമായി വിചാരിക്കാമെന്നു മുമ്പു പറഞ്ഞുവല്ലൊ. ഇനി അവ ഓരോന്നിനെ പററിയും അല്പാല്പം ഇവിടെ വിവരിക്കാം.

1. പല വിധത്തിൽ കഷ്ടതയിൽ പെട്ടിട്ടുള്ളവരെ രക്ഷിക്കേണ്ടതിന്നായി പല വിധത്തിലുള്ള ഏൎപ്പാടുകൾ ഈ യോഗക്കാർ ചെയ്തിട്ടുണ്ട. ദീനം പിടിച്ചു വലയുന്ന സാധുക്കളെ കൊണ്ടുപോയി ചികിത്സിക്കുവാനുള്ള ആസ്പത്രികൾ ഇവരുടെ വക എത്രയൊ ഉണ്ട. അവരുടെ ഡോക്ടർമാർ യാതൊരു പ്രതിഫലവും കൂടാതെ സാധുക്കളുടെ വീട്ടിൽ ചെന്നു ചികിത്സിക്കും. സ്ത്രീകൾക്ക പ്രസവത്തിന്നുള്ള സ്ഥലങ്ങൾ, കുട്ടികളെ വളൎത്തുവാനുള്ള സ്ഥലങ്ങൾ, ജെയിലിൽനിന്നു വിട്ടവരെ പാൎപ്പിക്കുവാനുള്ള എിടുപ്പുകൾ ഇങ്ങിനെ പല ആവശ്യങ്ങൾക്കായി ഇവരുടെ സ്ഥലങ്ങൾ ഉണ്ട. വീടും കുടിയും ഇല്ലാത്തവൎക്ക ഒരു ദിവസം രാത്രിയിൽ താമസിക്കേണ്ടതിന്നായി ലണ്ടനിൽ ഉണ്ടാക്കിട്ടുള്ള സ്ഥലങ്ങളിൽ ഒന്നു ഞാൻ ചെന്നു കാണുകയുണ്ടായി. വൈകുന്നേരം ആകുമ്പോഴെക്ക എത്രയൊ സാധുക്കൾ ഇതിന്നു മുമ്പാകെ വന്നുകൂടും. ആൾക്ക 3 പെനി (3 അണ) കൊടുത്താൽ ഉള്ളിൽ പോയി കുളിയും, ഭക്ഷണവും, കിടപ്പും കഴിച്ചു പിറെറ ദിവസം വരെ അവിടെ താമസിക്കാം. ഈ സ്വല്പസംഖ്യക്ക ഇങ്ങിനെയുള്ള സൌകൎയ്യം ആ സാധുക്കൾക്ക സ്വൎഗ്ഗമാണ. ചി

ല സമയത്തു വെറുതെയും ഭക്ഷണം കൊടുക്കും. ഇതിന്നും പുറമെ വേറെ പല കാൎയ്യങ്ങളും ഇവർ ചെയ്യും. കുട്ടികളെയൊ മറ്റൊ കാണാതായാൽ വിവരം അവരെ അറിയിച്ചാൽ അവരുടെ ആൾക്കാരെ അയച്ചു തിരഞ്ഞു കൂട്ടിക്കൊണ്ടുവന്നു തരും. പണി കിട്ടാതെ അലഞ്ഞു നടക്കുന്ന കൂലിക്കാൎക്കു പണി അന്വേഷിച്ച് ഉണ്ടാക്കികൊടുക്കും. ഇങ്ങിനെ കഷ്ടതയിൽ പെട്ടവൎക്കു നിവൃത്തിമാൎഗ്ഗം ഉണ്ടാക്കേണ്ടതിന്നു പല ഏൎപ്പാടുകളും മുക്തിയോഗക്കാർ ചെയ്തുവരുന്നുണ്ടു. തൽക്കാലം സുഖം കൊടുത്തതുകൊണ്ടു മാത്രം ആയില്ല. അവരവരുടെ ഉപജീവനത്തിന്നുള്ള മാൎഗ്ഗങ്ങൾ കൂടി ഇവരെ പഠിപ്പിക്കണം എന്നു കരുതി അതിന്നും സ്ഥലങ്ങളെ ഉണ്ടാക്കീട്ടുണ്ടു.

കേരള സാഹിത്യ അക്കാദമി

2. നെയിത്തു, അലക്കു മുതലായ കൎമ്മങ്ങൾ ശീലിപ്പിക്കുവാനായി ഇവരുടെ വക പല ശാലകളും ലോകത്തിലെങ്ങും ഉണ്ടു. ലണ്ടന്റെ അടുത്തു ഇവരുടെ വക ഇമ്മാതിരി ഒരു സ്ഥലം ഉണ്ടു. അവിടെ പണി കീറകടലാസുകളെ വേർതിരിക്കുകയാണ. കള്ളു കുടിച്ചും, കഴിഞ്ഞുകൂടുവാൻ മാൎഗ്ഗമില്ലാതെ കഷ്ടകാലംകഴിച്ചും വന്നിരുന്ന ചിലരെ ഇവർ കൂട്ടികൊണ്ടുപോയി ഒരു എടുപ്പിൽ പാൎപ്പിച്ചിരിക്കുന്നു. ഇവരുടെ സ്വഭാവത്തിന്നനുസരിച്ചു ഇവരെ മൂന്നു തരക്കാരായി തിരിച്ചിട്ടുണ്ടു. ഒന്നാം തരത്തിലുള്ളവൎക്കു താമസത്തിന്നു കുറെ അധികം സൌകൎയ്യങ്ങൾ ഉണ്ടാക്കി കൊടുത്തിട്ടുണ്ടു. അതിൽ താഴെയാണ രണ്ടാം തരത്തിലുള്ളവൎക്ക്. അതിലും ചുരുങ്ങിയാണ മൂന്നാംതരത്തിലുള്ളവൎക്കുള്ള സൌകൎയ്യം. ഇവൎക്കു കൊടുത്തിരിക്കുന്ന പ്രവൃത്തിയും അങ്ങിനെ തന്നെ. പട്ടണത്തിൽ ആളുകൾ ആവശ്യമില്ലാതെ കളയുന്ന കടലാസുകൾ ഇവരുടെ വക വണ്ടിയിൽ ശേഖരിച്ചു ഇവിടെ കൊണ്ടുവരുന്നു. ഇവിടെ കൊണ്ടുവന്നാൽ കടലാസിനെ പല തരമായി വേർതിരിച്ചു അതിനെ കച്ചവടക്കാൎക്ക് അയച്ചുകൊ

ടുക്കുന്നു. അതിൽനിന്നു രണ്ടാമതും നല്ല കടലാസ ഉണ്ടാക്കാം. ഇങ്ങിനെ ആക്കും ആവശ്യമില്ലാതെ എറിഞ്ഞ കടലാസിനെ രണ്ടാമതും ജനങ്ങൾക്ക ആവശ്യമുള്ളതായി ആക്കിത്തീക്കുന്നതുപോലെ തന്നെ സമുദായം ചീത്തയെന്നു പറഞ്ഞു തള്ളിയ മനുഷ്യരെ രണ്ടാമതും ഇവിടെ പഠിപ്പിച്ചു സന്മാൎഗ്ഗികളാക്കിത്തീക്കുന്നു. ലോകത്തിലെ ഓരോ സ്ഥലങ്ങളിലെയും സ്ഥിതിക്കനുസരിച്ചുള്ള കൈവേലകൾ അതാതു സ്ഥലങ്ങളിൽ ഇവർ പഠിപ്പിച്ചു വരുന്നുണ്ട.

3. ഈശ്വരവിശ്വാസം ജനങ്ങളിൽ വൎദ്ധിപ്പിക്കേണ്ടതിന്നു ഇവർ ചെയ്യുന്ന ശ്രമവും പ്രസ്താവയോഗ്യം തന്നെ. പ്രത്യേകിച്ച് ഈ വിഷയത്തിൽ പാശ്ചാത്യ രാജ്യങ്ങളിൽ ഇവരുടെ ശ്രമം വളരെ ആവശ്യമാണ. മുക്തിയോഗക്കാരുടെ വാദ്യവും പാട്ടും കേട്ടാൽ വേറെ അറിയാം. ഞായറാഴ്ച ദിവസം ലണ്ടനിൽ പല സ്ഥലങ്ങളിൽവെച്ചും ഇവർ പ്രാൎത്ഥന നടത്തും. സംഗീതം കേട്ടു വരുന്ന ജനങ്ങളെ മതവിശ്വാസത്തോടുകൂടി നടക്കുവാൻ ഉപദേശിച്ചുകൊണ്ട പ്രസംഗങ്ങളും ഉണ്ടാകും. ക്രിസ്തീയ മതത്തെ ആസ്പദിച്ചാണ ഇവരുടെ പ്രവൃത്തി. അതുകൊണ്ട അവരുടെ പ്രാൎത്ഥനയുടെ രീതിയെല്ലാം അതുപ്രകാരമാണ.

അന്യമതക്കാൎക്കും ഇവർ സാധുജനങ്ങളുടെ ഉദ്ധാരണത്തിന്നു ചെയ്യുന്ന പ്രവൃത്തിയെ ശ്ലാഘിക്കാതിരിപ്പാൻ നിവൃത്തിയില്ല. ലോകമെങ്ങും പരന്നിരിക്കുന്ന ഈ മഹാ യോഗത്തിൻെറ പ്രധാന ആപ്പീസ് ലണ്ടനിൽ ആണ. അവിടെ ചെന്നു നോക്കിയാൽ അറിയാം എത്ര വിശേഷമായനിലയിലാണ ഇതെല്ലാം ഭരിച്ചുവരുന്നതു എന്നു. ഇതെല്ലാം ഒരു പുരുഷൻെറ യത്നത്തിൻെറ ഫലമാണെന്നറിയുമ്പോൾ അദ്ദേഹത്തെ ജനങ്ങൾ പൂജിക്കുന്നതിൽ എന്താണ അതിശയിക്കുവാനുള്ളത?

4-ാം അദ്ധ്യായം.

## ഇംഗ്ലണ്ടിലെ വിദ്യാഭ്യാസരീതി.

ഒരു രാജ്യത്തിൻെറ പരിഷ്കാരസ്ഥിതിയെ നിജപ്പെടുത്തേണ്ടതിന്ന ആവശ്യമായ പല സംഗതികളിൽ പ്രധാനമായ ഒന്ന അവിടത്തെ വിദ്യാഭ്യാസത്തിൻെറ സ്ഥിതിയെ സൂക്ഷ്മമായി അറിഞ്ഞിരിക്കുകയാണ. ഏതൊരു രാജ്യത്തു വിദ്യാഭ്യാസത്തിന്ന പരിപൂൎണ്ണത സിദ്ധിച്ചിരിക്കുന്നുവൊ ആ രാജ്യത്തു അഭിവൃദ്ധിയും കരകടന്നുനിൽക്കാതിരിക്കയില്ല. വിദ്യ അഭ്യസിക്കുന്നവരുടെ എണ്ണം വൎദ്ധിച്ചതുകൊണ്ടു മാത്രം പോരാ. ഇതിലും പ്രധാനമായി നിൽക്കുന്നത അഭ്യസിക്കുന്ന വിദ്യയുടെ ഗുണമാണ. എഴുതുവാനും വായിക്കുവാനും ശീലിക്കുന്നത വിദ്യാഭ്യാസത്തിൻെറ അവസാനമല്ല. അതു വിദ്യാഭ്യാസത്തിൻെറ ആരംഭമാണ. ശരിയായ വിദ്യാഭ്യാസത്തെ സമ്പാദിക്കേണ്ടതിന്ന അവശ്യം ആവശ്യമായ ഉപകരണങ്ങളാണ എഴുതുവാനും വായിക്കുവാനും ഉള്ള അറിവ. ബുദ്ധിക്കു അഗാധതയും, മനസ്സിന്നു വികാസതയും, സ്വഭാവത്തിന്ന പാകതയും ഏതൊന്നു വരുത്തുന്നുവൊ അതു തന്നെയാണ ശരിയായ വിദ്യ. എന്നാൽ ഈ ഗുണമെല്ലാം പുറമെ പ്രകാശിക്കേണ്ടതിന്നും, അവയെ എളുപ്പത്തിൽ സമ്പാദിക്കേണ്ടതിന്നും ബലമായ ശരീരവും ആവശ്യമായിരിക്കകൊണ്ടു പൂൎണ്ണവിദ്യാഭ്യാസത്തിൻെറ ലക്ഷണങ്ങളിൽ കായബലവും ഉൾപ്പെടുത്തേണ്ടതാണ. ചുരുക്കി പറയുന്നതായാൽ ഈശ്വരനാൽ മനുഷ്യന്നു ദത്തമായിരിക്കുന്ന ശരീരത്തെയും സൽഗുണങ്ങളെയും ബലപ്പെടുത്തുകയാണ വിദ്യാഭ്യാസത്തിൻെറ ഉദ്ദേശം. ഈ ഉദ്ദേശങ്ങളെല്ലാം പാശ്ചാത്യ രാജ്യങ്ങളിലെ വിദ്യാഭ്യാസരീതി വരുത്തുന്നുണ്ടൊ എന്ന നിരൂപണം

ചെയ്യുവാനുള്ള ആവശ്യം ഇവിടെ ഇല്ല. അവിടെ ഏൎപ്പെട്ടു ത്തിട്ടുള്ള വിദ്യാഭ്യാസ സമ്പ്രദായത്തെ പററി മാത്രമെ വിവരിക്കുവാൻ വിചാരിക്കുന്നുള്ളു.

യൂറോപ്പിലെ മിക്ക രാജ്യങ്ങളിലും പ്രാഥമിക വിദ്യാഭ്യാസം വെറുതെയും, നിൎബ്ബന്ധമായും ആക്കിയിരിക്കുന്നു. ഇതിൽ ജൎമ്മനി, സ്വിസർലാണ്ട് എന്ന രാജ്യങ്ങളിലെ വിദ്യാഭ്യാസരീതിയെ പററി വേറെ ഒരദ്ധ്യായത്തിൽ പ്രസ്താവിക്കുന്നതുകൊണ്ടു ഇവിടെ ഇംഗ്ലണ്ടിലെ സമ്പ്രദായത്തെ പററി മാത്രമെ പറയുന്നുള്ളു.

ആറു വയസ്സിന്നും പതിന്നാലു വയസ്സിന്നും മദ്ധ്യേയുള്ള സകല കുട്ടികളും സ്കൂളിൽ ചേൎന്നു പഠിക്കണം എന്നു നിൎബ്ബന്ധമുണ്ടു. ഈ കാലത്തു ഇവരെ എഴുതുവാനും വായിക്കുവാനും ശീലിപ്പിക്കുന്നതിന്നു പുറമെ കണക്കു, ഭൂമിശാസ്ത്രം, സ്വദേശചരിത്രം ഇവയെല്ലാം പഠിപ്പിക്കുന്നു. പെൺകുട്ടികൾക്കു സംഗീതം, ചിത്രമെഴുത്തു, തുന്നൽ, പാചകം ഇങ്ങിനെ മേലിൽ അവൎക്കു ആവശ്യമായി വരുന്ന വിഷയങ്ങളെയും പരിചയിപ്പിക്കും. ഈ ആവശ്യത്തിലേക്കുള്ള സ്കൂളുകൾ പല വിധത്തിൽ ഉണ്ടു. ക്രിസ്ത്യൻ പള്ളികളുടെ വകയായി വളരെ സ്കൂളുകൾ ഏൎപ്പെടുത്തീട്ടുണ്ടു. സ്വകാൎയ്യമായി ഓരോരുത്തർ തുടങ്ങിയ സ്കൂളുകളും വളരെയുണ്ടു. ഇതു രണ്ടും കൂടാതെ ഗവൎമ്മേണ്ടും ഈ കാൎയ്യത്തിൽ ഏൎപ്പെട്ടിട്ടുണ്ടു. ഒരു സ്കൂളിൽ ചെന്നു നോക്കിയാൽ ഇതു കളിക്കുവാനുള്ള സ്ഥലമൊ പഠിക്കുവാനുള്ള സ്ഥലമൊ എന്നു സംശയിച്ചുപോകും. കുട്ടികളുടെ കളിയും, ഓട്ടവും, ചാട്ടവും അത്ര ലഹളയായിരിക്കും. ഇവിടെ കുട്ടികളെ ശീലിപ്പിക്കുന്നതിന്നു നേരെ വിപരീതമായിട്ടാണ അവിടെ ശീലിപ്പിക്കുക. ചെറിയ കുട്ടികൾ സ്കൂളിലേക്കു പോകുവാനായി മടി കാണിക്കുന്നതു നമ്മുടെ നാട്ടിൽ ഒട്ടും അസാധാരണയല്ല. ഇതിന്നുള്ള കാരണം മിക്കതും നമ്മു

ടെ വിദ്യാഭ്യാസരീതിയും, ഗുരുശിഷ്യന്മാർ തമ്മിലുള്ള ബന്ധത്തെ പററി അബദ്ധമായ ഒരു വിശ്വാസവുമാണ. കുട്ടികളെ വളൎത്തേണ്ടതു ഭയപ്പെടുത്തിട്ടല്ല. അവരുടെ സംശയങ്ങളെ ചോദിച്ചറിയുവാനായി അവരെ ഉത്സാഹിപ്പിച്ചും, അവരുടെ സങ്കടങ്ങളിലും, വേദനകളിലും, സന്തോഷങ്ങളിലും പങ്കുകൊള്ളുന്നുണ്ടെന്ന ഗുരുനാഥന്മാർ നടിച്ചും, അവൎക്ക തോന്നിയ അഭിപ്രായത്തെ നിൎഭയമായി പറയുവാൻ അവരെ ശീലിപ്പിച്ചും, തങ്ങൾ അവരെ ശിക്ഷിക്കുവാനുള്ള ആളുകളല്ല, അവരുടെ സങ്കടങ്ങളെ തീൎക്കുവാനും, സംശയങ്ങളെ നീക്കുവാനും ഉള്ള ആളുകളാണ് എന്ന അവരെ ധരിപ്പിച്ചും വരികയാണ ഗുരുനാഥന്മാർ ചെയ്യേണ്ടുന്നത. നമ്മുടെ കുട്ടികളെ നോക്കുക. ഒരാളുടെ അടുക്കെ ചെല്ലുമ്പോൾ എന്തു ഭയമാണ, ഒന്ന ചോദിക്കുവാൻ അവൎക്ക ധൈൎയ്യം വരുന്നുണ്ടോ, തോന്നിയതു നിൎഭയമായി അവർ പുറത്തേക്ക പറയുമൊ. പഠിക്കുമ്പോൾ ഉത്ഭവിപ്പിച്ചതായ ഈ ദുസ്സ്വഭാവത്തെ പഠിപ്പു കഴിഞ്ഞു ഉദ്യോഗത്തിൽ ചേൎന്നാൽ ഒന്നുകൂടി ബലപ്പെടുത്തുന്നു. മുമ്പു മാസ്റ്ററെ ഉണ്ടായിരുന്ന ഭയം ഇപ്പോൾ മേലുദ്യോഗസ്ഥനെയായി. ഗുരുനാഥനിൽ ഭക്തി ജനിക്കേണ്ടത ആവശ്യം. ഭയം ഒരിക്കലും കുട്ടികളിൽ ജനിപ്പിക്കുവാൻ പാടില്ല. ഭയവും, ഭീരുത്വവും നമ്മുടെ ഇടയിൽ വൎദ്ധിച്ചിട്ടുണ്ടെന്നുള്ളതിന്ന വാദമില്ല. ഇതിന്നുള്ള ഒന്നാമത്തെ കാരണം ഇവിടത്തെ വിദ്യാഭ്യാസരീതിയും, രണ്ടാമത ഉദ്യോഗവഴിപ്പത്തെ പററി തെററായ ധാരണയും ആണ. സ്വാഭിമാനം ക്ഷയിപ്പിക്കുവാനും നശിപ്പിക്കുവാനും സംഗതി വരുത്തിയാൽ പിന്നെ ആ വിദ്യാഭ്യാസരീതിക്ക എത്ര തന്നെ യോഗ്യതയുണ്ടായാലും അതു സ്വീകരിക്കത്തക്കതല്ല. ഇംഗ്ലണ്ടിലെ വിദ്യാഭ്യാസരീതിക്ക എന്തു ദോഷമുണ്ടായിരുന്നാലും ഈ കുററം ആരും അതിന്നു ആരോപണം ചെയ്യുന്നതല്ല.

കുട്ടികളുടെ ദേഹായാസത്തിന്നു വേണ്ടി സ്കൂളുകളിൽ തന്നെ പല ഏൎപ്പാടുകളും ചെയ്തിരിക്കുന്നതിന്നു പുറമെ ലണ്ടനിൽ പല സ്ഥലങ്ങളിലും അവൎക്കു കളിക്കുവാനുള്ള സൌകൎയ്യങ്ങളും ഉണ്ടാക്കി കൊടുത്തിട്ടുണ്ട. ഇവിടങ്ങളിൽ ഇവർ ആൎപ്പും, നിലവിളിയും ആയി എപ്പോഴും കളിച്ചുകൊണ്ടിരിക്കുന്നതു കാണുന്നത ഒരു ആനന്ദകാഴ്ച തന്നെയാണ.

പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞാൽ പിന്നെ ചിലർ ഉയൎന്നതരം വിദ്യാഭ്യാസത്തിന്നും, ചിലർ ഓരോ തൊഴിലുകൾ ശീലിക്കേണ്ടതിന്നുള്ള പഠിപ്പിന്നും പോകുന്നു. സ്ത്രീകൾ ചിത്രമെഴുത്തു, സംഗീതം ഇതുകൾ പ്രത്യേകം പഠിപ്പിക്കുന്ന വിദ്യാലയങ്ങളിലേക്കും പോകും. കൈത്തൊഴിലുകൾക്കു പഠിപ്പിക്കുവാനുള്ള ഏൎപ്പാടുകളെ സംബന്ധിച്ചേടത്തോളം ഇംഗ്ലണ്ട യൂറോപ്പിലെ മററു ചില രാജ്യങ്ങളെക്കാൾ താണ നിലയിലാണ നിൽക്കുന്നതെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. ഇതിനെ ഭേദപ്പെടുത്തേണ്ടതിന്നു ഇപ്പോൾ വിചാരിച്ചുവരുന്നുണ്ട.

പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞു, പബ്ലിക്ക സ്കൂളുകളിലും ശീലിച്ചാൽ പിന്നെ സൎവ്വകലാശാലകളിലേക്കും പോകാം. ഇവിടത്തെ സൎവ്വകലാശാലകളിൽ ശ്രുതിപ്പെട്ടതു ഓക്സ്ഫോർഡ്, (Oxford) കാംബ്രിഡ്ജ് (Cambridge) എന്നി രണ്ടാണ. ഇവിടത്തെ സമ്പ്രദായങ്ങളെ പററി വിവരിക്കുവാൻ ഗ്രന്ഥവിസ്താരത്തെ ഭയപ്പെട്ടു ഇവിടെ തരമില്ലാതെ വന്നിരിക്കുന്നു.

ഇങ്ങിനെ സാധാരണ ആളുകൾക്കു വിദ്യാഭ്യാസത്തിന്നായി ഉണ്ടാക്കീട്ടുള്ള ഏൎപ്പാടുകൾക്കു പുറമെ, അംഗഹീനന്മാൎക്കും, ബുദ്ധിശൂന്യന്മാൎക്കും ഉള്ള സ്ഥലങ്ങൾ വേറെയുണ്ട.

കുരുടന്മാൎക്കുള്ള സ്കൂളുകളിൽ ഇവരെ തുന്നൽ, സംഗീതം, അച്ചടിവിദ്യ ഇതുകൾ ശീലിപ്പിക്കുന്നുണ്ട. അതുമാതിരി തന്നെ

ചെറുപ്പത്തിൽ ബുദ്ധി ദുർവ്വിഷയങ്ങളിൽ തിരിഞ്ഞ കുട്ടികളെ പാർപ്പിച്ചു അവരുടെ സ്ഥിതിക്കനുസരിച്ച വിദ്യാഭ്യാസത്തെ അവർക്കു കൊടുക്കേണ്ടതിന്നുള്ള വിദ്യാലയങ്ങളും ഉണ്ടു. ഇവിടെ ഇവരെ നല്ലവണ്ണം പ്രവൃത്തിയെടുപ്പിച്ചും, നല്ല പുസ്തകങ്ങൾ വായിപ്പിച്ചും, നല്ല ഉപദേശങ്ങൾ കൊടുത്തും, ക്രമേണ നല്ല നടപ്പുകാരാക്കി തീർക്കുന്നു.

ഇനി പൊതുജനങ്ങളുടെ വിദ്യാഭ്യാസത്തിന്നായുള്ള ഏർപ്പാടിനെ പററി പറയാം. വായനശാലകളും, ഗ്രന്ഥമന്ദിരങ്ങളും എത്രയൊ ഉണ്ടു. ഇവിടെ യാതൊന്നും കൊടുക്കാതെ ഇഷ്ടമുള്ളപ്പോൾ ചെന്നു വായിക്കാം. ഈ സ്ഥലങ്ങളിൽ തന്നെ ഓരോ വിഷയത്തെ പററി ഇടക്കിടെ പ്രസംഗങ്ങൾ ഉണ്ടാകും. അതിന്നും വെറുതെ ചെല്ലാം. പട്ടണത്തിൽ പല ഭാഗങ്ങളിലും നിരത്തിന്റെ മുക്കിലും, ഉദ്യാനങ്ങളിലും പ്രസംഗക്കാർ നിന്നു ജനങ്ങളെ ഉപദേശിക്കുന്നതും സാധാരണയാണ. ഇങ്ങിനെ വിദ്യാഭ്യാസത്തിന്നു പല അവസരങ്ങളും ഇംഗ്ലണ്ടിൽ കാണാം.

---

## 5-ാം അദ്ധ്യായം.

---

### ഇംഗ്ലീഷുകാരുടെ ചില ആചാരങ്ങളും, സമ്പ്രദായങ്ങളും.

ഈ അദ്ധ്യായത്തിലെ വിഷയത്തെ തൃപ്തികരമാകുംവണ്ണം വിവരിക്കുവാൻ കുറെ പ്രയാസമാണെന്നു ആരംഭത്തിൽ തന്നെ വായനക്കാരെ അറിയിക്കേണ്ടിയിരിക്കുന്നു. നമ്മുടെ നാട്ടിൽനിന്നു പോകുന്ന ഒരാൾക്കു അവിടെ ചെന്നു കണ്ടാൽ ഇംഗ്ലീഷുകാരുടെ മിക്ക ആചാരങ്ങളും സമ്പ്രദായങ്ങളും അത്ഭുതമായി തോന്നുവാനെ ഇടയുള്ളൂ. ഇതു ഇംഗ്ലണ്ടിൽ മാത്രമല്ല ഏതു രാജ്യത്തു ചെന്നു നോക്കിയാലും ഒരു അന്യദേശക്കാരന്നു തോ

ന്നതാണ. ഇങ്ങിനെ അതിശയത്തെ ജനിപ്പിക്കുന്ന സമ്പ്ര ദായങ്ങൾ പലതും ഉണ്ടാകകൊണ്ടു അവയിൽ ചിലതിനെ എടു ത്തു പറയുവാൻ മാത്രമെ ഇവിടെ സാധിക്കകയുള്ളു. ഇംഗ്ലീഷു കാരോടുള്ള സഹവാസം വൎദ്ധിച്ചിരിക്കുന്ന ഈ നാട്ടിൽ അവരു ടെ പല സമ്പ്രദായങ്ങളും അനുഭവിച്ചറിയുവാൻ ബിലാത്തിക്കു പോകാതെ തന്നെ ചിലൎക്കു സംഗതി വന്നിരിക്കാം. എങ്കിലും, മൂന്നു കൊല്ലം അവരുടെ രാജ്യത്തു പാൎത്ത്, അവരുടെ സമ്പ്ര ദായങ്ങളെ നല്ലവണ്ണം അറിയുവാൻ ഇടവന്ന ഒരാൾ ഇതിനെ പററി പറയുന്നതുവായനക്കാരിൽ പലൎക്കും രസജനകമായിരി ക്കുമെന്നു വിശ്വസിക്കുന്നു.

നമ്മുടെ നാട്ടിൽ തമ്മിൽ പരിചയമില്ലാത്ത രണ്ടുമൂന്നാള്ള കൾ വഴിക്കൽ കണ്ടുമുട്ടി ഒന്നിച്ചു യാത്ര തുടങ്ങി എന്നു വിചാരി ക്കുക. അവർ അധികനേരം തമ്മിൽ സംസാരിക്കാതെയിരിക്കു മൊ. ഒരിക്കലും ഇല്ല. എന്താണ? എവിടെ നിന്നാണ? എ ങ്ങോട്ടാണ പോകുന്നത? എന്നിങ്ങിനെ ഓരോ ചോദ്യങ്ങൾ അങ്ങുമിങ്ങും തുടങ്ങുകയായി. ഇങ്ങിനെ ഇംഗ്ലണ്ടിൽ വല്ലതും ചെയ്തുപോയാൽ അതു മൎയ്യാദലംഘനമായി വിചാരിക്കും. മുമ്പു പരിചയമില്ലാത്ത രണ്ടു കൂട്ടർ തമ്മിൽ സംസാരിക്കേണമെങ്കിൽ അവരെ മൂന്നാമതൊരാൾ തമ്മിൽ പരിചയമാക്കി കൊടുക്കണം. ഇതു ചിലപ്പോൾ വളരെ അസംബന്ധമായി തോന്നും. ഒരേ മേശയിൽ രണ്ടാൾ ഇരുന്നു തിന്നുന്നുണ്ടാകും. ഒന്നുകിൽ വൎത്ത മാനകടലാസ വായിച്ചുകൊണ്ടിരിക്കും അല്ലെങ്കിൽ മിണ്ടാതിരി ക്കും എന്നല്ലാതെ തമ്മിൽ സംസാരിച്ചു കാണുവാൻ പ്രയാസം. ഈ കവിഞ്ഞ നില ഇംഗ്ലണ്ടിൽ മാത്രമെ കാണുകയുള്ളു. രണ്ടു കൂട്ടരെ തമ്മിൽ പരിചയമാക്കുവാൻ മൂന്നാമതൊരാൾ തുടങ്ങുക യാണെങ്കിൽ അവർ രണ്ടാളോടും മുമ്പിൽ സമ്മതം ചോദിക്കും. ഇങ്ങിനെ പരിചയപ്പെടുത്തിയാൽ മാത്രമെ അവർ സംസാരി

ക്കുവാൻ തുടങ്ങുകയുള്ളു. ഈ വക കാൎയ്യങ്ങൾ ഇംഗ്ലീഷുകാർ വളരെ നിഷ്ഠയോടുകൂടി ആചരിക്കും.

തീനിന്നിരിക്കുന്ന സമയത്തുള്ള മൎയ്യാദാചാരങ്ങളും വളരെ കേമമാണ. കുരക്കുക, ഉറക്കെ സംസാരിക്കുക, മേശപ്പുറത്തുനിന്ന സാധനങ്ങൾ അങ്ങോട്ടും ഇങ്ങോട്ടും ധൃതിയോടുകൂടി നീക്കുക, മൊച്ചിട്ട' തിന്നുക ഇതെല്ലാം അവൎക്ക വലിയ വിരോധമാണ. ഇന്നിന്ന പദാൎത്ഥങ്ങൾക്ക ഇന്നിന്ന തരത്തിലുള്ള കത്തിയും, മുള്ളും ഉപയോഗിക്കുക എന്നുണ്ട. അതെല്ലാം നല്ലവണ്ണം അറിഞ്ഞിട്ടില്ലെങ്കിൽ ഇവരുടെ ഇടയിൽ ഇരുന്നുണ്ണുവാൻ സൂക്ഷിക്കണം. അടുത്തു സ്ത്രീകൾ ഇരിക്കുന്നുണ്ടെങ്കിൽ പുരുഷന്മാർ അവൎക്ക വേണ്ടുന്നത നീക്കിവെച്ചു കൊടുക്കണം. ചുരുട്ടു വലിക്കുകയാണെങ്കിൽ അതു തീനിന്നിരിക്കുന്ന മുറിയിൽനിന്ന പാടില്ല. സ്ത്രീകൾ ഉണ്ടെങ്കിൽ അവരുടെ സമ്മതം ചോദിച്ചേ ചെയ്യുവാൻ പാടുള്ളു. തീൻ കഴിഞ്ഞാൽ ഉറക്കെ ഏമ്പക്കം വിടരുത. അതു അവൎക്ക വലിയ വിരോധമാണ. മേശപ്പുറത്തു കൈ വെച്ചു സംസാരിക്കരുത. സംസാരിക്കുമ്പോൾ കയ്യിൽ കത്തിയും മുള്ളും പിടിച്ചു ആംഗ്യങ്ങൾ കാണിക്കരുത. ഇതെല്ലാമാണ് മേശപ്പുറത്തു തീനിന്നിരിക്കുമ്പോൾ ഓൎക്കേണ്ടുത.

ഒരാളുടെ വീട്ടിലെ കാൎയ്യമെല്ലാം അയാളുടെ ഭാൎയ്യയാണ നോക്കുക. വീട്ടിൽ ഒരുസമയം സഹോദരിയൊ, അമ്മയൊ ഉണ്ടായാൽകൂടി അവൎക്ക യാതൊരധികാരവും ഇല്ല. തീനിന്നിരിക്കുമ്പോൾ പ്രധാന സ്ഥാനത്തിരുന്നു മറ്റുള്ളവൎക്ക വിളമ്പി കൊടുക്കുവാനും, വേണ്ടതു അന്വേഷിക്കുവാനും വീട്ടിലെ നാഥന്റെ ഭാൎയ്യയായിരിക്കും. വിവാഹം കഴിഞ്ഞു ഭൎത്താവിന്റെ വീട്ടിലേക്കു വന്നാൽ പിന്നെത്തെ അധികാരമെല്ലാം ഭാൎയ്യക്കു തന്നെ.

നമ്മുടെ നാട്ടിൽ ഉള്ളപോലെ തന്നെ അവരുടെ നാട്ടിലും ഓരോ വിശേഷ ദിവസങ്ങൾ ഉണ്ട. ഇതിൽ പ്രധാനമായതു

ക്രിസ്തുമസ് ആണ. അന്ന വിശേഷമായ ഭക്ഷണവും ബന്ധുക്കൾക്കും, അടുത്ത സ്നേഹിതന്മാൎക്കും സമ്മാനങ്ങൾ കൊടുക്കലും പതിവാണ. ഭക്ഷണത്തിന്ന തുൎക്കികോഴിയും, ക്രിസ്തുമസ് പുഡ്ഡിങ്ങും ആണ പ്രധാനം. ഒടുവിൽ പറഞ്ഞ സാധനം വളരെ ഫലങ്ങൾ ചേൎത്തു വേവിച്ചുണ്ടാക്കിയ ഒരു മധുര പദാൎത്ഥമാണ.

ഇനി ഇവരുടെ ദേഹശുചിയെ പററിയും, ദേഹാലങ്കാരങ്ങളെ പററിയും അല്പം പറയാം. ദേഹശുചി ഇംഗ്ലീഷുകാൎക്ക നമ്മേക്കാൾ ഉണ്ടെന്ന ഒരിക്കലും പറഞ്ഞുകൂടാ. ആഴ്ചയിൽ എന്ന മാത്രമല്ല മാസത്തിൽ കൂടി ഒരിക്കൽ കുളിക്കാത്ത ആളുകൾ എത്രയൊ ഉണ്ട. ജീവകാലം മുഴുവനും ചിലർ കുളിക്കാതെ കഴിച്ചുകൂട്ടുന്നു. എണ്ണ തേച്ചു കുളി ഇവിടെ ആവശ്യമില്ല. പക്ഷെ കുളി ഇടക്കിടെയെങ്കിലും ആവശ്യമാണ. തലയിൽ ജനിച്ചതിന്നുശേഷം വെള്ളം നനക്കാത്ത ചിലരെ ഞാൻ അറിയും. ഇതു നമുക്ക വിചാരിക്കുവാൻ സാധിക്കുമൊ? കുളിയുടെ കഥ ഇരിക്കട്ടെ. പല്ലുതേപ്പിൻെറ സ്ഥിതി ഇതിലും കഷ്ടമാണ. ശരിയായി ദിവസം പല്ലു തേക്കുന്നവരുടെ കണക്ക എടുത്തു നോക്കിയാൽ നൂററിന്ന ഇരിപതിൽ അധികം ഉണ്ടാകുമെന്നു തോന്നുന്നില്ല. അതുപോലെ തന്നെ നല്ല പല്ലുള്ളവരെ കാണുന്നതും അപൂൎവ്വമാണ. ചെറുപ്പത്തിൽ തന്നെ പല്ലു മിക്കതും പോയിരിക്കും. ശുദ്ധി ചെയ്യാതിരുന്നാൽ പിന്നെ എങ്ങിനെയാണ നല്ല പല്ലുണ്ടാകുന്നത. നമ്മുടെ വെളുത്തു കേടില്ലാത്ത പല്ലു കാണുന്നതു അതു ദിക്കുകാൎക്ക വലിയ അത്ഭുതമാണ. എങ്ങിനെയാണ നിങ്ങൾക്ക ഇങ്ങിനെ പല്ലുണ്ടാകുന്നതു എന്ന പലരും എന്നോടു ചോദിക്കുകയുണ്ടായിട്ടുണ്ട. അതിൻെറ രഹസ്യം മറെറാന്നുമല്ല ഞങ്ങൾ ദിവസേന ദന്തശുദ്ധി ചെയ്യും അതു കഴിഞ്ഞല്ലാതെ മറെറാന്നും കഴിക്കുകയില്ല. അതു തന്നെയാണ

പല്ലു ഇങ്ങിനെ ഇരിക്കുന്നത എന്നും മറുപടി പറഞ്ഞു. വെള്ളക്കാൎക്ക കാണുന്ന ദോഷവും കൂടി പരിഷ്കാരചിഹ്നമായി ഗണിച്ചുവരുന്ന ഈ കാലത്തു നല്ല പല്ലുണ്ടാകുന്നത അപരിഷ്കൃത സ്ഥിതിയുടെ ഒരു ലക്ഷണമാണെന്നു ഒരു ഡൊക്ടർ അഭിപ്രായപ്പെട്ടതിൽ അതിശയിക്കുവാനില്ലല്ലൊ. കുരങ്ങിന്റെ പല്ലു നന്നു. ആഫ്രിക്കയിലെ നിഗ്രൊ ജാതികൾക്കും നല്ല പല്ലുണ്ട. അതുകൊണ്ട പരിഷ്കാരത്തിൽ താഴുന്തോറും പല്ലിന്റെ ഗുണം വൎദ്ധിക്കും എന്നാണ ഈ മഹാ പണ്ഡിതന്റെ അഭിപ്രായം.

പല്ലിന്റെ സ്ഥിതി ഇങ്ങിനെയാണെങ്കിൽ തലമുടിയുടെ സ്ഥിതി ഇതിലും കഷ്ടമാണ. മുടി വെച്ചുകെട്ടുന്നതും, വയസ്സായി തല കൊഴിഞ്ഞുപോയാൽ മുടിയുള്ള തൊപ്പി വാങ്ങി ശരിയായി തലയിൽ കെട്ടി മോടിയോടുകൂടി നടക്കുന്നതും സാധാരണയാണ. സ്ത്രീകളുടെ തലമുടി, കഴുകി വെടിപ്പാക്കി കെട്ടി നേരെയാക്കി കൊടുക്കുവാനുള്ള സ്ഥലങ്ങൾ ഉണ്ട. അവിടെ മാസത്തിൽ ഒരിക്കലൊ മറ്റൊ ചെന്നു തല നേരെയാക്കിക്കും. മുഖത്തു പൊടിയിട്ട് സ്ത്രീകൾ നടക്കുന്നതും ഒട്ടും അസാധാരണയല്ല. പരിഷ്കാരം വൎദ്ധിക്കുന്തോറും പകിട്ടു കൂട്ടുവാൻ മനുഷ്യരുടെ ഇടയിൽ വാസന അധികമായി വരുന്നു. ഇതു പ്രകൃതിസിദ്ധമായ രൂപലാവണ്യത്തെ ക്ഷയിപ്പിക്കുന്നതിൽ അതിശയിക്കുവാനില്ലല്ലൊ. ഇങ്ങിനെ സാധനങ്ങളുടെ സഹായത്താൽ സൌന്ദൎയ്യം വൎദ്ധിപ്പിക്കുന്നതിനെ പറ്റി ഇംഗ്ലണ്ടിൽ ഒരു കഥ പറയാറുണ്ട. അതും ഇവിടെ പ്രസ്താവിക്കാം.

ഒരാൾ ഒരു യുവതിയുടെ രൂപലാവണ്യം കണ്ട കലശലായി ഭ്രമിച്ചു. വളരെ കാലം ആ സ്ത്രീയോട അപേക്ഷിച്ചതിന്നുശേഷം അവസാനം വിവാഹം കഴിക്കുവാൻ നിശ്ചയിച്ചു. വിവാഹം കഴിഞ്ഞ ദിവസം രാത്രിയിൽ രണ്ടാളും ശയനഗൃഹത്തിൽ പ്രവേശിച്ചു. സ്ത്രീ തന്റെ വസ്ത്രങ്ങളും, ആഭരണങ്ങളും

അഴിച്ചുവെക്കുവാൻ തുടങ്ങി. തലയിൽ വെച്ച മുടിതൊപ്പി എടുത്തു മേശപ്പുറത്തു വെച്ചു. ഭൎത്താവു വിചാരിച്ച തലമുടിയൊന്നും ഭാൎയ്യക്കില്ല. അയാൾ അത്ഭുതത്തോടുകൂടി നോക്കികൊണ്ടു നിന്നു. ഭാൎയ്യ പിന്നെയും ഓരോന്നായി ഊരി വെക്കുവാൻ തുടങ്ങി. വായിൽനിന്ന പല്ലു എടുത്തു അതും മേശപ്പുറത്തു വെച്ചു. കാലു പകുതി പോയിരിക്കുന്നു. ആ സ്ഥാനത്തു മരംകൊണ്ട് ഉണ്ടാക്കി വെച്ചിരിക്കയാണ. അതും ഊരി മേശമേൽ വെച്ചു. ഇങ്ങിനെ ഓരോന്നായി ദേഹത്തിൽനിന്ന ഊരി വെക്കുന്നതു കണ്ടു ഭൎത്താവു ചോദിച്ചു. "എന്റെ പ്രിയതമേ! ഞാൻ എവിടെയാണ കിടക്കേണ്ടതു. കട്ടിലിന്മേലൊ, മേശമേലൊ. നിന്റെ പകുതി ദേഹം മേശപ്പുറത്താണ".

ഈ കഥ വാസ്തവത്തെ കുറെ അതിശയോക്തിയോടു കൂടി പറഞ്ഞു എന്നെ ഉള്ളു. കാൎയ്യത്തിന്റെ വാസ്തവം ഈ കഥയിൽ പറഞ്ഞ സംഗതിയിൽനിന്ന വളരെ ദൂരമല്ല. പുറത്തു എങ്ങാനും പോകുമ്പോൾ സ്ത്രീകൾ കയ്യിൽ ഒരു ചെറിയ തുകൽപെട്ടി എടുക്കും. ഇതിൽ പണവും കയ്യുറുമാലും, സൂക്ഷിക്കുന്നതിന്നു പുറമെ ഒരു ചെറിയ കണ്ണാടി, ഒരുള്ളക്കു പൊടി, അതു തേക്കുവാനുള്ള മൃദുവായ ബ്രഷ് ഇതെല്ലാം ഉണ്ടാകും. ആപ്പീസിലും മററും ഊഴം വരുന്നതു കാത്തു നിൽക്കുകയാണെങ്കിൽ കണ്ണാടി എടുത്തു പൊടി മാഞ്ഞു പോയിട്ടുണ്ടൊ എന്നു നോക്കി രണ്ടാമതും തേക്കും. എല്ലാ സ്ത്രീകളും ഇങ്ങിനെ ചെയ്യുക പതിവാണെന്നു പറയുവാൻ ഞാൻ ഒരുങ്ങുന്നില്ല. ഈ വക കാണുന്നതു ഒട്ടും അസാധാരണയല്ലെന്നു സംശയം കൂടാതെ പറയാം.

സ്ത്രീകൾ വളരെ ആഭരണങ്ങൾ ഇട്ടു നടക്കുക പതിവില്ല. പക്ഷെ ഇവൎക്കു വസ്ത്രങ്ങൾക്കുള്ള ചിലവു നമ്മുടെ സ്ത്രീകൾക്കുള്ളതിനേക്കാൾ എത്രയൊ കൂടും. തണുപ്പുരാജ്യമാകകൊണ്ടു ചൂടുള്ള പലതും ആവശ്യമാണെല്ലൊ. ഇതിന്നെല്ലാം വലിയ വിലയും

ആണ. ഇവിടെ കേരളത്തിൽ ഒരുവിധം മാന്യനിലയിൽ ഇരിക്കുന്ന ഒരു സ്ത്രീക്കു ദിവസേന ആവശ്യത്തിന്നും, വിശേഷദിവസങ്ങളിൽ ഉടുക്കുവാനും ആയി കൊല്ലത്തിൽ 50 ഉറുപ്പിക ഉണ്ടെങ്കിൽ അരിഷ്ട് കൂടാതെ കഴിക്കാം. അതേ നിലയിലുള്ള ഒരു സ്ത്രീക്കു ഇംഗ്ലണ്ടിൽ 200 പവനോളം വസ്ത്രാവശ്യങ്ങൾക്കായി വേണ്ടിവരും. അഞ്ഞൂറും, ആയിരവും, രണ്ടായിരവും, അതിലധികവും ഈ ആവശ്യത്തിന്നായി ചിലവു ചെയ്യുന്ന ധനികന്മാർ ഉണ്ട. ഞാൻ പറഞ്ഞ സംഖ്യ ഒരു വിധം ഭേദമായ കൂട്ടക്കാണ. രണ്ടു കൊല്ലം മുമ്പു വെള്ളക്കരടിയുടെ തോൽകൊണ്ട വിശേഷമായി ഉണ്ടാക്കിയ ഒരു ഉടുപ്പിന്ന 2,000 പവൻ വില കിട്ടി എന്ന ഒരു വൎത്തമാനകടലാസിൽ വായിക്കയുണ്ടായി. ഇതെല്ലാം മോഹവിലയാണ. പണം കളിക്കുന്ന രാജ്യമാണ അത്. പിന്നെ അവിടെയുള്ളവർ ഉടുപ്പിന്ന ഇത്ര വളരെ പണം ചിലവു ചെയ്യുന്നതിൽ എന്താണ അത്ഭുതപ്പെടുവാനുള്ളത.

ഇംഗ്ലീഷുകാരുടെ ഇടയിൽ പല വിനോദങ്ങളും നടപ്പുണ്ട. സുഖിക്കുവാനുള്ള ഉത്സാഹവും, ത്രാണിയും ഇവൎക്ക ധാരാളം ഉണ്ടെന്ന ഞാൻ മുമ്പൊരിക്കൽ പറകയുണ്ടായിട്ടുണ്ട. ഈ നാട്ടിൽ തിരെ നടപ്പില്ലാത്തതായ ഒന്നിനെ പററി മാത്രം ഇവിടെ പറയാം. ഡാൻസ് (dance) എന്ന ഒരുവിധം കളിയുണ്ട. ഇതു സാധാരണ രാത്രിയിലാണ പതിവു. ഇതിന്ന സ്ത്രീകളും പുരുഷന്മാരും ഉണ്ടാകും. ഇതിന്റെ സമ്പ്രദായം ഇങ്ങിനെയാണ. ഒരു സ്ത്രീയും ഒരു പുരുഷനും കൂടി മുഖത്തോടു മുഖം നോക്കി കൈ തമ്മിൽ കോൎത്തും, അരക്കെട്ടിൽ പിടിച്ചും ഇങ്ങിനെ കളിക്കുവാനുള്ളവർ ജോടിയായി നിൽക്കും. സംഗീതവും ഉണ്ടാകും. അതിന്റെ താളത്തിൽ വട്ടത്തിൽ കാൽവെച്ചു കളിക്കും. ഇതിന്ന മുൻകൂട്ടി പരിചയിക്കണം. ഇംഗ്ലീഷുകാരുടെ ഇടയിൽ എന്നു മാത്രമല്ല യൂറോപ്പിലെ മിക്ക രാജ്യങ്ങളിലും ഈ കളി വളരെ നട

പ്പാണ. ഒരു നാട്ടിലെ നടപ്പിനെ പററി മററുള്ള നാട്ടുകാൎക്ക അതിശയിക്കുവാനല്ലാതെ കുററം പറയുവാൻ തരമില്ല. ഇങ്ങിനെ നമ്മുടെ നാട്ടിലുള്ള എന്തെല്ലാം നടപ്പുകൾ ഇംഗ്ലീഷുകാൎക്കും അതിശയത്തെ ജനിപ്പിക്കുന്നുണ്ടായിരിക്കാം.

ഇംഗ്ലീഷുകാരുടെ ആചാരങ്ങളും, സമ്പ്രദായങ്ങളും വിവരിക്കുന്ന കൂട്ടത്തിൽ അവരുടെ ഇടയിലുള്ള വിവാഹ സമ്പ്രദായത്തെ പററി അല്പം അറിയേണമെന്നുള്ള ആഗ്രഹം തീൎച്ചയായും വായനക്കാൎക്ക ഉണ്ടാകാതിരിക്കുന്നതല്ല. നമ്മുടെ ഇടയിൽ നടപ്പുള്ളപോലെ വിവാഹം കഴിച്ചോളണം എന്നൊ, അതു ഇന്ന വയസ്സിന്നു മുമ്പായി വേണമെന്നൊ അവരുടെ ഇടയിൽ നിൎബ്ബന്ധമില്ല. വിവാഹം കഴിക്കാത്ത സ്ത്രീകൾ എത്രയൊ ഉണ്ട. അതുകൊണ്ട സമുദായം അതിനെ നിന്ദ്യമായി വിചാരിക്കകയില്ല. വളരെ ചെറുപ്പത്തിൽ വിവാഹം കഴിക്കുന്നതു ചുരുക്കമാണ. പതിനാറൊ, പതിനെട്ടൊ വയസ്സു മുതൽ മരിക്കുന്നതുവരെ എപ്പൊഴെങ്കിലും ആവാം. പുരുഷനെക്കാൾ വയസ്സു താണിരിക്കണം സ്ത്രീക്ക എന്നും നിൎബ്ബന്ധമില്ല. ചിലപ്പോൾ പുരുഷനെക്കാൾ വളരെ വയസ്സായിരിക്കാം സ്ത്രീക്ക. അങ്ങിനെ ചെയ്യുന്നതുകൊണ്ട നാട്ടുനടപ്പിന്നു വിരോധമായി എന്നു വരില്ല. എങ്കിലും സാധാരണ സമ്പ്രദായം ആലോചിച്ചു നോക്കിയാൽ സ്ത്രീക്ക ഇരിപത്തഞ്ചിന്നും മുപ്പതിന്നും മദ്ധ്യെയും, പുരുഷന്നു ഇരിപത്തെട്ടിന്നും മുപ്പത്തഞ്ചിന്നും മദ്ധ്യെയും ആണ വിവാഹകാലം. സ്ത്രീക്ക ഭൎത്താവിനെ അന്വേഷിച്ചു കൊണ്ടുവരുവാനുള്ള ഭാരം മാതാപിതാക്കന്മാൎക്കില്ല. അതെല്ലാം അവർ തന്നെ ചെയ്തുകൊള്ളും. ഒരു പുരുഷനും സ്ത്രീയും തമ്മിൽ പരിചയമായി, സ്നേഹമായി അനുരാഗത്തിലേക്ക പ്രവേശിച്ചു എന്നു വിചാരിക്കുക. കുറെ കാലം ഇങ്ങിനെ കഴിഞ്ഞാൽ പുരുഷൻ സ്ത്രീയോടു തന്നെ വിവാഹം കഴിക്കുമൊ എന്നു ചോദിക്കും. അതിന്നു

കേരള സാഹിത്യ അക്കാദമി

സമ്മതിച്ചാൽ പിന്നെ ഈ വിവരം ബന്ധുക്കളെയും മററും അറിയിക്കുകയായി. ചിലപ്പോൾ വിവാഹത്തിന്നു മുമ്പുള്ള ഈ അനുരാഗസമ്മേളനകാലം വളരെ ദീർഘിച്ചുവെന്നു വരാം. ഏതായാലും വിവാഹം കഴിക്കുവാൻ നിശ്ചയിച്ചാൽ വരൻ വധുവിന്നു തന്റെ നിശ്ചയത്തിന്റെ അടയാളമായി ഒരു മോതിരം സമ്മാനിക്കും. ഈ മോതിരം സ്ത്രീയുടെ അവസ്ഥക്കനുസരിച്ച് പത്തോ, നാല്പതോ, നൂറോ പവൻ വിലപിടിച്ചിരിക്കും. പിന്നെ വിവാഹം വരെ വധുവിന്നു പല സമ്മാനങ്ങളും വരൻ കൊടുക്കുക പതിവാണ. വല്ല കാരണത്താലും ഇവർ തമ്മിൽ തെററി വിവാഹത്തിന്നു ഇടവരാതിരുന്നാൽ ഈ മോതിരം മടക്കി അയക്കും. ഈ നിർഭാഗ്യം നേരിടുന്നതും അസാധാരണമല്ല. അങ്ങിനെയുള്ള നിർഭാഗ്യമൊന്നും നേരിടാതെ വിവാഹ ദിവസം ഉറച്ചാൽ പിന്നെ അതിന്നുള്ള ഒരുക്കങ്ങളായി. വിവാഹം കഴിഞ്ഞതിന്നുശേഷം രണ്ടാളുംകൂടി താമസിക്കുവാനുള്ള വീട്ടു വാങ്ങി അതിൽ സാമാനങ്ങളെല്ലാം കടത്തി ശരിയാക്കും. ഇതെല്ലാം സ്ത്രീയുടെ ഇഷ്ടത്തിന്നനുസരിച്ചാണ ചെയ്യുക. വിവാഹ ദിവസം ഉച്ചതിരിഞ്ഞു ഏകദേശം 2½ മണി സമയം വധൂവരന്മാർ വിശേഷമായ ഉടുപ്പും ധരിച്ചു പള്ളിയിലേക്കു വരുന്നു. ഇവിടെവെച്ചു വാദ്ധ്യാർ ഇവരെ വിവാഹം കഴിപ്പിക്കും. വധുവിനെ കൊടുക്കുന്നതു അച്ഛനൊ, സഹോദരനൊ, അടുത്തുള്ള മററു വല്ലവരൊ ആയിരിക്കും. 'ഞാൻ എന്റെ ഭർത്താവിനെ സ്നേഹിച്ചും, വിശ്വസിച്ചും, അനുസരിച്ചും, അദ്ദേഹത്തിന്റെ സുഖദുഃഖങ്ങളിൽ പങ്കുകൊണ്ടും ഇരിക്കാം' എന്നുള്ള സത്യവും വധു അവിടെവെച്ചു ചെയ്യും. ഇതാണ പള്ളിയിൽ ഉള്ള ക്രിയ. വരൻ തന്റെ ആൾക്കാരോട്ടുകൂടി മുൻകൂട്ടി പള്ളിയിൽ എത്തണം. വധു തന്റെ മാതാപിതാക്കന്മാരോട്ടുകൂടി പിന്നെയാണ വരുക. ഈ സത്യം ചെയ്യലും മററും കഴിഞ്ഞാൽ ഉടനെ പള്ളിയിലെ റ

ജിസ്ത്രിൽ രണ്ടാളും ഒപ്പിടണം. ഉച്ച തിരിഞ്ഞതിന്നുശേഷം വധുവിൻെറ പിതാവിൻെറ ഗൃഹത്തിൽവെച്ച് കേമമായ ഒരു വിരുന്ന ഉണ്ടാകും. അതു കഴിഞ്ഞാൽ വധുവും, വരനും വിവാഹാനന്തരകാലം കഴിക്കേണ്ടതിന്നു മുൻകൂട്ടി നിശ്ചയിച്ച ഒരു സ്ഥലത്തേക്ക പോകുകയായി. ഈ കാലത്തിന്നാണ ഇംഗ്ലീഷിൽ ഹണി മൂൺ (honey moon) എന്നു പറയുന്നതു. ഇതു ഏകദേശം ഒന്നൊ രണ്ടൊ ആഴ്ച ഉണ്ടാകും. അതിന്നു പുറപ്പെട്ടു പോകുമ്പോൾ ഇ വരെ ബന്ധുക്കളിൽ ചിലർ അരി വാരി എറിയും. മകൾ ഇനി വേറെ ഒരു കുടുംബത്തിലേക്ക പോകയല്ലൊ എന്നു വിചാരിച്ച് മാതാപിതാക്കന്മാർ കരയുവാനും തുടങ്ങും. വിവാഹം കഴിഞ്ഞാൽ പിന്നെ സ്ത്രീ ഭർത്താവിൻെറ പേരിനെ സ്വീകരിക്കുന്നു. അതുവരെ ഇന്നാളുടെ മകൾ എന്നൎത്ഥമാണ പേരിന്നുള്ളതു. അതു കഴിഞ്ഞാൽ ഇന്നാളുടെ ഭാൎയ്യ എന്നൎത്ഥം ജനിപ്പിക്കുന്ന പേരിനെയാണ സ്വീകരിക്കുക. അച്ഛൻെറ പേർ സ്മിത്ത് എന്നായിരുന്നാൽ മിസ്സ് സ്മിത്ത് (Miss Smith) എന്നു വിവാഹം കഴിയുന്നതുവരെ പറയും. ആ സ്ത്രീയെ ജോൺസൻ എന്ന ഒരാൾ വിവാഹം കഴിച്ചു എന്ന വിചാരിക്കുക. പിന്നെ മിസ്സസ്സ് ജോൺസൻ (Mrs. Johnson) എന്നാണ വിളിക്കുക. വളരെ അടുത്ത ബന്ധുക്കളും, സ്നേഹിതന്മാരും മാത്രമെ സ്ത്രീയുടെ സ്വന്തം പേർ വിളിക്കുകയുള്ളു. ഹണി മൂൺ കഴിഞ്ഞു മടങ്ങി വന്നാൽ പിന്നെ ഇവർ അവരുടെ പുതിയ വീട്ടിൽ പോയി താമസം തുടങ്ങും.

മരിച്ചാൽ ഉണ്ടാകുന്ന ക്രിയകൾക്കും മററും അല്പം വിശേഷമുണ്ട. ഒരു വീട്ടിൽ വല്ലവരും മരിച്ചാൽ ഉടനെ ആ വീട്ടിലെ ജനലുകളിലുള്ള മറശീലകൾ താഴ്ത്തുന്നു. മൃതശരീരത്തെ കുളിപ്പിച്ചു വസ്ത്രം മാററി കിടത്തും, മറ ചെയ്യുവാനുള്ള ഒരുക്കങ്ങൾ ചെയ്യുവാനായി അതിന്നുള്ള കമ്പനിക്കാരെ ഏല്പിക്കുന്നു. അ

വർ ആളെ അയച്ചു മൃതശരീരത്തെ അളന്നു അതിന്നു പററിയ പെട്ടി പണിയും. രണ്ടു മൂന്നു ദിവസത്തിലകത്തു പെട്ടി തെയ്യാറാക്കി കൊണ്ടുവരും. പെട്ടി കൊണ്ടുവന്നാൽ ശവത്തെ പെട്ടിയിൽ ഇട്ടു ആണി അറഞ്ഞു മുറുക്കും. മരിച്ചാൽ ചുരുങ്ങിയതു നാലഞ്ചു ദിവസം കഴിയുന്നതിന്നു മുമ്പു മറ ചെയ്യുവാൻ തെയ്യാറാകില്ല. ബന്ധുക്കൾക്കു വ്യസനസൂചകമായ ഉടുപ്പു തുന്നിക്കണം. ശവപ്പെട്ടി തെയ്യാറാക്കണം. ഇതിന്നെല്ലാം സമയം വേണ്ടു. മറ ചെയ്യുവാൻ നിശ്ചയിച്ച ദിവസം ഈ കമ്പനിക്കാർ തന്നെ ബന്ധുക്കൾക്കും, സ്നേഹിതന്മാൎക്കും ഒരുമിച്ചു ശ്മശാനത്തിലേക്കു പോകുവാനുള്ള വണ്ടികളും, ശവത്തെ കൊണ്ടുപോകുവാനുള്ള വണ്ടിയും കൊണ്ടുവരും. ഈ വണ്ടികളുടെ കുതിരകളെല്ലാം കറുത്തിരിക്കണം എന്നാണ നിശ്ചയം. ബന്ധുക്കളും മററും പുഷ്പമാലകൾ മൃതശരീരത്തിന്റെ മീതെ ഇടുവാനായി അയക്കുക പതിവാണ. എല്ലാവരും കൂടി പുറപ്പെട്ടു ശ്മശാനത്തിൽ വന്നു ശവത്തെ മറചെയ്തു പിന്നെ മടങ്ങുന്നു. മറചെയ്യുകയാണ സാധാരണ പതിവ എങ്കിലും ദഹിപ്പിക്കുവാനും ഇയ്യിടെ കുറേശ തുടങ്ങിയിരിക്കുന്നു. ഇതു വിറകു കൂട്ടി ദഹിപ്പിക്കുകയല്ല. അതിന്നും പരിഷ്കാരവഴി കണ്ടിട്ടുണ്ടു. ഒരു മുറിയിൽ ഉഷ്ണവായു നിറച്ചു അതിൽ മൃതശരീരത്തെ വെച്ചു പത്തു നിമിഷംകൊണ്ടു ഭസ്മമാക്കുന്നു. ഇതിനെ ഒരു പെട്ടിയിലാക്കി പിന്നെ ഒരു സ്ഥലത്തു മറചെയ്യുകയും ചെയ്യും. അടുത്തുള്ളവർ മരിച്ചാൽ വ്യസനസൂചകമായ 'വരച്ചിൽ' ആചരിക്കുക ഈ ദിക്കിലും ഉണ്ടു. ബന്ധുത്വത്തിന്റെ അവസ്ഥക്കനുസരിച്ചു കാലം ദീൎഘിപ്പിക്കുകയും, ചുരുക്കുകയും ചെയ്യും. അച്ഛൻ മരിച്ചാൽ സാധാരണ ഒരു കൊല്ലമാണ. സഹോദരനായാൽ ആറു മാസം. ഇങ്ങിനെ ബന്ധുത്വത്തിന്നനുസരിച്ചു ഭേദഗതി വരും. ഈ കാലത്തു പുറത്തു അധികം പോകുകയും മററുള്ളവരുടെ ക്ഷ

ന്നം സ്വീകരിക്കുകയും ചെയ്തില്ല. ഇവയെല്ലാമാണ ഇംഗ്ലിഷുകാരുടെ ചില ആചാരങ്ങളും സമ്പ്രദായങ്ങളും. ഈ ഭാഗം അവസാനിപ്പിക്കുന്നതിന്നു മുമ്പായി ഇംഗ്ലിഷുകാരുടെ സ്വഭാവത്തെ പറ്റി കൂടി അല്പം പറവാനുള്ളതു ഇനിയത്തെ അദ്ധ്യായത്തിൽ ആവാം.

---

## [illegible]ാം അദ്ധ്യായം.

---

### ഇംഗ്ലിഷുകാരുടെ സ്വഭാവം.

ഞാൻ ലണ്ടനിൽ എത്തി അധികം ദിവസം കഴിയുന്നതിന്നു മുമ്പായി ഒരിക്കൽ ഒരു വിനോദം കണ്ടു നില്ക്കുകയായിരുന്നു. അപ്പോൾ എന്റെ അടുത്തു നിന്നിരുന്ന ഒരു ഇംഗ്ലിഷുകാരൻ എന്നോടു ഓരോ വർത്തമാനങ്ങൾ ചോദിക്കുവാൻ തുടങ്ങി. അയാൾ നമ്മുടെ രാജ്യത്തു വളരെ കാലം ഭേദമായ ഒരു ഉദ്യോഗത്തിൽ ഇരുന്ന ആളായിരുന്നുവെന്നു പറഞ്ഞു. 'നിങ്ങൾ ഇവിടെ വന്നു ഇപ്പോൾ ഇംഗ്ലിഷുകാരെ നല്ലവണ്ണം അറിയുവാൻ തുടങ്ങിയില്ലെ. നിങ്ങൾ അവരെ പറ്റി എന്താണ വിചാരിക്കുന്നത്' എന്നു എന്നോടു ചോദിക്കുകയുണ്ടായി. 'ഞാൻ ഇവിടെ എത്തിയിട്ടു അധികദിവസം ആയിട്ടില്ല. ഇന്ത്യയിൽ നിന്നു ഞാൻ വളരെ ഇംഗ്ലിഷുകാരെ കണ്ടിട്ടുണ്ട. ആ മാതിരിയല്ല ഇവിടെയുള്ളവരെ എനിക്കു തോന്നുന്നത. ഇത്ര മാത്രമെ എനിക്കു ഇപ്പോൾ പറയുവാൻ കഴിയു. മൂന്നു കൊല്ലം കഴിഞ്ഞു ഞാൻ സ്വരാജ്യത്തേക്കു മടങ്ങി പോകുമ്പോൾ ഈ ചോദ്യം നിങ്ങൾ എന്നോടു ചോദിക്കുന്നതായാൽ ശരിയായ മറുവടി അപ്പോൾ പറയാം' എന്നു പറഞ്ഞു ഞങ്ങൾ തമ്മിൽ പിരിഞ്ഞു.

അതിന്നുശേഷം ഞാൻ അയാളെ കണ്ടിട്ടും ഇല്ല. അയാൾ അന്ന എന്നോടു ചോദിച്ച ചോദ്യത്തിൻെറ ഉത്തരമാണ ഇപ്പോൾ വായനക്കാൎക്കറിവാനായി സവിസ്തരം ഇവിടെ പ്രസ്താവിക്കുന്നത്. ഇംഗ്ലണ്ടിൽ പല അനുഭവങ്ങളും കഴിഞ്ഞ്, പല തരക്കാരോടും സഹവസിച്ച്, പല ആളുകളുടെ അഭിപ്രായങ്ങളും കേട്ട്, ഇപ്പോൾ ആ രാജ്യത്തിൽനിന്ന വളരെ അകലെയുള്ള എൻെറ നാട്ടിൽ ഇരുന്ന ഇംഗ്ലീഷുകാരുടെ സ്വഭാവത്തെ പററി നിഷ്പക്ഷമായ അഭിപ്രായത്തെ എഴുതുവാൻ തുടങ്ങിയാൽ അതു വാസ്തവത്തിൽനിന്ന അധികദൂരം പെടുവാൻ ഇടയില്ല.

മററുള്ളവൎക്ക ക്ഷണത്തിൽ മനസ്സിലാക്കത്തക്ക സ്വഭാവമല്ല ഇംഗ്ലീഷുകാരുടേത. ആദ്യത്തിൽ തോന്നുന്ന അഭിപ്രായം ചിലതെല്ലാം നമുക്ക അവരായി കുറെ കാലം സഹവസിച്ചാൽ ഭേദപ്പെടുത്തേണ്ടിവരും. പക്ഷെ ഇംഗ്ലീഷുകാരനുള്ള ഒരു ഗുണം ഇംഗ്ലണ്ടിൽ എത്തിയ ഉടനെ നമുക്ക പ്രത്യക്ഷപ്പെടും. ഇതു അവരുടെ മൎയ്യാദയാണ. ഇംഗ്ലീഷുകാരുടെ മൎയ്യാദയെ പററി പ്രഥമദൃഷ്ടത്തിൽ നമുക്ക തോന്നുന്നതായ അഭിപ്രായം കുറെ കാലം കഴിഞ്ഞാലും മാററേണ്ടിവരുമെന്ന തോന്നുന്നില്ല. വഴി നിശ്ചയമില്ലാതെ വല്ലവരോടും ചോദിച്ചാൽ അതു പറഞ്ഞുതരുവാനുള്ള ഒരുക്കവും, വല്ല കാൎയ്യങ്ങൾക്കായി പരിചയമില്ലാത്തവരുടെ അടുക്കൽ ചെന്നാൽ അവരുടെ ആദരവും, റെയിൽവെ മുതലായി പൊതുജനങ്ങൾക്ക സാധാരണ ആവശ്യമുള്ള സ്ഥലങ്ങളിലെ ഉദ്യോഗസ്ഥന്മാരുടെ ഉപകാരം ചെയ്യുവാനുള്ള ഒരുക്കവും, എന്തുതന്നെ ആയാലും ഒട്ടും ദ്വേഷ്യം ഭാവിക്കാതെ ക്ഷമയോടുകൂടി തൻെറ മുറ ചെയ്യുന്ന ലണ്ടൻ പോലീസുകാരൻെറ ഘനമായ നടവടിയും, ലണ്ടനിൽ എത്തി അധികം താമസിക്കുന്നതിന്നു മുമ്പായി നമുക്ക വെളിവാകും. സാധാരണ സംസാരിക്കുവാൻ ഇഷ്ടമില്ലാത്ത ആളല്ല ഇംഗ്ലീഷുകാരൻ. പരിചയം ഉണ്ടാകുന്ന

ത്തുവരെ മാത്രമെ മൌനത്തെ ദീക്ഷിച്ചിരിക്കു. പിന്നെ സംസാരത്തിന്നു അററമില്ല. തൻെറ അഭിപ്രായത്തിൽ വളരെ വിശ്വാസമുള്ള കൂട്ടത്തിലാണ. അബദ്ധമായാലും, സുബദ്ധമായാലും തൻെറ സ്വന്തം അഭിപ്രായം ഒരു കാൎയ്യത്തെ പററി ഇല്ലാത്തവർ ചുരുക്കമാണ. അതു ശരിയെന്നു ശഠിക്കുവാനും ഒരുക്കമായിരിക്കും. മററുള്ളവർ എന്തു വിചാരിച്ചാലും വേണ്ടില്ല. അവനവൻെറ അഭിപ്രായം ഇന്നതാണെന്നു പറയും. മതവിഷയത്തിലും, വേദാന്തത്തിലും അല്ല ഇംഗ്ലീഷുകാരന്നു അധികം രസം. രാജ്യഭരണത്തെ പററി സംസാരിക്കുവാൻ തുടങ്ങുക, എന്നാൽ കാണാം ഇംഗ്ലീഷുകാരൻെറ ഉത്സാഹം. രാജ്യത്തു നടക്കുന്ന വലിയ കാൎയ്യങ്ങളെ പററി മിക്കവൎക്കും അറിവുണ്ടാകും. അവയെ പററിയെല്ലാം അവൎക്കു സ്വന്ത അഭിപ്രായങ്ങളും ഉണ്ട. കൂലിക്കാരനുംകൂടി വിടാതെ വൎത്തമാനകടലാസ്സ വായിക്കുന്ന ആ രാജ്യത്തു ഭരണകാൎയ്യങ്ങൾ വരുമ്പോൾ അവനും നിൎഭയമായി തൻെറ അഭിപ്രായം പറയുന്നതിൽ എന്താണ അതിശയിക്കുവാനുള്ളത? തൻെറ അഭിപ്രായത്തെ താൻ വെച്ചിരുന്നതുകൊണ്ട മാത്രം തൃപ്തിവരികയില്ല ഇംഗ്ലീഷുകാരന്നു. മററുള്ളവരെ പറഞ്ഞു ധരിപ്പിക്കുവാൻ എവിടെ അവസരം കിട്ടുമൊ ആ അവസരത്തെ ഒട്ടും കളയുകയില്ല. ഉദ്യാനങ്ങളിലും മററും ചെന്നു നോക്കിയാൽ കാണാം ഓരോ സംഘങ്ങൾ അവിടവിടെ കൂടിയിരിക്കുന്നത. ഇവരെല്ലാം ഓരോ കാൎയ്യങ്ങളെ പററി തങ്ങളുടെ അഭിപ്രായങ്ങളെ അങ്ങുമിങ്ങും പറയുകയായിരിക്കും. രാജ്യകാൎയ്യങ്ങളെ പററി യാതൊന്നും അറിയാതെ കഴിച്ചുകൂട്ടുവാൻ ഇംഗ്ലണ്ടിൽ പ്രയാസമായിരിക്കും. ഭരണകാൎയ്യങ്ങളിൽ അത്ര ഉത്സാഹികളാണ ജനങ്ങൾ.

ഈ വെറും ഉത്സാഹം മാത്രമല്ല ഇംഗ്ലീഷുകാരന്നുള്ളത. ആ ഉത്സാഹത്തെ നിലനിൎത്തുവാനുള്ള സ്ഥിരതയും, ധൈൎയ്യവും കൂടി

ഉണ്ട. കാൎയ്യത്തിൽ ഏൎപ്പെട്ടാൽ ബലംകൊണ്ട സാധിക്കാത്തപക്ഷം ഉപായംകൊണ്ടെങ്കിലും അതിനെ നിറവേററാതിരിക്കയില്ല. ഇംഗ്ലീഷുകാരുടെ ഈ ഗുണം ചരിത്രങ്ങളിൽനിന്നു വെളിവാകുന്നുണ്ട. അവരോടൊന്നിച്ചു സഹവസിച്ചാൽ ഇതു അനുഭവത്തിലും അറിയാം. ഭൂമിയുടെ വടക്കെ അററത്തെ കണ്ടുപിടിക്കുവാനായി പോയ സ്കോട്ടിന്റെയും അയാളുടെ ഒന്നിച്ചുണ്ടായിരുന്ന കൂട്ടരുടെയും കഥ വായനക്കാരിൽ പലൎക്കും ഇപ്പോഴും ഓൎമ്മയിൽ ഉണ്ടായിരിക്കാം. എന്തെല്ലാം കഷ്ടതകൾ അവർ അനുഭവിച്ചു! അവസാനം അവൎക്ക മരണം നേരിട്ടതു എങ്ങിനെ! ഇതെല്ലാം ഇവർ എന്തിന്നുവേണ്ടി അനുഭവിച്ചു? തങ്ങൾ ഒരു കാൎയ്യസാദ്ധ്യത്തിന്നായി പുറപ്പെട്ടു. എന്തു വിഘ്നം നേരിട്ടാലും വേണ്ടില്ല, എന്തു ദണ്ഡം അനുഭവിച്ചാലും വേണ്ടില്ല, ആരംഭിച്ച കാൎയ്യം നേടിയിട്ടെ പിൻമാറു എന്ന ഉറപ്പോടുകൂടി പുറപ്പെട്ടു, അതിന്നായി യത്നിക്കുമ്പോൾ ധീരതയോടുകൂടി മരണത്തെ അനുഭവിച്ച പുരുഷന്മാരെ നമുക്ക ബഹുമാനിക്കാതെ നിവൃത്തിയില്ല. ഈ സ്ഥിരോത്സാഹവും, ധീരതയും വലിയവരിൽ മാത്രമല്ല ചിലപ്പോൾ ചെറിയ കുട്ടികളിൽകൂടി കാണുന്നുണ്ട. ഞാൻ ലണ്ടനിൽ ഉണ്ടായിരുന്നപ്പോൾ ഒരു ദിവസം പതിന്നാലു വയസ്സു പ്രായമായ ഒരു ആൺകുട്ടി ഒരു ധീരപ്രവൃത്തി ചെയ്കയുണ്ടായി. തെരുവിൽ നിൎത്തിയിട്ടുണ്ടായിരുന്ന ഒരു കുതിര പെട്ടന്നു ഓടുവാൻ തുടങ്ങി. തിരക്കിൽകൂടി ഓടിയാൽ വളരെ ആളുകൾക്ക അപായം നേരിടുമായിരുന്നു. ഈ ആപത്തു കണ്ടു അവിടെ നിന്നിരുന്ന ബാലൻ പെട്ടന്നു ഓടിചെന്നു ആ കുതിരയെ പിടിക്കുവാൻ ശ്രമിച്ചു. തന്റെ ശ്രമത്തിൽ കുതിരയുടെ ചവിട്ടുകൊണ്ടു അകാലമരണത്തെ പ്രാപിക്കുകയും ചെയ്തു. ആ ധീരബാലന്റെ മൃതശരീരത്തെ മറചെയ്യുവാനായി കൊണ്ടുപോകുമ്പോൾ എത്ര ജനങ്ങളായിരുന്നു വഴിക്കൽ കൂടിയിരുന്നത! ഇ

ങ്ങിനെ നമ്മുടെ അനുഭവത്തിൽ ഉണ്ടാകുന്ന ഓരോ സംഗതികളിൽനിന്നാണ ഒരു രാജ്യക്കാരുടെ ഗുണദോഷത്തെ പററി നാം അഭിപ്രായപ്പെടേണ്ടത.

തങ്ങളുടെ ജാതിക്ക അഭിമാനത്തെ സമ്പാദിച്ചവരായൊ രാജ്യത്തിന്ന ശ്രേയസ്സ ഉണ്ടാക്കിയവരായൊ, ആയ ആളുകളെ ഇംഗ്ലീഷുകാർ ഒരിക്കലും മറക്കുകയില്ല. അവരുടെ ഓൎമ്മയെ നിലനിൎത്തുവാനായി വേണ്ടുന്നതെല്ലാം ചെയ്യും. ബൎക്ക് (Burke), പിററ് (Pitt), സാലിസ്ബറി (Salisbury), ഗ്ലാഡ്സ്റ്റൻ (Gladstone) മുതലായ രാജ്യതന്ത്രജ്ഞന്മാരുടെ ഓൎമ്മയെ നിലനിൎത്തുവാനായി എത്ര പ്രതിമകൾ ഉണ്ടാക്കി വെച്ചിരിക്കുന്നു! ഷേക്സ്പിയർ [Shakespeare), മിൽട്ടൻ, ബൈറൺ, ടെനിസൻ എന്നീ മഹാകവികൾ പാൎത്തിരുന്ന ഭവനങ്ങൾ എത്ര ഭക്തിയോടും, ബഹുമാനത്തോടും ഇപ്പൊഴും സൂക്ഷിച്ചുവരുന്നു! ഏതെല്ലാം തരത്തിൽ രാജ്യത്തിൻെറ കീൎത്തി വൎദ്ധിച്ചിരിക്കുന്നുവൊ, അതിന്നു ഹേതുഭൂതന്മാരായ മഹാന്മാരെയെല്ലാം ഇംഗ്ലീഷുകാർ പൂജിച്ചുവരുന്നു. സ്വരാജ്യസ്നേഹം ജനങ്ങളിൽ വൎദ്ധിപ്പിക്കേണ്ടതിന്നുള്ള മാൎഗ്ഗം ഇതു തന്നെ. തങ്ങളുടെ രാജ്യത്തു ജനിച്ച ധീരപുരുഷന്മാരെ പററി അഭിമാനം തോന്നാത്തവർ ആർ? ആ രാജ്യക്കാരൻ തന്നെയാണ താനും എന്നു വിചാരിക്കുമ്പോൾ അറിയാതെ അഭിമാനം മനസ്സിൽ ഉദിക്കുന്നു. ഈ അഭിമാനം വളരെ ആവശ്യം തന്നെ. പക്ഷെ ചിലരുടെ ഇടയിൽ ഇതു തന്നെ വിപരീതഫലത്തെയും ഉണ്ടാക്കുന്നുണ്ട. സ്വരാജ്യത്തെ പററി ന്യായമായ അഭിമാനം പ്രശംസിക്കതക്കതു തന്നെ. പക്ഷെ തങ്ങളുടെ രാജ്യത്തിൻെറ മഹിമയെ പററി അതിരുകടന്നു ഘോഷിക്കുകയും, ലോകത്തിലെ നേതാക്കന്മാരാണ തങ്ങൾ എന്നു പറയുകയും ചെയ്യുന്നത അഭിമാനത്തിൻെറ ലക്ഷണമല്ല. അതു അഹങ്കാരത്തെ സൂചിപ്പിക്കുകയാണ ചെയ്യുന്ന

തം. ഈ തരക്കാരും, മററു രാജ്യങ്ങളിൽ ഉള്ളപോലെ തന്നെ, ഇംഗ്ലണ്ടിലും ഇല്ലെന്നില്ല. ശുക്രദശയും, ശനിദശയും ആളു കൾക്കുള്ളതുപോലെ രാജ്യങ്ങൾക്കും ഉണ്ട. അഭിവൃദ്ധിയിൽ മുങ്ങിക്കൊണ്ടിരിക്കുമ്പോൾ ആത്മപരിശോധന മനുഷ്യന്നു തീരെ അസാദ്ധ്യമാണല്ലൊ. എന്നാൽ ഈ കാലത്താണ വാസ്തവത്തിൽ പരിശോധന ആവശ്യമായിട്ടുള്ളതും. ഇതിനെ പററി, ഇംഗ്ലണ്ടിൽ ആയിരുന്നപ്പോൾ പലപ്പോഴും ഞാൻ ചില ഇംഗ്ലീഷുകാരുമായി വാദിക്കയുണ്ടായിട്ടുണ്ട. കാൎയ്യം തീരെ ഇല്ലാത്തതാണെന്നു പറയുവാൻ അവരും ഒരുങ്ങുന്നില്ല. പക്ഷെ അതു ഉണ്ടാകുവാനുള്ള കാരണത്തെ പററി മാത്രമെ ഭിന്നാഭിപ്രായമുളളു. ഒരു രാജ്യക്കാരുടെ സ്വഭാവത്തെ പററി നിരൂപണം ചെയ്യുമ്പോൾ അവരുടെ ഗുണവും ദോഷവും കുറവുകൂടാതെ വിവരിക്കേണ്ടത ഗ്രന്ഥകൎത്താവിന്റെ ധൎമ്മമാണ. ഈ അദ്ധ്യായത്തിന്റെ തലവാചകം 'ഇംഗ്ലീഷസ്തുതി' എന്നല്ല 'ഇംഗ്ലീഷുകാരുടെ സ്വഭാവം' എന്നാണ. സ്വഭാവത്തിൽ ഗുണവും ദോഷവും പെടും. ഈ വക ചില ദൃഷ്ട്യങ്ങൾ എനിക്ക ബലമായി തോന്നിയതിനെ ഈ അദ്ധ്യായത്തിൽ തന്നെ ഇനിയും വേറെ ചില ഘട്ടങ്ങളിൽ പ്രസ്താവിക്കേണ്ടിവരും.

ഇംഗ്ലണ്ടിൽ ചെന്നു അധികകാലം കഴിയുന്നതിന്നു മുമ്പായി നമുക്ക ബോധം വരുന്ന ഇംഗ്ലീഷുകാരന്റെ ഒരു ഗുണത്തെ പററി ഈ അദ്ധ്യായത്തിന്റെ ആദ്യത്തിൽ പ്രസ്താവിക്കയുണ്ടായല്ലൊ. ഈ മാതിരി നമുക്ക ക്ഷണത്തിൽ കണ്ടറിയുവാൻ സാധിക്കുന്ന മറെറാരു ഗുണം ഇംഗ്ലീഷുകാരന്റെ കച്ചവടസാമൎത്ഥ്യമാണ. യൂറോപ്പിൽ ഞാൻ സഞ്ചരിച്ച ഒരു രാജ്യത്തിലും കച്ചവടത്തിന്നു ഇത്ര സാമൎത്ഥ്യമുള്ള ആളുകളെ കണ്ടിട്ടില്ല. ഇംഗ്ലീഷുകാരുടെ സകല അഭിവൃദ്ധിയും ഈ ഒരു ഗുണത്തെയാണ ആസ്പദിച്ചിരിക്കുന്നത. ലണ്ടനിൽ ഒരു ഷാപ്പിൽ കയറി നോ

ക്കുക. എത്ര ആദരവോടുകൂടി നമ്മെ സ്വീകരിക്കുന്നു! എത്ര ക്ഷമയോടുകൂടി നമ്മുടെ ആവശ്യങ്ങളെ ചോദിച്ചറിഞ്ഞു പ്രവൃത്തിക്കുന്നു! എത്ര ഭംഗിയായി നമ്മോടു സംസാരിക്കുന്നു! എന്തായാലും വേണ്ടില്ല വല്ല സാമാനവും ഇവിടെനിന്നു വാങ്ങാതെ പോകരുത എന്ന തോന്നൽ അവിടെ ചെന്നു അധികം കഴിയുന്നതിന്നു മുമ്പായി നമ്മുടെ മനസ്സിൽ ഉദിക്കും. കച്ചവടസത്യവും അങ്ങിനെ തന്നെ. നാം വല്ല സാമാനവും വാങ്ങി വീട്ടിലേക്കു കൊണ്ടുവന്നതിന്നുശേഷം കേടു കണ്ടു മടക്കി അയച്ചാൽ അതു തിരികെ എടുത്തു നല്ല സാമാനത്തെ തരും. കച്ചവടത്തിൽ വഞ്ചന ചെയ്യുന്നതു ചുരുക്കമാണ. സാധാരണ ജനങ്ങളുടെ ഇടയിലും അങ്ങിനെ തന്നെ. ഈ ഗുണം ആലോചിക്കുമ്പോൾ ഇപ്പോൾ നമ്മുടെ നാട്ടിലുള്ള സ്ഥിതിയേക്കാൾ കുറെ ഭേദമല്ലെ ഇംഗ്ലണ്ടിലെ സ്ഥിതി എന്നു സംശയിച്ചുപോകുന്നു.

നമ്മുടെ നാട്ടിലും, ഇംഗ്ലണ്ടിലും ആയാൽ സാധാരണജനങ്ങളുടെ ഇടയിൽ സത്യം എവിടെയാണ അധികം എന്നു ചിലർ ചോദിക്കയുണ്ടായിട്ടുണ്ട. ഇതിന്നു എന്റെ മറുപടി താഴെ പറയുന്നതാണ. ഹരിശ്ചന്ദ്രനും, ശ്രീരാമനും നമ്മുടെ നാട്ടിൽ തന്നെയാണ ജനിച്ചിരിക്കുന്നത. സത്യത്തെ വലിയ ധൎമ്മമായി വിചാരിക്കണം എന്നാണ നമ്മുടെ പുരാണങ്ങളും നമ്മെ പഠിപ്പിക്കുന്നത. സത്യത്തിനുവേണ്ടി സകലവും ത്യജിച്ച മഹാപുരുഷന്മാരും നമ്മുടെ നാട്ടിൽ എത്രയൊ ഉണ്ടായിരിക്കുന്നു. ഇങ്ങിനെയെല്ലാമാണ ഇവിടത്തെ സ്ഥിതിയെങ്കിലും, ഇപ്പോൾ ഈ ഗുണം ജനങ്ങളുടെ ഇടയിൽ കുറെ ക്ഷയിച്ച കാണുന്നുണ്ടെന്നുള്ളത വ്യസനപൂൎവ്വം സമ്മതിക്കേണ്ടിയിരിക്കുന്നു. ഇവിടെ ഇതു ക്ഷയിക്കുവാനും, ഇംഗ്ലണ്ടിൽ നിലനിൽക്കുവാനും കാരണമെന്തു? ഇംഗ്ലണ്ട കച്ചവടരാജ്യമല്ലെ. അവർ വിചാരിക്കും കച്ചവടത്തിൽ നാം വഞ്ചന ചെയ്യരുത, എന്നാൽ നമ്മെ മററുള്ളവർ വിശ്വ

സിക്കയില്ല. വിശ്വസിക്കാതിരുന്നാൽ നമ്മുടെ കച്ചവടം അഭിവൃദ്ധിയിൽ വരികയില്ല, അതുകൊണ്ട സത്യം വിടരുത. ഇതാണ അവരുടെ നില. നമുക്ക സത്യത്തിലുള്ള നിഷ്ഠക്ക കാരണം മതസംബന്ധമാണ. നുണ പറയുന്നതു പാപമാണ. നുണ പറഞ്ഞാൽ നരകത്തിൽ പോകും. അതുകൊണ്ട എപ്പോഴും സത്യത്തെ ആചരിക്കണം. അല്ലെങ്കിൽ ഈശ്വരശിക്ഷയുണ്ടാകും. ഈ വിധത്തിലാണ നമ്മുടെ ആലോചന. മതസംബന്ധമായ വിശ്വാസം ജനങ്ങളിൽ കുറഞ്ഞുവരുന്നതോടുകൂടി സത്യവും ക്ഷയിച്ചുവരുന്നു. ഇതിലും ബലമായ വേറെ ചില കാരണങ്ങളും ഈ നിർഭാഗ്യാവസ്ഥയിൽ നമ്മെ ആക്കിയിരിക്കുന്നു. അതിൽ ഒന്നു നാം കുട്ടികളെ വളർത്തുന്ന സമ്പ്രദായമാണ. നിസ്സാരമായ സംഗതികൾക്ക കുട്ടികളെ ശിക്ഷിക്കുന്നതു ഇവിടെ സാധാരണ നടപ്പാണ. ഒരു കുട്ടിയുടെ കയ്യിൽനിന്നു അറിയാതെ ഒരു കോപ്പ വീണു ഉടഞ്ഞു എന്നു വിചാരിക്കുക. ഉടനെ ആ കുട്ടിയെ അടിയായി. മറ്റൊരു സമയത്തു ഈ ശിക്ഷയെ ഭയപ്പെട്ടു ഉടച്ചതു താനല്ലെന്നു കുട്ടി പറയുന്നതിൽ എന്താണ അത്ഭുതപ്പെടുവാനുള്ളത! എന്തായാലും വേണ്ടില്ല ഉള്ളതു പറയും. അബദ്ധം വരുക സാധാരണയല്ലെ. അതുകൊണ്ട വിരോധമില്ല. നുണ പറയുന്നതിലാണ ലജ്ജിക്കുവാനുള്ളത എന്ന ആ കുട്ടിയെ പറഞ്ഞു ധരിപ്പിച്ചാൽ മേലിൽ അതിന്റെ ഗുണം കാണാം. യജമാനന്മാർ വാല്യക്കാരോടും, മേലുദ്യോഗസ്ഥന്മാർ കീഴുദ്യോഗസ്ഥന്മാരോടും ആചരിക്കുന്ന സമ്പ്രദായവും ഈ ദോഷത്തെ ജനങ്ങളുടെ ഇടയിൽ വർദ്ധിപ്പിക്കുവാൻ സഹായിക്കുന്നുണ്ട. കഴിഞ്ഞു പറയലും, ദാസ്യപ്പെടലും, താണുതൊഴുകലും ഇംഗ്ലണ്ടിൽ കാണുകയേ ഇല്ല. ഇവിടെ അതൊന്നും ചെയ്യാതിരുന്നാൽ വലിയ ആളുകൾ തങ്ങളെ അപമാനിച്ചുവെന്നുകൂടി വിചാരിക്കും. മനുഷ്യൻ ഏതു നിലക്കാരനായിരുന്നാലും മനുഷ്യന്റെ നിലയിൽ ബഹുമാനത്തിന്ന അർഹിക്ക

ന്നുണ്ട. തങ്ങൾക്ക വല്ല കാൎയ്യവും സാധിക്കുവാൻ വേണ്ടി ഉദ്യോഗസ്ഥന്മാരുടെ അട്ടക്കൽ ചെന്നു കുമ്പിടുകയും, അവിടെനിന്നു മടങ്ങിയാൽ മററുള്ളവരോടു ഗൎവ്വ് നടിച്ചു ഭീതിവാക്കുകൾ പറയുന്നതും ഇവിടെ സാധാരണയല്ലെന്നു പറയുവാൻ വായനക്കാരിൽ അധികം ആളുകൾ ഒരുങ്ങുമെന്നു തോന്നുന്നില്ല. അവിടെ ഉദ്യോഗസ്ഥന്മാരൊന്നും ഇല്ലയൊ എന്നു ഇംഗ്ലണ്ടിൽ ചെന്നാൽ സംശയിച്ചുപോകും. ഉദ്യോഗസ്ഥന്മാർ അവിടെയും ഉണ്ട. അവരുടെ പണി അവര നോക്കും. നിയമങ്ങളും, കല്പനകളും ജനങ്ങൾ അനുസരിക്കുകയും ചെയ്യും. പക്ഷെ കുമ്പിടലും, തൊഴുകലും, വെച്ചുപൂജയും കാണുവാൻ പ്രയാസപ്പെട്ടും. ഇതു നാട്ടിലെ സ്വാഭിമാനത്തെ വല്ലാതെ ക്ഷയിപ്പിക്കുന്നു. അതുകൊണ്ടാണ ഇത്രയും പറയേണ്ടിവന്നത. നിങ്ങൾ ഏതു നിലയിൽ ഇരിക്കുന്നവരായാലും നിങ്ങളുടെ ശരിയായ ധൎമ്മത്തെ ചെയ്യുവിൻ. നിങ്ങളുടെ ദാസന്മാരും, നിങ്ങൾ താണ ജാതിക്കാരെന്നു വിചാരിക്കുന്നവരും, നിങ്ങളെപ്പോലെ മനുഷ്യന്മാരാണെന്നു വിചാരിക്കുവിൻ. പണമുള്ളവരും, ഉദ്യോഗം ഭരിക്കുന്നവരും ഈശ്വരന്മാരല്ലെന്നും ഓൎക്കുവിൻ. സ്വാഭിമാനം രക്ഷിക്കുവിൻ. സത്യത്തിൽ വിശ്വസിക്കുവിൻ. കൃത്യത്തെ നിഷ്ഠയോട്ടുകൂടി നിറെവേററുവിൻ. ഒരു രാജ്യത്തിന്റെ ശ്രേയസ്സ് അതിലെ ധനപുഷ്ടിയിലും, കച്ചവടത്തിന്റെ യോഗ്യതയിലും, പട്ടാളത്തിന്റെ എണ്ണത്തിലും അല്ല. അതിലെ ജനങ്ങളുടെ മനഃശുദ്ധിയിലും, ധൎമ്മനിഷ്ഠയിലും, ശാന്തസ്വഭാവത്തിലും ആണെന്നും അറിഞ്ഞിരിക്കുവിൻ. രാജ്യത്തിന്റെ സകല അഭിവൃദ്ധിയും ആ വിശ്വാസത്തിൽനിന്നാണ ഉണ്ടാകുന്നത.

ഇംഗ്ലീഷുകാരുടെ സുഖാനുഭവത്തിന്നുള്ള ത്രാണിയെ പററിയാണ ഇനി പറയുവാനുള്ളത. ഹോട്ടലുകളിലും, നാടകസ്ഥലങ്ങളിലും, ഉദ്യാനങ്ങളിലും ചെന്നു നോക്കുക. എന്തെല്ലാം ത

രത്തിൽ അവർ സുഖത്തെ അനുഭവിക്കുന്നു. കൊല്ലത്തിൽ രണ്ടാഴ്ചയെങ്കിലും യാതൊരു സൊല്ലയും കൂടാതെ എവിടെയെങ്കിലും, ചെന്നു സുഖമായി താമസിക്കാതിരുന്നാൽ ഇംഗ്ലീഷുകാരന്നു സുഖമില്ല. ലോകത്തിൽ ഏതു മൂലക്കു കൊണ്ടുപോയി ആക്കിയാലും തരക്കേടില്ല. അവിടെ തനിക്കു സുഖത്തിന്നാവശ്യമായ സൌകൎയ്യങ്ങളെല്ലാം ഇംഗ്ലീഷുകാരൻ ഉണ്ടാക്കും. അതു നമുക്കു ഇവിടെ തന്നെ കണ്ടറിയാമല്ലൊ. പാ[illegible] സ്ത്രീകളുടെ ഇടയിൽ ചുരുക്കം. പിയാനൊ ഇല്ലാത്ത വീടും ചുരുക്കം. താനും, ഭാൎയ്യയും, മക്കളും ആയി എവിടെ എത്ര കാലം വേണമെങ്കിലും ഇംഗ്ലീഷുകാരൻ പാൎക്കും. കുടുംബത്തിലുള്ളവർ തമ്മിലുള്ള വാത്സല്യവും, ബന്ധവും ഇവിടെയുള്ളപോലെ അവിടെയുണ്ടൊ എന്നു സംശയമാണ. അച്ഛനമ്മമാരെ കാണാതെ എന്നു മാത്രമല്ല അവരുടെ യാതൊരു വിവരവും അറിയാതെ പതിനഞ്ചും, ഇരുപതും, ഇരുപത്തഞ്ചും കൊല്ലം ഓരോ ദിക്കിൽ ചെന്നു പാൎത്തവരെ കാണുന്നതും ചുരുക്കമല്ല. സഹോദരന്മാരും, സഹോദരിമാരും പിരിഞ്ഞു തമ്മിൽ കാണാതെയും, എവിടെയെന്നറിയാതെയും കാലം കഴിക്കുന്നതും അതിശയമല്ല. ചെറിയ സംഖ്യക്കുകൂടി അമ്മയോടു മക്കൾ കണക്കു പറഞ്ഞു വാങ്ങുന്നതും എന്റെ അനുഭവത്തിൽ തന്നെ കണ്ടിട്ടുണ്ട. ഇംഗ്ലീഷുകാരുടെ ഈ സ്വഭാവത്തെ പററി ഞാൻ ചിലരോടു പറഞ്ഞപ്പോൾ എന്നോടുണ്ടായ മറുപടി അതിരററ കുടുംബസ്നേഹം നമ്മെ കുടുംബത്തിൽ തന്നെ പാൎപ്പിക്കും. എന്നാൽ ഇത്ര വലിയ സാമ്രാജ്യത്തിന്റെ നാഥന്മാരാകുവാൻ ഞങ്ങൾക്കു സാധിക്കുമൊ എന്നായിരുന്നു. ജന്തുക്കളോടുള്ള ദയയും ഏകദേശം ഇങ്ങിനെ തന്നെ. നായ, പൂച്ച മുതലായ ജന്തുക്കളെ വീട്ടിൽ പോററിവരുന്നതു സാധാരണയാണ. അവക്കു വേണ്ടുന്ന വിഭവങ്ങളെല്ലാം ഉണ്ടാക്കി രക്ഷിക്കുകയും ചെയ്യും. ആവശ്യമില്ലാതെ

ഒരു ജന്തുവിനെ വെറുതെ ഉപദ്രവിക്കയില്ല. വേണമെങ്കിൽ കൊല്ലുവാനും മടിയില്ല. എന്റെ അനുഭവത്തിൽ പെട്ട ഒരു ദൃഷ്ടാന്തം പറയാം. ഞാൻ ലണ്ടനിൽ പാൎത്തിരുന്ന ഒരു വീട്ടിന്റെ അടുത്തുണ്ടായിരുന്ന മറെറാരു വീട്ടിൽ ഒരു സ്ത്രീ താമസിച്ചിരുന്നു. ആ സ്ത്രീ ഒരു നായിനെയും, പൂച്ചയെയും വളൎത്തീട്ടുണ്ടായിരുന്നു. അവയെ ഒരു സമയത്തും പിരിയുവാൻ വയ്യ. കിടക്കുമ്പോൾ കിടക്കയിൽ ഒരുമിച്ചു കിടത്തുമത്രെ. അങ്ങിനെയിരിക്കുമ്പോൾ നായിന്നു കണ്ണിൽ ദീനം വന്നു. ഡോക്ടരെ കാണിച്ചപ്പോൾ ദീനം ഭേദമാകയില്ലെന്നു പറഞ്ഞു. ഇനി ആ നായിനെക്കൊണ്ടു പ്രയോജനമില്ലെന്നുകണ്ട ഉടനെ അതിനെ കൊല്ലുവാനുള്ള സ്ഥലത്തേക്കയച്ചു കൊന്നു. ഇതിന്നായുള്ള സ്ഥലങ്ങൾ അവിടെയുണ്ട്. ഉടമസ്ഥന്മാരില്ലാത്ത നായ്ക്കളും, ഉപയോഗമില്ലാത്ത ജന്തുക്കളും ഇവയെ ഇവിടെ കൊണ്ടുവന്നു വിഷവായു നിറച്ച ഒരു മുറിയിലേക്കയക്കും. അതിന്നുള്ളിൽ ചെന്നാൽ ഉറങ്ങുവാൻ തുടങ്ങും. പിന്നെ ആ ഉറക്കത്തിൽനിന്നു ഉണരുകയില്ല. ഇങ്ങിനെയാണ ഇമ്മാതിരി ജന്തുക്കളെ കൊല്ലുന്നത. ആ സ്ത്രീയുടെ വീട്ടിൽ ഉണ്ടായിരുന്ന പൂച്ച നാലു കുട്ടികളെ പെറു. നാലെണ്ണവുംകൂടി നന്നാകുവാൻ പ്രയാസമാണ. ഒന്നിനെ മാത്രം വളൎത്തിയാൽ അതു നന്നായിവരും എന്നുറച്ച് ആ സ്ത്രീ മറെറ മൂന്നു കുട്ടികളെ വെള്ളത്തിൽ മുക്കി കൊന്നു. ആ സംഭവങ്ങളെല്ലാം പറയുമ്പോൾ ആവശ്യമില്ലാത്ത വല്ല കീൎത്തുണിയും കളഞ്ഞ കഥയെ പററിയാണൊ ഈ സ്ത്രീ പറയുന്നത എന്ന തോന്നിപ്പോകും. ചെറിയ കുട്ടികൾക്കെന്നു മാത്രമല്ല വലിയ ആളുകൾക്കുകൂടി, കാട്ടിലൊ മറെറാ ചെന്നാൽ പക്ഷികളുടെ കൂട്ടിൽനിന്ന മുട്ടയെടുത്തു താഴത്തിടുന്നത വലിയ വിനോദമാണ. പരിഷ്കാരം അധികമില്ലാത്ത നമ്മുടെ നാട്ടിൽ ഇമ്മാതിരിയൊന്നും കാണാമെന്നു തോന്നുന്നില്ല.

ഇംഗ്ലീഷുകാരുടെ ദൈവവിശ്വാസത്തെ പററി കൂടി രണ്ടു വാക്കു പറഞ്ഞേക്കാം. പലവിധ വിശ്വാസക്കാരും ഈ നാട്ടിൽ ഉണ്ടു. ക്രിസ്തുമതക്കാർ തന്നെ ഏകദേശം ഇരുനൂറു ഭാഗക്കാർ ഉണ്ടു. ഇതിൽ റോമൻ കത്തോലിക്കുകാരും, പ്രൊട്ടസ്റ്റൻറ്കാരും തമ്മിൽ സ്പർദ്ധ ഇവിടെ ഹിന്തുക്കളും, മുഹമ്മദീയരും തമ്മിൽ ഉണ്ടെന്നു പറയുന്നതിൽ എത്രയോ അധികം ഉണ്ടു. ഒരു മതക്കാർ മററവരെ ദുഷിക്കുന്നതു സാധാരണയായി കേൾക്കാം. ഐർലണ്ട് സ്വരാജ്യഭരണം ആവശ്യപ്പെട്ടപ്പോൾ എതൃത്ത മററെ കക്ഷിക്കാർ പ്രൊട്ടസ്റ്റൻറ് മതക്കാരാണ. ആ രാജ്യത്തു അധികം ആളുകളും റോമൻ കത്തോലിക്കകാരാണ. മതസംബന്ധമായ ഈ സ്പർദ്ധ തന്നെയാണ ഭരണകാൎയ്യത്തിലും വന്നത. പണ്ടത്തെ കാലത്ത ഇംഗ്ലണ്ടിൽ വിരുദ്ധമതക്കാർ തമ്മിൽ അങ്ങുമിങ്ങും ദ്വേഷിച്ചിരുന്നത ചരിത്രപ്രസിദ്ധമാണ. ഇപ്പോൾ ഇതു വാക്കുകൊണ്ടു മാത്രമല്ലേ തരമുള്ളു. പള്ളിക്കു ഞായറാഴ്ച വളരെ ആളുകൾ പോകുന്നതു കാണാം. ഇവരെല്ലാം ഭക്തികൊണ്ടു പോകുന്നവരല്ല. ചിലർ അതു ഭേദക്കാർ ചെയ്യേണ്ടതാണ എന്നു കരുതി മാത്രം ചെയ്യുന്നതാണ. ഏതു മതക്കാരായാലും, ഏതു അഭിപ്രായക്കാരായാലും ഇഷ്ടംപോലെ എന്തും പറയുവാനുള്ള സ്വാതന്ത്ര്യം ആ രാജ്യത്തുണ്ടു. ആ സ്വാതന്ത്ര്യം മററുള്ള രാജ്യങ്ങളിലും വളൎന്നു പടരുവാനാണ ഇംഗ്ലണ്ടു ഉദ്യമിക്കേണ്ടത. ഒരു സാധനം അനുഭവിക്കുവാനുള്ള സുഖം, അതു പങ്കുകൊള്ളുവാൻ ആളുണ്ടായിരുന്നാൽ, അധികം ഉണ്ടാകും.

# നലാം ഭാഗം.

## ജൎമ്മനിയിൽ ചെന്നതും,
## യുദ്ധകാലത്തു
## അവിടെ കണ്ടതും, അനുഭവിച്ചതും.

### 1-ാം അദ്ധ്യായം.

കേരള സാഹിത്യ അക്കാദമി

#### ഇംഗ്ലണ്ടിൽനിന്ന ജൎമ്മനിയിലേക്ക.

1914 ജൂലായിമാസം 24-ാംനു- രാവിലെ സാധാരണ ഉണരുന്നതിൽനിന്ന എത്രയൊ മുമ്പായി ഉറക്കുണൎന്നു. വാച്ച് എടുത്തു സമയം നോക്കിയപ്പോൾ നേരം മൂന്നര മണി കഴിഞ്ഞിട്ടേ ഉള്ളു. ഇംഗ്ലണ്ടിൽനിന്ന ജൎമ്മനിയിലേക്ക പോകുന്ന ഒരു കപ്പലിൽ കിടക്കുകയായിരുന്നു ഞാനും, എന്റെ ഒരുമിച്ചുണ്ടായിരുന്ന ഒരു സ്നേഹിതനും. കടൽകോപത്താൽ ഇളകി മറിഞ്ഞിരുന്ന കപ്പലിൽ ഏകദേശം 30 മണിക്കൂറോളം സഞ്ചരിച്ച ക്ഷീണം കൊണ്ട, കിടന്നിരുന്ന മെത്തയെ വിടുവാനുള്ള മടി, ഇച്ഛിതസ്ഥലം എത്താറായി എന്നുള്ള സന്തോഷവിചാരം ഇല്ലാതാക്കിതീൎത്തു. ഉടുപ്പെല്ലാം മാററി കപ്പലിന്റെ മേൽഭാഗത്തു വന്നു ചുററും നോക്കിയപ്പോൾ ഞങ്ങൾ സമുദ്രം വിട്ടു ഉത്തരജൎമ്മനിയിലെ ഒരു വലിയ നദിയായ എൽബ് നദിയിൽ പ്രവേശിച്ചതായി അറിഞ്ഞു. സൂൎയ്യൻ ഉദിച്ചിരുന്നതിനാൽ നദിയുടെ ഇരുവശവും നല്ലവണ്ണം കാണാം. (ഈ കാലത്തു സൂൎയ്യൻ വളരെ നേരത്തെ ഉദിക്കുമെന്ന മുമ്പൊരദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ.) ഇടക്കിടെ കാണുന്ന ചെറിയ തോണികളും, ദൂരെനിന്ന കേൾക്കുന്ന ക

പ്പലിന്റെ കുഴൽവിളികളും തുറമുഖം സമീപിച്ചിരിക്കുന്നു എന്ന സൂചിപ്പിക്കുവാൻ തുടങ്ങി. കപ്പലിന്റെ വേഗതയും ക്രമേണ കുറഞ്ഞുവരുന്നു. ഞങ്ങളുടെ ഒരുമിച്ച് ഇംഗ്ലണ്ടിൽനിന്ന വന്നിരുന്ന അനേകം ജൎമ്മൻകാർ സ്വരാജ്യത്തിൽ കാൽ പതിക്കുവാനുള്ള അത്യാഗ്രഹത്തോടുകൂടി കപ്പലിൽ തങ്ങളുടെ സാമാനങ്ങൾ എടുത്ത, കപ്പൽ തുറമുഖം അണയുന്ന നിമിഷത്തെ കാത്ത, ക്ഷമയില്ലാതെ തുറമുഖത്തെക്ക തന്നെ നോക്കികൊണ്ട നിൽക്കുന്നു. ജൎമ്മൻകാരുടെ പ്രാഭവത്തെ പററിയും, ഹംബൎഗ്ഗ തുറമുഖത്തിന്റെ യോഗ്യതയെ പററിയും പലതും ഇവരുമായി ഞങ്ങളോടു സംസാരിക്കുവാൻ ആഗ്രഹമുണ്ടായിരുന്നുവെങ്കിലും ജൎമ്മൻഭാഷ ഞങ്ങൾക്ക നിശ്ചയമില്ലാത്തതുകൊണ്ടും, ഇംഗ്ലീഷ അറിയുന്നവർ അവരുടെ കൂട്ടത്തിൽ ചുരുങ്ങിയിരുന്നതുകൊണ്ടും ഇവരിൽനിന്ന അധികമൊന്നും മനസ്സിലാക്കുവാൻ ഞങ്ങൾക്ക സാധിച്ചില്ല. ജൎമ്മൻകാരുടെ പ്രാഭവത്തെ അറിയുവാൻ ഞങ്ങൾക്ക ഇനിയും കുറെ ദിവസം താമസിക്കേണ്ടതുണ്ട. എന്നാൽ ഹംബൎഗ്ഗ തുറമുഖത്തിന്റെ യോഗ്യത ഇപ്പോൾ തന്നെ ഒരുവിധം വെളിപ്പെട്ടു തുടങ്ങി.

വളരെ വിസ്തീൎണ്ണമായ എൽബ് നദിയുടെ ഇരുവശത്തുമാണ ഹംബൎഗ്ഗ പട്ടണം. പട്ടണം അടുക്കാറായാൽ എൽബ് നദി മുമ്പുള്ളതിൽനിന്ന ഒന്നുകൂടി വിസ്താരം വെക്കും. കപ്പൽസഞ്ചാരത്തിനുള്ള ഈ സൌകൎയ്യമാണ ഹംബൎഗ്ഗിനെ ഇത്ര വലിയ തുറമുഖമാക്കി തീൎത്തിരിക്കുന്നത. നദിയിൽനിന്ന പല കയ്യുകളും പട്ടണത്തിന്നുള്ളിൽ പ്രവേശിച്ചിരിക്കുന്നതുകൊണ്ട സാമാനങ്ങൾ കയററുവാനും ഇറക്കുവാനും അധികം സൌകൎയ്യം ഉണ്ട. യാത്രക്കാരെ കൊണ്ടുപോകേണ്ടതിന്നുള്ള കപ്പലുകൾക്ക പുറമെ ജീൎണ്ണോദ്ധാരണം ചെയ്യേണ്ടതിന്നുള്ള അനേകം കപ്പലുകൾ വരിവരിയായി തുറമുഖത്തിൽ നിൽക്കുന്നു. ഇങ്ങിനെ പ

ലതരത്തിലുള്ള കപ്പലുകളുടെ ഇടയിൽകൂടി പോയി ഞങ്ങൾ സ ഞ്ചരിച്ചിരുന്ന കപ്പൽ രാവിലെ 6 മണിക്ക ഹംബൎഗ്ഗ തുറമുഖ ത്തിൽ കരയണഞ്ഞു.

തുറമുഖം വിട്ടു പട്ടണത്തിൽ വന്നാൽ ഇംഗ്ലണ്ടിൽനിന്ന വ്യത്യാസപ്പെട്ടിട്ടുള്ള ഒരു രാജ്യത്താണ വന്നിരിക്കുന്നത എന്ന ഉ ടനെ അറിയാം. എടുപ്പുകളുടെ മാതിരിയെല്ലാം മാറിയിരിക്കു ന്നു. ചുററും സംസാരിച്ചു കേൾക്കുന്ന ഭാഷ ഒട്ടും തന്നെ പരി ചയം തോന്നുന്നില്ല. പോലീസുകാരന്റെ ഉടുപ്പും സമ്പ്രദായ വും ഒന്നു വേറെ. തുറമുഖത്തിന്റെ അരികിൽ തന്നെ വലിയ ഒരു ചന്തസ്ഥലം കാണാം. ഇവിടെ പച്ചക്കറി സാമാനങ്ങൾ സ്ത്രീകൾ ഇരുന്നു വിൽക്കുന്നു. നിരത്തിന്നരികെ അവിടവിടെ യായി ചെറുവണ്ടികളിൽ ആപ്പിൾ, ചെറി, പച്ച മുന്തിരിങ്ങ എന്നീ ഫലങ്ങൾ വിൽക്കുവാനായി വെച്ചിരിക്കുന്നു. ഈ വ ണ്ടികൾ വലിക്കുന്നത ഒരുവക വലിയ നായ്ക്കളാണ. ഇങ്ങിനെ പട്ടണത്തിന്നുള്ളിൽ പ്രവേശിച്ച് ചുററും നോക്കിയാൽ മുമ്പിൽ പരിചയമില്ലാത്ത ഓരോ സാധനങ്ങളും, സമ്പ്രദായങ്ങളും ആ ണ കാണുന്നത. ഇതെല്ലാം നോക്കിക്കൊണ്ട കുറെ ദൂരം പോയി ഞങ്ങൾക്ക താമസിക്കുവാനായി ഒരു സ്ഥലം കണ്ടുപിടിച്ച് ഭക്ഷ ണം കഴിച്ച് അല്പം വിശ്രമിച്ച് ഹംബൎഗ്ഗ പട്ടണത്തിലെ വി ശേഷസ്ഥലങ്ങൾ കാണുവാനായി പുറപ്പെട്ടു.

ഹംബൎഗ്ഗിലെ വിശേഷകാഴ്ചകളിൽ പ്രധാനസ്ഥാനത്തെ അൎഹിക്കുന്നത, തുറമുഖത്തിൽനിന്ന അല്പം ദൂരെ എൽബ് നദി യുടെ ഉള്ളിൽകൂടി നദിയുടെ ഒരു തീരത്തിൽനിന്ന മറെറാരു തീര ത്തേക്ക പോകുന്ന വലിയ ഒരു കുഴൽ (Tunnel) ആണ. ജന ങ്ങൾക്കും, വാഹനങ്ങൾക്കും പുഴയുടെ ഒരു ഭാഗത്തുനിന്ന എതു ഭാഗത്തേക്ക പോകുവാനായി നദിയുടെ ഈ ഭാഗത്ത പാലം പ ണിചെയ്താൽ അതു കപ്പലുകളുടെ ഗതാഗതത്തിന്നു തടസ്ഥം നേ

രിട്ടം എന്ന കരുതിയിട്ടാണ ജനങ്ങളുടെയും, വാഹനങ്ങളുടെയും സഞ്ചാരം പുഴയുടെ അടിയിൽകൂടി ഒരു കുഴൽവഴിക്കായി ഏൎപ്പെടുത്തിയിരിക്കുന്നത. ഈ കുഴൽമാൎഗ്ഗമായി മറുകരയിലേക്ക പോകുന്ന ഒരാൾ, അതിന്നു മുമ്പ അറിഞ്ഞിരുന്നില്ലായിരുന്നുവെങ്കിൽ, താൻ ഇപ്പോൾ നടക്കുന്ന സ്ഥലത്തിന്റെ മേൽഭാഗത്തുകൂടി തോണികളും, കപ്പലുകളും സഞ്ചരിക്കുന്നുണ്ടെന്നും, മത്സ്യം, ആമ മുതലായ കടൽജന്തുക്കൾ നീന്തിക്കൊണ്ടിരിക്കുന്നുണ്ടെന്നും ഒട്ടും തന്നെ വിചാരിക്കയില്ല. എന്നു മാത്രമല്ല താൻ സഞ്ചരിക്കുന്നത ഒരു കുഴലിന്റെ ഉള്ളിൽകൂടിയാണെന്നും അറികയില്ല. അതിന്നുള്ളെല്ലാം അത്ര വിസ്തീൎണ്ണമായും, വൃത്തിയായും, ഭംഗിയായും ഇരിക്കുന്നു. തുറമുഖം വിട്ടു പുഴവക്കിൽകൂടി അധികദൂരം നടക്കുന്നതിന്ന മുമ്പായി അവിടെ ഗോപുരാകൃതിയിലുള്ള ഒരു എടുപ്പു കാണാം. അതിന്നുള്ളിൽകൂടിയാണ നദിയിലെ കുഴലിലേക്ക പോകുവാനുള്ള വഴി. ഈ എടുപ്പിൽ കാണുന്ന വലിയ വാതിൽ തുറന്ന ഉള്ളിൽ ചവിട്ടുന്നത ഒരു വലിയ തൊട്ടിയിലാണ. ഒരേ സമയത്ത ഈ തൊട്ടിയിൽ രണ്ടൊ മൂന്നൊ വണ്ടികൾക്കും, 50ആളുകൾക്കും കയറാം. കയറേണ്ടവർ കയറിയാൽ മുൻഭാഗത്തുള്ള വാതിൽ അടക്കും. തൊട്ടി സാവധാനത്തിൽ താഴത്തേക്ക ഇറങ്ങി ഏകദേശം 60 അടി ആഴത്തിൽ പോയാൽ അവിടെ നിൽക്കും. തൊട്ടിയുടെ വാതിൽ തുറന്ന പുറത്തേക്ക കടന്നാൽ വിദ്യുച്ഛക്തിദീപങ്ങളാൽ ശോഭിച്ചിരിക്കുന്ന രണ്ടു വഴികൾ കാണാം. ഇതിൽ ഒരു വഴി മറുകരയിലേക്ക പോകുവാനും, മറേറത മറുകരയിൽനിന്ന ഇങ്ങോട്ട വരുവാനും ഉള്ളതാണ. അങ്ങോട്ട പോകുവാനുള്ള വഴിയിൽകൂടി 10 മിനുട്ടുനേരം നടക്കുമ്പോഴെക്ക ആ അററത്തും ഇതുമാതിരി ഒരു തൊട്ടി കാണാറാകും. അതിൽ കയറി മേൽഭാഗത്തേക്കും പോകാം. രണ്ടററത്തും ഉള്ള തൊട്ടികളെ താഴത്തേക്ക കൊണ്ടുപോകുവാനും മേലോ

ട്ടേക്ക കൊണ്ടുവരുവാനും ആളുകാർ ഉണ്ട. ഇവർ എപ്പോഴും യന്ത്രശക്തിയാൽ അവയെ കീഴോട്ടും മേലോട്ടും കൊണ്ടുപോയി ക്കൊണ്ടിരിക്കും. അതുകൊണ്ട യാത്രക്കാൎക്ക സഞ്ചാരത്തിന്ന ഒട്ടും താമസവും, അസൌകൎയ്യവും ഉണ്ടാകുന്നതല്ല.

നദീതീരം വിട്ടു പട്ടണത്തിലെ പല ഭാഗങ്ങളിൽകൂടി നടന്നു അലാസ്റ്റർ തടാകത്തിന്റെ സമീപം വരുന്നതുവരെ പ്രസ്താവയോഗ്യമായ വിശേഷകാഴ്ചകളൊന്നും കണ്ടില്ല. ഈ തടാകവും, അതിന്നു ചുറ്റുമുള്ള സ്ഥലങ്ങളും ഹംബൎഗ്ഗിലെ മറെറാരു വിശേഷകാഴ്ചയായി വിചാരിക്കണം. ഇവിടത്തെ പണക്കാരുടെ ഭവനങ്ങൾ മിക്കതും ഈ തടാകതീരത്തിൽ ആണ പണി ചെയ്തിരിക്കുന്നത. അസംഖ്യം ചെറുതോണികളും, അനേകായിരം അരയന്നങ്ങളും തടാകം എങ്ങും നിറഞ്ഞിരിക്കുന്നു. ജൎമ്മനിയിൽ കണ്ടപോലെ ഇത്ര അധികം അരയന്നങ്ങളെ ഒന്നായി ഞാൻ വേറെ എവിടെയും കണ്ടിട്ടില്ല. ഒരു സ്ഥലത്തുനിന്ന പുറപ്പെട്ടു തടാകതീരത്തിൽകൂടി നടന്നു അതേ സ്ഥലത്തു തന്നെ എത്തുവാൻ മൂന്നു മണിക്കൂറോളം വേണ്ടിവരുമെങ്കിലും ചുറ്റുമുള്ള കാഴ്ചയുടെ വിശേഷതകൊണ്ട വഴിപോകുന്നത അറിയുകയൊ, അധികം ക്ഷീണം തോന്നുകയൊ ചെയ്യില്ല. വിശ്രമിക്കേണ്ടതിന്നുള്ള ഉദ്യാനങ്ങളും, ഭക്ഷണം കഴിക്കേണ്ടതിന്നുള്ള സ്ഥലങ്ങളും ഈ തടാകതീരത്തിൽ അവിടവിടെ ഉണ്ട.

അധികകാലം താമസിക്കുവാനുള്ള വിചാരം ഇല്ലാതെ, രാജ്യസഞ്ചാരത്തിന്നായി ഇവിടെ വരുന്നവർ, പാൎക്കുന്ന സ്ഥലത്തു പ്രാതൽ മാത്രം കഴിച്ച് മററുള്ള ഭക്ഷണമെല്ലാം സാധാരണ പുറത്താണ കഴിക്കുക. സൌകൎയ്യമായ ഈ നിശ്ചയത്തിന്നനുസരിച്ച് അത്താഴം കഴിക്കുവാനായി ഞങ്ങളും ഒരു സ്ഥലത്തു കയറി. ഇദ്ദേശഭാഷ നിശ്ചയമില്ലാത്തതുകൊണ്ടുള്ള ബുദ്ധിമുട്ട് അപ്പൊഴാണ അധികം അനുഭവിക്കേണ്ടിവന്നത. സാധന

ങ്ങളുടെ പേരെല്ലാം ജൎമ്മൻഭാഷയിൽ എഴുതിയിരിക്കുന്നു. കൊണ്ടുവന്നു തരുന്നവൎക്കും ജൎമ്മൻ മാത്രമെ അറിവുളളു. ഒന്നു വേണമെന്നു പറഞ്ഞാൽ വേറെ വല്ലതും കൊണ്ടുവരും. ഒടുവിൽ ഇവിടെ ഇംഗ്ലീഷ അറിയുന്നവർ ആരെങ്കിലും ഉണ്ടൊ എന്നു ചോദിച്ചു. അതിന്നു സമാധാനമായി ഞാൻ ഇപ്പോൾ വരാം എന്നു കയ്യുകൊണ്ടു കാണിച്ചു വേഗത്തിൽ ഒരു ഇംഗ്ലീഷ വൎത്തമാനപത്രം കൊണ്ടുവന്നു തന്നു. അവർ കൊണ്ടുവന്നു തരുന്നതു ഭക്ഷിക്കയല്ലാതെ കാൎയ്യം പറഞ്ഞു മനസ്സിലാക്കുന്നത പ്രയാസമാണെന്നുവെച്ചു കിട്ടിയതുകൊണ്ടു തൃപ്തിപ്പെടേണ്ടിവന്നു. പിറെറ ദിവസം ഒരു സ്ഥലത്തു ചെന്നപ്പോൾ ഇംഗ്ലീഷ് നിശ്ചയമുളള ഒരാളെ കണ്ടുകിട്ടിയതു വളരെ ആശ്വാസമായി തോന്നി. ജൎമ്മൻകാരുടെ വെപ്പു ഇംഗ്ലീഷുകാരുടേതിനേക്കാൾ വളരെ വിശേഷമായിട്ടുളളതാണെന്നു പറയുവാൻ അധികം സംശയിക്കേണമെന്നു തോന്നുന്നില്ല. ഇംഗ്ലണ്ടിൽ പദാൎത്ഥങ്ങളെല്ലാം വെറുതെ വേവിച്ചു കൊണ്ടുവന്നു തരും. ഉപ്പും, മുളകും അവനവന്റെ പാകത്തിന്നനുസരിച്ചു അവനവൻതന്നെ ചേൎത്തു ഭക്ഷിക്കണം. ഇവിടെ അങ്ങിനെയല്ല. പാകംചെയ്യുമ്പോൾ തന്നെ ഉപ്പും മററും ചേൎത്തു പാകംചെയ്യും. എന്നമാത്രമല്ല പാചകത്തിന്റെ രീതിയും ഒന്നു വേറെയാണ. അതുകൊണ്ടു ജൎമ്മനിയിൽ ഉണ്ടായിരുന്ന ദിവസങ്ങളിൽ ഭക്ഷണം പിടിക്കാത്തതുകൊണ്ടുളള ബുദ്ധിമുട്ടൊന്നും ഞങ്ങൾക്കുണ്ടായിരുന്നില്ല.

പട്ടണത്തിൽനിന്നു കുറെ അകലെയുളള മൃഗശാലയെ പററി ഒന്നും പറയാതിരുന്നാൽ ഹംബെൎഗ്ഗിനെ കുറിച്ചുളള വിവരണം പൂൎത്തിയായി വരുന്നതല്ല. ഒന്നുരണ്ടു സംഗതികൾകൊണ്ടു ഹംബെൎഗ്ഗിലെ മൃഗശാല ലോകത്തിലുളള പ്രധാന മൃഗശാലകളിൽ ഒന്നായിട്ടാണ ഗണിക്കപ്പെട്ടിരിക്കുന്നത. ലോകത്തിൽ പല രാജ്യങ്ങളിൽനിന്നും മൃഗങ്ങളെ കൊണ്ടുവന്നു ഇവിടെ

പോററുന്നതിന്നു പുറമെ, ആഫ്രിക്കാ, അറേബിയാ മുതലായ ചില രാജ്യങ്ങളിൽനിന്ന് അപരിഷ്കൃത നിലയിലിരിക്കുന്ന താണജാതി മനുഷ്യരെയും ഇവിടെ കൊണ്ടുവന്ന് പാൎപ്പിച്ചുവരുന്നു. നരി, സിംഹം എന്നീ ജന്തുക്കളെയെല്ലാം കൂട്ടിൽ ഇട്ടിരിക്കയല്ല ചെയ്തിരിക്കുന്നത. കാട്ടിൽ അവ എങ്ങിനെ വസിക്കുന്നുവൊ, അങ്ങിനെ കുന്നുകളും, ഗുഹകളും ഉണ്ടാക്കി അതിന്നുചുററും തോട്ടു കീറി വെള്ളം നിറച്ചിരിക്കുന്നു. തോടിന്നിപ്പുറം ഇരുമ്പഴികൾ കൊണ്ട വേലിയും പണിചെയ്തിട്ടുണ്ട. കാട്ടിന്നുള്ളിൽ താമസിക്കുന്നതുപോലെ ഈ ജന്തുക്കൾ അവകളുള്ളിൽ കിടക്കുന്നു. ലണ്ടനിലെ മൃഗശാലയും ഇതുപ്രകാരം ആക്കിത്തീൎക്കുവാനായി ഇപ്പോൾ ശ്രമിച്ചുവരുന്നുണ്ട. മനുഷ്യരെ പാൎപ്പിച്ചിരിക്കുന്നതും ഏകദേശം ഇപ്രകാരം തന്നെയാണ. അവരവരുടെ നാട്ടിൽ അവർ പാൎക്കുന്നതായ കുടിൽപോലെ ഇവിടെയും പല കുടിലുകൾ പണിചെയ്തിരിക്കുന്നു. അവിടെ ധരിക്കുന്ന വസ്ത്രവും ധരിച്ച്, ചെയ്യുന്ന തൊഴിലുകളും ചെയ്ത് ഈ കൂട്ടർ ഇവിടെ പാൎക്കുന്നു. അവർ നായാട്ടിന്ന പോകുന്നതും, മത്സ്യം പിടിക്കുന്നതും, അലക്കുന്നതും, യുദ്ധംചെയ്യുന്നതും, ഒട്ടകത്തിൻെറ പുറത്തു കയറി സവാരിചെയ്യുന്നതും എല്ലാം ഇവിടെ കാണാം.

മൃഗശാലയിൽ ഒരററത്താഴി വളരെ ഒട്ടകപക്ഷികളെ പോററിവരുന്നു. ഞങ്ങൾ ചെന്നിരുന്ന സമയം അവിടെ ഏകദേശം 60 ഒട്ടകപക്ഷികൾ ഉണ്ടായിരുന്നു. ഈ പക്ഷികളുടെ മുട്ട വിരിപ്പിക്കുന്നത ഒരു യന്ത്രത്തിൻെറ സഹായംകൊണ്ടാണ. മുട്ടയിൽനിന്ന പുറത്തേക്ക വന്നാൽ കുറെ ദിവസത്തിന്ന മണൽ പരത്തിയ കൂട്ടിൽ കുട്ടികളെ ഇടുന്നു. നല്ലവണ്ണം നടക്കാറായാൽ അവയെ പുറത്തേക്ക മററുള്ള പക്ഷികളുടെ കൂട്ടത്തിൽ വിടും.

ഹംബൎഗ്ഗ് പട്ടണത്തിൽ താമസിച്ചിരുന്ന രണ്ടു ദിവസവും ഇങ്ങിനെ ഓരോ സ്ഥലങ്ങൾ ചെന്നു കണ്ട് അവിടെനിന്ന പു

റപ്പെട്ടുന്നതിൻെറ തലേദിവസം രാത്രിയിൽ ഇംഗ്ലീഷ പരിചയമുള്ള ഒരു ജൎമ്മൻകാരൻെറ ഒന്നിച്ച് ഹംബെൎഗ്ഗ് പട്ടണം രാത്രിയിൽ നടന്നു കാണുവാനായി പുറപ്പെട്ടു. ലണ്ടൻ പട്ടണത്തിൽ രാത്രി കാണാത്ത പല കാഴ്ചകളും ഇവിടെ ഞങ്ങൾ കണ്ടതുകൊണ്ട അവ ഞങ്ങൾക്ക വളരെ വിസ്മയവും, ചിലപ്പോൾ ഭയവും ഉണ്ടാക്കിതീൎത്തു. അവയെ പററി അല്പം വിസ്തരിച്ച് എഴുതേണ്ടതുള്ളതുകൊണ്ട അത ഇനിയത്തെ അദ്ധ്യായത്തിലേക്ക നീട്ടിവെച്ചിരിക്കുന്നു.

## ൨ാം അദ്ധ്യായം.

### രാത്രിസമയം ഹംബെൎഗ്ഗിലെ സ്ഥിതി.

രാത്രിയിൽ 12 മണി കഴിഞ്ഞാൽ ലണ്ടൻപട്ടണത്തിൽ അധികമായ തിരക്കൊന്നും കാണുകയില്ല. എന്നാൽ യൂറോപ്പിലുള്ള മററു രാജ്യങ്ങളിലെ പ്രധാനപട്ടണങ്ങളിൽ ശരിയായ തിരക്ക തുടങ്ങുന്നത രാത്രിയിൽ 11 മണിക്ക ശേഷമാണ. പകൽ മിക്കതും ജനങ്ങൾക്ക ഓരൊ ഉദ്യോഗമായി കഴിയും. ഉദ്യോഗം യാതൊന്നും ഇല്ലാത്തവരായി തന്നെ വലിയ പട്ടണങ്ങളിൽ അസംഖ്യം ജനങ്ങളെ കാണാം. ഉദ്യോഗമുള്ളവരും, ഇല്ലാത്തവരും രാത്രിയിൽ എല്ലാം ഒരുപോലെ തന്നെ. ഈ ജനങ്ങളെല്ലാം രാത്രിയിൽ എന്തു ചെയ്യുന്നു? ഹംബെൎഗ്ഗിൽ ചെന്നാലും, ബൎലിനിൽ ചെന്നാലും രാത്രിയിലെ സ്ഥിതി ഒരുപോലെ തന്നെ. ബൎലിൻ കുറെ വലിയ പട്ടണമായതുകൊണ്ട അവിടെ തിരക്കും ജാസ്തിയുണ്ട. വിനോദിക്കുവാനായി ജനങ്ങൾക്ക കൂടുവാനുള്ള സ്ഥലങ്ങളും അധികമുണ്ട. ഈ വ്യത്യാസം മാത്രമെ ഉള്ളു. ജനങ്ങൾ രാത്രിസമയം കഴിക്കുന്നത രണ്ടു പട്ടണങ്ങളിലും ഒരുപോലെ തന്നെ. രാത്രിയിൽ 11 മണിക്കശേഷം നമുക്ക ഹംബെൎഗ്ഗിലെ ചില പ്രധാന സ്ഥലങ്ങളിൽകൂടി സഞ്ചരിക്കുക.

എന്നാൽ കാണാം ഈ പട്ടണത്തിലെ തിരക്കും, ബഹളവും, ആഘോഷവും, ആർപ്പുവിളിയും, കളിയും, ഉന്നടപ്പും, ഉൽപ്രവൃത്തിയും.

വാഹനങ്ങളുടെ സഞ്ചാരം ക്രമേണ കുറഞ്ഞുവരുന്നു. അതോടുകൂടി ജനങ്ങളുടെ തിരക്ക വർദ്ധിച്ചുവരികയും ചെയ്യുന്നു. ഈ തിരക്കിൽ ചേൎന്നു നമുക്കും നടക്കുക. വെളിച്ചത്തിന്റെ പ്രഭകൊണ്ടും, ജനങ്ങളുടെ തിരക്കുകൊണ്ടും, നാം ഇപ്പോഠം സഞ്ചരിക്കുന്നത അർദ്ധരാത്രിയിലാണെന്ന് ഒരിക്കലും തോന്നുകയില്ല. തെരുവുകളിൽ അവിടവിടെ 'കാഫി' (cafe) എന്നെഴുതിയിട്ടുള്ള ചില സ്ഥലങ്ങഠം കാണാം. വളരെ ആളുകഠം അവക്കുള്ളിൽ പോകുന്നുണ്ട. അവിടെ എന്തെന്നറിയുവാനായി നമുക്കും ഉള്ളിലേക്ക ചെല്ലുക. വിദ്യുച്ഛക്തി ദീപങ്ങളാൽ ശോഭിക്കപ്പെട്ട വിശാലമായ ഒരു സ്ഥലം ഉള്ളിൽ കാണാം. ഇവിടെയും ജനങ്ങഠം തിരക്കിയിരിക്കുന്നു. അവിടെ നിറച്ചു ചെറിയ മേശകളും അവക്കു ചുററും രണ്ടും മൂന്നും കസേലകളും ഇട്ടിരിക്കുന്നു. ഒഴിഞ്ഞ സ്ഥലം കാണുവാൻ പ്രയാസം! ഒരററത്ത ആഘോഷമായി സംഗീതം നടക്കുന്നു. മേശപ്പുറത്തെല്ലാം കാപ്പിയും, ബീരും സുലഭമായി വെച്ചിരിക്കുന്നു. സ്ത്രീകളും, പുരുഷന്മാരും ഒരുപോലെ അവയെ അനുഭവിച്ചു വർത്തമാനം പറഞ്ഞ് ചിരിച്ചു രസിച്ചുകൊണ്ടിരിക്കുന്നു. അതിലിടക്ക, ആവശ്യമുള്ളവരുടെ ഛായ എടുക്കുവാനായി അതിന്നുള്ള സാമാനങ്ങളുംകൊണ്ട തിരക്കിന്റെ ഉള്ളിൽകൂടി ഒരാഠം നടക്കുന്നു. ഓരോ മിനുട്ട് കഴിയുന്തോറും, പുറത്തേക്ക പോകുന്നവരുടെ എണ്ണം ചുരുങ്ങിയും, അകത്തേക്ക വരുന്നവരുടെ സംഖ്യ വർദ്ധിച്ചും വരുന്നു. ഒരേ സ്ഥലത്തു തന്നെ അധികസമയം കഴിക്കുവാൻ നമുക്ക തരമില്ലാത്തതുകൊണ്ട അവിടെനിന്നു പുറപ്പെട്ട് പിന്നെയും തെരുവിൽകൂടി നടക്കുക. അധികം നടക്കുന്നതിന്നു മുമ്പായി പിന്നെയും കാണാം വേറെ ഒരു 'കാഫി'. അവിടെ ചെന്നാലും സ്ഥിതി ഇതുതന്നെ. തിര

ക്കം, സംഗീതവും, കാപ്പിയും, ബീരും. ഇങ്ങിനെ മൂന്നുനാലു കോഫി'യിൽ പോയാൽ അതിന്റെ സമ്പ്രദായം ഇന്നതാണെന്ന അറിയുമല്ലൊ. അതുകൊണ്ട ഇനി നമുക്ക വേറെ ഒരു സ്ഥലത്തേക്ക പോകുക.

ഇതാ ഡാൻസിംഗ് ഹാൾ' (Dancing hall) എന്നെഴുതിയ ഒരു പുതിയ സ്ഥലം കാണുന്നുണ്ട. അതിനുള്ളിലും ജനങ്ങൾ വിടാതെ പോയ്ക്കൊണ്ടിരിക്കുന്നു. പട്ടണത്തിന്റെ സ്ഥിതി അറിയുവാനല്ലെ നാം സഞ്ചരിക്കുന്നത? അതിനുള്ളിലും എന്തെന്നറിയുവാനായി നമുക്ക കടന്നുപോകുക. ഏകദേശം മുൻകണ്ട കോഫി'യുടെ മാതിരി തന്നെ ഇരിക്കുന്നു ഈ സ്ഥലം. കാപ്പിയും, ബീരും ഇവിടെയും ഉണ്ട. സംഗീതവും കേൾക്കുന്നുണ്ട. പക്ഷെ ജനങ്ങൾ സംഗീതം കേട്ട വെറുതെ ഇരിക്കുകയല്ല ചെയ്യുന്നത. സ്ത്രീകളും പുരുഷന്മാരും കൈ കോൎത്തുപിടിച്ചു കളിക്കുന്നു. ചിലർ അതു കണ്ടുരസിക്കുന്നു. ഈ സ്ഥലങ്ങളിലെല്ലാം കടന്നു ചെല്ലുവാൻ യാതൊന്നും കൊടുക്കേണ്ട. പക്ഷെ അവിടെ ചെന്നാൽ കാപ്പിയൊ, ബീരൊ കുടിക്കുക സാധാരണ പതിവാണ. ഒന്നുരണ്ട സ്ഥലത്ത ചെന്നു കാപ്പി കുടിക്കുമ്പോഴെക്ക പിന്നെ ഒന്നും കഴിക്കുവാൻ നമുക്ക സാധിക്കയില്ല. എങ്കിലും ഈവക സ്ഥലങ്ങളിൽ ചെന്നിരുന്നാൽ ഉടനെ ആൾക്കാർ വന്നു കാപ്പിവേണോ, ബീരുവേണോ എന്ന ചോദിക്കും. ഒന്നും വേണ്ടെങ്കിലും മൎയ്യാദയെ കരുതി പിന്നേയും കാപ്പിയൊ, ബീരൊ കൊണ്ടുവരുവാൻ പറയേണ്ടിവരും. അവരുടെ കൂട്ടത്തിൽ ചേൎന്നു കളിക്കുവാൻ നിശ്ചയമുണ്ടെങ്കിൽ അതിന്നും തരം ഇവിടെയുണ്ട.

നേരം ഒരു മണി കഴിഞ്ഞു. ഇനിയും പല സ്ഥലങ്ങൾ നമുക്ക കാണേണ്ടതുണ്ട. ഇവിടെനിന്ന പുറപ്പെട്ട് ഇനി നമുക്ക ഹിപ്പോഡ്രോം' (Hippodrome) മിനുള്ളിൽ കടന്നുചെന്ന് നോക്കുക. അവിടത്തെ സ്ഥിതി മുൻകണ്ട രണ്ട സ്ഥലങ്ങളിൽനിന്നും

വ്യത്യാസപ്പെട്ടിട്ടാണ. സൎക്കസ് (Circus) കണ്ടിട്ടുള്ളവർ വായനക്കാരുടെ കൂട്ടത്തിൽ വളരെ ഉണ്ടായിരിക്കാം. ഈ സ്ഥലം ഏകദേശം സൎക്കസ്സിന്നുള്ള ഒരു സ്ഥലം പോലെയാണ. ചുററും ജനങ്ങൾ ഇരുന്ന കാപ്പിയും, ബീരും കഴിക്കുന്നു. ബിരു കഴിക്കുന്നവരെയാണ ഇവിടെ അധികം കണ്ടതു. നടുവെ ചെറിയ ചുമര കെട്ടി തടുത്തിരിക്കുന്ന കളത്തിന്നുള്ളിൽ നാലഞ്ചു കുതിരകളെ നിൎത്തീട്ടുണ്ട. ഒരു അററത്ത വാദ്യക്കാർ ഇരുന്നു വാദ്യം തകൎക്കുന്നുണ്ട. വന്നിരിക്കുന്ന ആളുകളിൽ ആൎക്കെങ്കിലും കുതിരപ്പുറത്തു കയറി ഇരുന്ന് അതിന്നുള്ളിൽ ചുററും ഓടിക്കാം. ഇതിന്നു സ്വല്പം ഒരു സംഖ്യ പ്രതിഫലമായി കൊടുക്കണം. ഇങ്ങിനെ സവാരിചെയ്യുവാനായി പുരുഷന്മാരിൽ ഒട്ടും കുറയാതെ സ്ത്രീകളും ഉണ്ട. രാത്രിയിൽ ഒരു മണിക്കു ശേഷം ഈവിധം മദ്യപാനവും ചെയ്ത് അഹങ്കരിച്ചു നടക്കുന്ന ജനങ്ങളെ പററി വായനക്കാൎക്ക എന്ത അഭിപ്രായം ജനിക്കുന്നുവെന്ന് എനിക്കു പറവാൻ സാധിക്കയില്ല. വെള്ളക്കാരുടെ എല്ലാ നടവടികളും പരിഷ്കാരത്തിന്റെ ലക്ഷണമാണ് എന്ന് വിചാരിക്കുന്നവർ ഇതും പരിഷ്കാരചിഹ്നമായി കരുതുവാനെ ഇടയുള്ളു. എന്നാൽ ഇനി ഞാൻ വിവരിക്കുവാൻ പോകുന്ന കാൎയ്യ ഇതിലും മുൻകടന്നു നിൽക്കും.

ഞങ്ങളുടെ ഒരുമിച്ചുണ്ടായിരുന്ന ജൎമ്മൻകാരൻ പട്ടണം വളരെ നല്ലവണ്ണം പരിചയമുള്ള ആളായിരുന്നതുകൊണ്ട ഞങ്ങൾക്കു സഞ്ചാരത്തിന്നു യാതൊരു ഭയവും, കുഴക്കും ഉണ്ടായിരുന്നില്ല. 2 മണിക്കു മുമ്പായി ഞങ്ങൾ പ്രധാന തെരുവുകളിൽനിന്ന് തിരിച്ചു വേറെ ചില സ്ഥലങ്ങളിലേക്കു വന്നു. ഇവിടെ കണ്ടതെല്ലാം വിസ്തരിച്ചു പറയുവാൻ ലജ്ജയും, അസഭ്യകാൎയ്യങ്ങളെ പ്രസ്താവിക്കേണ്ടതിന്നുള്ള മടിയും എന്നെ അനുവദിക്കുന്നില്ല. എങ്കിലും, ഞാൻ സഞ്ചരിക്കുന്ന രാജ്യങ്ങളിൽ കാണുന്ന വിശേഷങ്ങളെ എന്റെ നാട്ടുകാരെ അറിയിക്കുവാൻ ഇതുവരെ ശ്രമിച്ച

അവസ്ഥക്ക ഇതിനെ പററി ഇപ്പോൾ ഒന്നും പറയാതിരുന്നാൽ ഒരു ഗ്രന്ഥകൎത്താവിന്റെ കൃത്യം ശരിയായി നിറവേററിയെന്ന കൃതാൎത്ഥത എനിക്ക ഉണ്ടാകുവാൻ തരമില്ല. അതുകൊണ്ട ഇതിനെ പററി അല്പം ഇവിടെ പറയാം.

പ്രധാനപ്പെട്ട ഒരു വലിയ തെരുവിൽനിന്ന വിട്ടു നാം വീതി കുറഞ്ഞതായും, വെളിച്ചം അധികം ഇല്ലാതെയും ഉള്ള ഒരു തെരുവിൽ പ്രവേശിക്കുന്നു. ഇവിടെ അധികം വലിപ്പമില്ലാതെ, ഒരേ വിധത്തിൽ പണിചെയ്തിരിക്കുന്ന അനേകം വീട്ടുകൾ ഉണ്ട. പുരുഷന്മാർ അല്ലാതെ സ്ത്രീകൾ ഈ തെരുവിൽക്കൂടി അങ്ങോട്ടും ഇങ്ങോട്ടും പോകുന്നത കാണുന്നില്ല. എല്ലാ വീട്ടുകളുടെ വാതിൽക്കലും അൎദ്ധനഗ്നകളായ ഓരോ യുവതികൾ നിൽക്കുന്നു. ഇവർ വാക്കുകളെക്കൊണ്ടും, നാട്യങ്ങളെക്കൊണ്ടും അതിലെ കടന്നുപോകുന്നവരെ ആകൎഷിക്കുവാൻ ശ്രമിക്കുന്നു. ഇങ്ങിനെ ഞങ്ങൾ കടന്നുപോയ നാലഞ്ചുതെരുവുകളിലും, ഒരു വീട്ടുവിടാതെ ഈവകക്കാർ നിൽക്കുന്നത കണ്ടു. ഓരോ തെരുവുകളിൽ ഏകദേശം 80 വീട്ടുകൾ ഉണ്ട. ചാരിത്രത്തെ വിററു പണം ആക്കുന്ന കുലടകളാണ ഇവിടങ്ങളിൽ പാൎത്തുവരുന്നത. ഓരോ വീട്ടുകളിൽ പത്തും, പന്ത്രണ്ടും യുവതികൾ ഉണ്ടത്രെ. ഇവൎക്ക നാഥയായി ഒരു വീട്ടിൽ ഒരുത്തിയുണ്ടായിരിക്കും. ഈ വക സ്ഥലങ്ങൾ ഇവിടത്തെ ഗവൎമ്മേണ്ട അനുവദിച്ചിട്ടുള്ളതാണെന്ന അറിയുന്നു. എത്ര പരിഷ്കരിച്ച രാജ്യങ്ങളിലും ഈ വക നടവടികൾ ഉണ്ടാകുന്നതാണെന്നും, എന്നാൽ അവകൊണ്ട രോഗങ്ങൾ പരക്കാതിരിക്കുവാനായി ഈ വകക്കാരെയെല്ലാം, ഇടക്കിടെ പരിശോധന കഴിച്ച്, ഒന്നായി ഒരു സ്ഥലത്തു പാൎപ്പിക്കുകയാണ സമുദായത്തിന്നു നല്ലത എന്നും ആണ ഈ ദിക്കുകാർ ഈ വേശ്യാഗൃഹങ്ങളെ നിലനിൎത്തി വരേണ്ടതിന്നായി ന്യായം പറയുന്നത. ഇതു ഒരു വെറും ഒഴികഴിവു എന്നല്ലാതെ, ബലമായ ഒരു ന്യായ

മായി വിചാരിക്കുവാൻ തരമില്ല. സ്ത്രീവംശത്തിന്റെ ചാരിത്ര ശുദ്ധിയെ ബഹുമാനിക്കുന്ന ഏവനും ഈ സ്ഥലത്തുകൂടി കടന്നു പോകുമ്പോൾ ലജ്ജയും, വ്യസനവും തോന്നാതിരിക്കുന്നതല്ല. ഈ ഏൎപ്പാടുകൊണ്ടു, ഹംബെൎഗ്ഗിൽ തെരുവിൽകൂടി സഞ്ചരിക്കുന്ന വേശ്യകളുടെ എണ്ണവും ചുരുങ്ങീട്ടില്ല. ദുൎന്നടപ്പിനെ കുറക്കുകയും, അതുകൊണ്ടുള്ള ദോഷങ്ങളെ ഇല്ലായ്മചെയ്കയും ചെയ്യുന്നതിന്നു പകരം ഈ നിശ്ചയം ദുൎന്നടപ്പിന്നു ജനങ്ങളെ ഉത്സാഹിപ്പിച്ച്, അതിനെ വൎദ്ധിപ്പിക്കുകയാണ ചെയ്യുന്നത.

ഹംബെൎഗ്ഗ പട്ടണത്തിൽ രാത്രിയിൽ കണ്ട ഈ കാൎയ്യങ്ങൾ പാശ്ചാത്യപരിഷ്കാരത്തിന്റെ ചില ദൂഷ്യങ്ങളെ പററി നമ്മെ പഠിപ്പിക്കാതിരിക്കുന്നതല്ല. നിൎദ്ദോഷകരമായ വിനോദങ്ങൾ മനുഷ്യന്റെ ദേഹത്തിന്നും, മനസ്സിന്നും ഒരുപോലെ ഗുണത്തെ ചെയ്യുന്നതാണ. വിശ്രമിക്കുകയും, വിനോദിക്കുകയും ചെയ്യാതെ എപ്പോഴും പ്രവൃത്തിയെടുക്കുന്ന ഒരു മനുഷ്യന്റെ ശരീരവും, ബുദ്ധിയും ക്രമേണ ക്ഷയിക്കാതിരിക്കുന്നതല്ല. പക്ഷെ അമിതമായി സുഖാനുഭവത്തിൽ ലയിച്ചു, തൽക്കാലം സുഖമെന്നു തോന്നുന്നതും, ഭാവിയിൽ ദോഷത്തെ ചെയ്യുന്നതും ആയ പ്രവൃത്തികളിൽ മനുഷ്യൻ ഏൎപ്പെട്ടാൽ, കൎമ്മഫലങ്ങളെ അണുപോലും പിഴക്കാതെ ദാനംചെയ്യുന്ന പ്രകൃതി, അതിന്നു തക്കതായ ശിക്ഷ കൊടുക്കാതിരിക്കുന്നതല്ല. രാത്രിയിൽ ഉറങ്ങാതെ ഇമ്മാതിരി ലഹളകളിൽ സമയം മുഴുവൻ കഴിച്ചു പകൽ രണ്ടാതും പ്രവൃത്തിക്കായി പോകുന്നു. ഹംബെൎഗ്ഗുകാർ എപ്പൊഴാണ ഉറങ്ങുന്നത എന്നു ചോദിച്ചാൽ അതിന്നു സമാധാനം പറവാൻ പ്രയാസം. പകലുള്ളതിൽ എത്രയൊ അധികം ജനങ്ങളെ രാത്രിയിൽ പുറത്തു കാണാം. രാത്രി 12 മണിക്കു ശേഷം ഈ വക സ്ഥലങ്ങളെല്ലാം അടക്കേണ്ടതാണെന്നും മററുമുള്ള നിബന്ധന ജൎമ്മനിയിലെ ഭരണകൎത്താക്കന്മാര ചെയ്യാതിരുന്നാൽ ഈ രാജ്യത്തി

ന്റെ അഭിവൃദ്ധിക്കും, ജനങ്ങളുടെ ദേഹബലത്തിന്നും, ആലോചനാശക്തിക്കും, കാൎയ്യഗൌരവത്തിന്നും വലിയ പ്രതിബന്ധമായി തീരുമെന്നുള്ളതിന്ന വാദമില്ല.

ഇങ്ങിനെ ചില ആലോചനകളോടുകൂടി വഴിനടന്നു താമസിച്ചിരുന്ന വീട്ടിൽ എത്തിയപ്പോൾ നേരം പ്രകാശമായി. നാലു മണി കഴിഞ്ഞിരിക്കുന്നു. അന്നു തന്നെ ഞങ്ങൾക്ക ഹംബൎഗ്ഗിൽനിന്ന പോകേണ്ടതുണ്ട. പത്തു മണിവരെ കിടന്നുറങ്ങി. പിന്നെ ഹംബൎഗ്ഗ വിടുവാനുള്ള ഒരുക്കങ്ങൾ ചെയ്തു 12½-ക്ക വണ്ടികയറി 178 നാഴിക സഞ്ചരിച്ചു വൈകുന്നേരം നാലു മണിക്ക ജൎമ്മനിയിലെ തലസ്ഥാനമായ ബൎലിൻ പട്ടണത്തിൽ എത്തി.


കേരളസാഹിത്യ അക്കാദമി

3-ാം അദ്ധ്യായം.

ജൎമ്മനിയുടെ തലസ്ഥാനം.

ഭംഗികൊണ്ടും, ശുചിത്വംകൊണ്ടും യൂറോപ്പിലെ തലസ്ഥാനങ്ങളിൽ ഒന്നാം സ്ഥാനത്തെ അൎഹിക്കുന്നതും, വലിപ്പംകൊണ്ടും, ജനസംഖ്യകൊണ്ടും മൂന്നാമതായി ഗണിക്കപ്പെടുവാൻ അവകാശമുള്ളതും, ആയ ബൎലിൻപട്ടണത്തിലെ തെരുവുകളിൽകൂടി ഞാൻ നടന്നുകൊണ്ടിരിക്കുമ്പോൾ, സ്വതെ ഈ വലിയ പട്ടണത്തിന്റെ സ്ഥിതി അറിയുവാൻ വായനക്കാർ ആഗ്രഹിക്കുന്നതിന്ന പുറമെ, അല്പദിവസത്തിന്നുള്ളിൽ ഉണ്ടാകുവാൻ പോകുന്ന സംഭവങ്ങൾ ഈ ആഗ്രഹത്തെ പതിന്മടങ്ങു വൎദ്ധിപ്പിക്കുവാനിടയുണ്ടെന്ന ഒട്ടും തന്നെ ഓൎത്തിരുന്നില്ല. സാധാരണ നിലയിൽനിന്ന വിശേഷമായി ഒന്നും ഇല്ലാതിരിക്കുന്ന സമയത്തു തന്നെ ബൎലിനിൽ പലവിധ പുതുമകൾ കാണാം.

വളരെ വൃത്തിയായി കിടക്കുന്ന നിരത്തുകളും, ഉയൎന്ന എടുപ്പുകളും, അവിടവിടെ കാണുന്ന വിശേഷപ്പെട്ട കൽപ്രതിമകളും, ജ്വലിച്ചുകൊണ്ടിരിക്കുന്ന അസംഖ്യം വിദ്യുച്ഛക്തി ദീപങ്ങളും പകൽസമയത്തുള്ളതിൽ ഒട്ടും കുറയാതെ തെരുവുകളിൽക്കൂടി രാത്രി സമയം സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ജനങ്ങളുടെ എണ്ണവും, ഇതെല്ലാം കാണുമ്പോൾ ഇപ്പോൾ സഞ്ചരിക്കുന്നത യൂറോപ്പിലെ ഒരു വലിയ തലസ്ഥാനപട്ടണത്തിൽ ആണെന്നു മററുള്ളവർ പറയാതെ തന്നെ അറിയാം. ബെൎലിൻപട്ടണത്തിൽ വരുന്നതിന്നു മുമ്പ ലണ്ടൻ കണ്ടിട്ടുള്ള ഒരാൾക്ക ഈ രണ്ടു പട്ടണങ്ങളും തമ്മിലുള്ള വ്യത്യാസം അറിയുവാൻ അധികം ആലോചിക്കേണമെന്നില്ല. ബെൎലിൻപട്ടണത്തേക്കാൾ വലിപ്പം ലണ്ടന്നുണ്ടെങ്കിൽ, ലണ്ടനേക്കാൾ വളരെ അധികം ഭംഗി ബെൎലിന്നും ഉണ്ടെന്നുള്ളതിന്നു സംശയമില്ല. ലണ്ടനിൽ ഒരു തെരുവിലുള്ള വീടുകൾ മിക്കതും ഒരുപോലെ ആയിരിക്കും. ബെൎലിനിൽ അങ്ങിനെ കാണുകയില്ല. രാത്രി 12 മണി കഴിഞ്ഞാൽ ലണ്ടനിൽ യാതൊരു തിരക്കും ഇല്ല. ബെൎലിൻ പട്ടണത്തിൽ വലിയ തിരക്ക തുടങ്ങുന്നത അൎദ്ധരാത്രിക്ക ശേഷമാണ്. വളരെ പുരാതനമായി, ക്രമേണ വളൎന്നുവന്ന പട്ടണമാകകൊണ്ടു ലണ്ടനിലെ തെരുവുകൾ മിക്കതും വളഞ്ഞും തിരിഞ്ഞും ഇരിക്കും. നവീനകാലത്തു പണിചെയ്ത ഒരു തലസ്ഥാനമാകകൊണ്ടു ബെൎലിനിലെ തെരുവുകൾ എല്ലാം ഒന്നൊന്നിനെ ശരിയായി മുറിച്ചുകടന്നു, പട്ടണത്തിന്നു ആകപ്പാടെ ഒരു ചതുരംഗ പലകയുടെ ആകൃതിയെ കൊടുക്കുന്നു.

ബെൎലിനിലെ പ്രധാനഭാഗങ്ങളെ എല്ലാം വിസ്തരിച്ച് എഴുതുന്നതായാൽ അതിന്നു തന്നെ ഒന്നിൽ അധികം ലേഖനങ്ങൾ വേണ്ടിവരും. കാഴ്ചബങ്കളാവു, മൃഗശാല, ചിത്രമന്ദിരം, ആയുധശാല, ഉദ്യാനങ്ങൾ എന്നു തുടങ്ങി യൂറോപ്പുരാജ്യത്തിലെ വ

ലിയ പട്ടണങ്ങളിൽ കാണുന്ന വിശേഷങ്ങൾ, ഇവിടത്തെ സ്ഥിതിക്കനുസരിച്ച് യോഗ്യതയോടെ, ഇവിടെയും ഉണ്ട. പക്ഷെ അവയുടെ സമ്പ്രദായമെല്ലാം മിക്ക സ്ഥലങ്ങളിലും ഒരു പോലെ തന്നെ. അതുകൊണ്ട അവയെ വിവരിക്കുന്നതിന്ന അധികം സ്ഥലവും, സമയവും ചിലവു ചെയ്യാതെ ബെർലിൻപട്ടണത്തിലെ വളരെ പ്രധാനപ്പെട്ട ഒന്നു രണ്ട സ്ഥലങ്ങളെ പററി മാത്രം ഇവിടെ പ്രസ്താവിക്കാം.

പട്ടണത്തിൽ ഏകദേശം മദ്ധ്യത്തിൽ ആയിട്ടാണ 'ഉണ്ടർ ഡിൻ ലിണ്ടൻ' (Under den Linden) എന്ന ബെർലിനിലെ ശ്രുതിപ്പെട്ട സ്ഥലം. പകലും രാത്രിയിലും ഒരുപോലെ ഇവിടെ തിരക്ക കാണാം. വലിയ ഷാപ്പുകളും, ഹോട്ടലുകളും ഉള്ളതിന്നു പുറമെ ഈ സ്ഥലത്തിന്നടുത്താണ ജമ്മൻ ചക്രവൎത്തി കൈസരുടെ രാജധാനി, രാജകുമാരൻ വസിക്കുന്ന സ്ഥലം, ജൎമ്മനിയിലെ സൎവ്വസൈന്യാധിപൻ പാൎക്കുന്ന എടുപ്പ്, രാജകീയ പള്ളി, ആയുധശാല, കാഴ്ചബങ്കളാവ, സൎവ്വകലാശാലാ എടുപ്പുകൾ ഇങ്ങിനെയുള്ള പ്രധാനപ്പെട്ട സ്ഥലങ്ങളെല്ലാം. ജൎമ്മൻ ചക്രവൎത്തിയുടെ രാജധാനിയെ പററി അല്പം കുറെ പറയേണമെന്ന ഞാൻ മുമ്പുതന്നെ വിചാരിച്ചിരുന്നു. യുദ്ധം തുടങ്ങിയതുകൊണ്ടും, ഈ ലേഖനത്തിൽ തന്നെ വഴിയെ പ്രസ്താവിക്കുവാൻ പോകുന്ന ചില സംഗതികളെ മനസ്സിലാക്കേണ്ടതിന്നും, ഈ രാജധാനിയുടെ സ്ഥിതിയെ പററി മുമ്പു പറയുവാൻ നിശ്ചയിച്ചിരുന്നതിൽ അല്പം അധികം വിവരിക്കുന്നത വായനക്കാൎക്ക രുചിപ്രദമായി തീരുമെന്ന വിശ്വസിക്കുന്നു.

മലയാളത്തിലെ നാലുകെട്ടു വീടുകൾപോലെ നടു ഒഴിഞ്ഞു ചുററും ഉയൎന്ന മാളികകളായിട്ടാണ ഈ രാജധാനി പണിചെയ്തിരിക്കുന്നത. ഏകദേശം നാലുകെട്ടു വീടിൻെറ മാതിരിയാണെന്ന പറഞ്ഞതുകൊണ്ട വലിപ്പവും അത്രയെ ഉള്ളു എന്ന വാ

യനക്കാർ വിചാരിക്കരുതെ. ഇത്ര വലിയ ഒരു ചക്രവൎത്തി താമസിക്കുന്ന സ്ഥലത്തിന്ന, അവസ്ഥക്കനുസരിച്ച വലിപ്പവും ഉണ്ടാകുമെല്ലൊ. പുരക്ക ഒന്നായി മേൽകൂട്ട ഇല്ലാത്തതുകൊണ്ടു നടു തുറന്നിരിക്കും. ഇവിടെ പട്ടാളങ്ങളും കാവലുണ്ടാകും. ചക്രവൎത്തി സാധാരണ ഇവിടെ താമസം ഇല്ല. ഇടക്കിടെ വരുക മാത്രമെ ചെയ്കയുള്ളു. അതുകൊണ്ടു ഈ സ്ഥലം കാഴ്ചക്കാരെ ചില സമയത്ത വന്നു കാണുവാനായി അനുവദിച്ചിട്ടുണ്ടു. ഈ അനുവാദത്തിന്നനുസരിച്ചാണ ഞങ്ങളും രാജധാനി കാണുവാനായി ഒരു ദിവസം അവിടെ ചെന്നത. ഇന്നിന്ന സ്ഥലങ്ങളും ഇന്നിന്നവയാണെന്ന കൂടെ വന്നു പറഞ്ഞുതരുവാൻ ഒരാളും ഉണ്ടാകും. അകത്തു കടന്നാൽ കാലിൽ ഇടുവാനായി മൃദുവായി ശീലകൊണ്ടു ഉണ്ടാക്കിയ ഓരോ ജോടി സിൽപ്പർ ഓരോരുത്തൎക്ക തരും. ഇതിന്റെ ആവശ്യം, കാണുവാൻ വന്നവരുടെ ബൂട്ട്സു കൊണ്ടു നിലത്തു പാകിയിരിക്കുന്ന അതി മിനുസമായിരിക്കുന്ന മരപ്പലകകൾക്ക കേടു തട്ടാതിരിപ്പാൻ വേണ്ടിയാണ. ഈ സിൽപ്പർ കാലിൽ ഇട്ട് ഉരച്ചുരച്ച് നടക്കണം. ഇതിന്നു വാസ്തവത്തിൽ കുറെ ബുദ്ധിമുട്ടും ഉണ്ടു. നിലത്തെ മിനുസംകൊണ്ടു വഴുകി വിഴുവാൻ പ്രയാസമില്ല. പണിയുടെ വിശേഷതകൊണ്ടു ഈ രാജധാനി യൂറോപ്പിലെ രാജധാനികളിൽ ഒരു വലിയ സ്ഥാനത്തെ അൎഹിക്കുന്നുണ്ടെന്നാണറിയുന്നത. ചുമരിലും, മേൽഭാഗത്തും, വാതിലുകളിലും വെള്ളിയും, സ്വൎണ്ണവും ക്ഷാമമില്ലാതെ ഉപയോഗിച്ചിരിക്കുന്നു. കാഴ്ചക്കാൎക്ക ചെന്നു കാണാവുന്ന മുറികളെല്ലാം രണ്ടാമത്തെ നിലയിൽ ആണ. ചക്രവൎത്തി സാധാരണ ഇരിക്കുന്ന സ്ഥലം, തീനിന്ന ഇരിക്കുന്ന തളം, സഭാമണ്ഡപം, വിരുന്നുകാരെ സൽക്കരിക്കുവാനുള്ള സ്ഥലം എന്നിങ്ങിനെ ഓന്നൊന്നിന്ന തൊട്ടിട്ടാണ ഈ മുറികളെല്ലാം. ഇതിൽ ഒരു മുറിയിലെ ജനലിൽ ഉള്ള ഒരു കണ്ണാടിയിൽകൂടി

നോക്കിയാൽ ഉണ്ടർ ഡിൻ ലിണ്ടനിൽ നടക്കുന്ന കഥകളെല്ലാം അറിയാം. അവിടത്തെ തിരക്കും മററും അത്ര നല്ലവണ്ണം തെളിഞ്ഞു ഈ കണ്ണാടിയിൽ കാണുന്നുണ്ട. പുറത്തുനിന്ന കാണുന്നതിൽ എത്രയൊ അധികം യോഗ്യത തോന്നും രാജധാനിയുടെ അകത്തു ചെന്നു നോക്കുമ്പോൾ.

ബർലിൻപട്ടണത്തിലെ തിരക്കുകൊണ്ട രാജ്യകാൎയ്യങ്ങളും മററും ആലോചിക്കേണ്ടതിന്ന ഇവിടെ ഇരിക്കുവാൻ സൌകൎയ്യമില്ലെന്നു കരുതിട്ടായിരിക്കാം ചക്രവൎത്തിയുടെ സാധാരണ വാസം ബർലിനിൽനിന്ന 20 നാഴിക അകലെയുള്ള പോട്ടസ്ഡാം എന്ന വിശേഷപ്പെട്ട സ്ഥലത്തു ആക്കിയിരിക്കുന്നത. ഈ സ്ഥലവും കാണുവാനായി ഒരു ദിവസം ഞങ്ങൾ അവിടെ പോയിരുന്നു. ഇവിടത്തെ പൂന്തോട്ടത്തിന്റെ ഭംഗി വളരെ ശ്രുതിപ്പെട്ടതാണ. ഇവിടത്തെ ഒരു കാഴ്ചസ്ഥലം ഇപ്പൊഴത്തെ കൈസരുടെ ഒരു മുൻവാഴ്ചക്കാരനായിരുന്ന ഫ്രഡറിക്ക് എന്നു പേരായ രാജാവ പാൎത്തിരുന്ന ഒരു സ്ഥലമാണ. ഇതു ഒരു ഉയൎന്ന പ്രദേശത്താണ പണിചെയ്തിരിക്കുന്നത. പതനം പതനമായി മനോഹരമായ നാലഞ്ചു വലിയ പൂന്തോട്ടങ്ങൾ ഇതിന്നു ചുററും ഉണ്ട. ആദ്യത്തെ പതനത്തിൽ ഒരു ചെറിയ ജലാശയം ഉണ്ട. അതിൽ തങ്കനിറത്തിലുള്ള മത്സ്യങ്ങൾ കളിച്ചുകൊണ്ടിരിക്കുന്നു. മദ്ധ്യത്തിൽ ഏകദേശം നാല്പത അടി ഉയരത്തിൽ പൂക്കുററിപോലെ വെള്ളം പൊങ്ങി വീണുകൊണ്ടിരിക്കുന്നു. ഈ സ്ഥലത്തു യാതൊരു തിരക്കും ഇല്ല. നിശ്ശബ്ദമായിരിക്കുന്നു. കൈസർ ഇപ്പോൾ താമസിക്കുന്ന സ്ഥലം ഇവിടെനിന്ന ഏകദേശം രണ്ടു നാഴിക ദൂരെയാണ. ഞങ്ങൾ അവിടെ ചെന്നിരുന്ന സമയം കൈസർ അവിടെ ഉണ്ടായിരുന്നു. വരുവാൻപോകുന്ന യുദ്ധത്തെ പററി ആലോചിക്കുവാനായി മന്ത്രിസഭയും അപ്പോൾ അവിടെ ഉണ്ടായിരുന്നുവെന്ന പിന്നെ അറിഞ്ഞു.

ഒരു ദിവസം രാവിലെ പോയി അന്നു വൈകുന്നേരത്തു തന്നെ ഞങ്ങൾ ബർലിനിലേക്കു മടങ്ങിവന്നു. ചെറിയ സ്ഥലമാക കൊണ്ടു ഇവിടെയുള്ള ആളുകൾ കറുത്ത മനുഷ്യരെ കണ്ടിട്ടില്ലെന്നു തന്നെ പറയണം. ഞങ്ങൾ ഈ സ്ഥലങ്ങളെല്ലാം കണ്ടു മടങ്ങുന്ന സമയം ചില കുട്ടികൾ ഞങ്ങളെ കണ്ടു അത്ഭുതപ്പെട്ടു് വഴിയാലെ സംഘംചേൎന്നു ആൎപ്പുംവിളിയുമായി വന്നുകൂടി. ഇവരുടെ നിലവിളി കേട്ടു പിന്നെയും കുട്ടികൾ വന്നുചേൎന്നു. കുറെ ദൂരം ഇവർ ഞങ്ങളുടെ പിന്നാലെ ഉണ്ടായിരുന്നു. അവസാനം പോലീസുകാർ വന്നു അവരെയെല്ലാം പിരിച്ചയക്കേണ്ടി വന്നു. ഞങ്ങൾ വണ്ടിയിൽ കയറുന്നതുവരെ ഒരു പോലീസുകാരൻ ഞങ്ങളുടെ അരികിൽ തന്നെ ഉണ്ടായിരുന്നു!

ഞങ്ങൾ ലണ്ടനിൽനിന്നു പുറപ്പെടുന്ന സമയത്ത ജൎമ്മനിയും ഇംഗ്ലണ്ടും ആയി യുദ്ധം ഉടനെ ഉണ്ടാകുമെന്നു വിചാരിക്കുവാൻ പ്രത്യേകിച്ചു് സംഗതിയൊന്നും ഉണ്ടായിരുന്നില്ല. എന്നു മാത്രമല്ല സെർവിയയും, ഓസ്ട്രിയയും ആയുള്ള മത്സരത്തിൽ പെട്ടന്ന ജൎമ്മനി ഏൎപ്പെട്ടുമെന്നും ഞങ്ങൾക്കു തീൎച്ചയുണ്ടായിരുന്നില്ല. ഓസ്ട്രിയയും, സെർവിയയും തമ്മിൽ ഒരുസമയം അടുത്തു യുദ്ധമുണ്ടായേക്കാം എന്നു കരുതി ആ സ്ഥലത്തേക്കൊന്നും പോകേണ്ടെന്നു മുമ്പുതന്നെ ഞങ്ങൾ തീൎച്ചയാക്കിയിരുന്നു. ഹംബർഗ്ഗ് വിട്ടു ബർലിനിൽ എത്തിയപ്പോൾ ഈ വിശ്വാസത്തെ ഇളക്കി തീൎക്കുവാനുള്ള ഓരോ ലക്ഷണങ്ങൾ കണ്ടുതുടങ്ങി.

വൎത്തമാനപത്രങ്ങൾ വാങ്ങുവാനുള്ള തിരക്കു ഇത്രയെന്നില്ല. ഉത്സാഹവും, പരിഭ്രമവും, ആശ്ചൎയ്യവും ജനങ്ങളെ ഒരുപോലെ പിടിപെട്ടിരിക്കുന്നതായി തോന്നി. തെരുവുകളിൽകൂടി അസംഖ്യം ജനങ്ങൾ ഭൂപാലമംഗളം പാടി ആൎത്തുവിളിച്ചു് നടക്കുന്നു. ഉത്സാഹഭരിതന്മാരായി, യുദ്ധത്തിന്നു ഒരുങ്ങി, രാജ്യത്തെ ഉണൎത്തുന്നതിന്നായി സ്വദേശാഭിമാനസൂചകമായ ഗാന

ങ്ങളും പാടിക്കൊണ്ട പട്ടണമെങ്ങും ജനസമൂഹങ്ങൾ സഞ്ചരിക്കുന്നു. പോലീസുകാർ കഴിയുന്നതു ശ്രമിച്ചിട്ടും തിരക്കിന്നു യാതൊരു കുറവും ഇല്ല. വലിയവരും, ചെറിയവരും, വൃദ്ധന്മാരും, കുട്ടികളും, സ്ത്രീകളും, പുരുഷന്മാരും ഒരുപോലെ ഈ ആഘോഷത്തിൽ പങ്കുകൊള്ളുന്നു. ഇങ്ങിനെ ദിവസം കഴിയുന്തോറും ബർലിൻ പട്ടണനിവാസികളുടെ ക്ഷമയില്ലായ്മ വദ്ധിച്ചുവരുന്നുണ്ടെന്ന കാണിക്കുന്നതിനുള്ള ലക്ഷണങ്ങൾ അധികരിച്ചുവരുന്നു. ദിവസേന ഈ തിരക്കെല്ലാം രാജധാനിയുടെ മുമ്പാകെ വന്നു തങ്ങളുടെ രാജഭക്തിയും, യുദ്ധത്തിന്നുള്ള ഒരുക്കവും ചക്രവത്തിയെ അറിയിക്കേണ്ടതിന്നായി ഒരുങ്ങിയിരുന്നു. ഇന്നു കാണും ചക്രവത്തിയെ, ഇന്നു കേൾക്കാം ചക്രവത്തിയുടെ പ്രസംഗം എന്നിങ്ങിനെ ആഗ്രഹിച്ച ജമ്മൻ ചക്രവത്തിയുടെ അനേകായിരം പ്രജകൾ രാജധാനിയുടെ മുന്നിൽ ക്ഷമാരഹിതന്മാരായി നാലഞ്ചു ദിവസം കഴിച്ചിരിക്കുന്നു. ഓസ്ത്രിയയും, സെർവിയയും ആയി യുദ്ധം തീച്ചതന്നെയാണ. ജമ്മനി ഈ കാര്യത്തിൽ എന്തു ചെയ്വാൻ പോകുന്നു എന്നറിയായ്കയാൽ ഈ കൂട്ടക്ക യാതൊരു സമാധാനവും ഇല്ല. തന്റെ പ്രജകളുടെ ഉൽകണ്ഠയെ തീക്കുവാനായി ഏതായാലും ചക്രവത്തി നിശ്ചയിച്ചു. ജൂലായി 31–ാംനു- വൈകുന്നേരം 6 മണിക്കു തന്റെ രാജധാനിയുടെ ഒരു ഗ്രാന്തയിൽ രാജകുടുംബത്തിലുള്ള മററു ചിലരോടുകൂടി ചക്രവത്തി പ്രത്യക്ഷമായി. താഴത്തു നിൽക്കുന്ന ജനങ്ങളുടെ സന്തോഷത്തിന്നും, ഉത്സാഹത്തിന്നും കണക്കില്ല. ഒരുമിച്ചുണ്ടായിരുന്ന ഒരു പുത്രൻ തന്റെ രണ്ടു കയ്യും ഉയത്തി കൂടിയിരിക്കുന്ന ജനങ്ങളോട നിശ്ശബ്ദമായിരിക്കുവാൻ ആവശ്യപ്പെട്ടു. അപ്പോൾ തന്നെ ശബ്ദമെല്ലാം അടങ്ങി. കൈസർ എന്തു പറവാൻ പോകുന്നു എന്ന എല്ലാവരും സശ്രദ്ധന്മാരായി കേൾക്കുവാൻ തെയ്യാറായി. ഉടനെ ഇടിനാദംപോലെയുള്ള ശബ്ദത്തോടുകൂടി ചക്രവത്തി താഴെ പറയുംപ്രകാരം പ്രസംഗിച്ചു :—

„ഇന്നത്തെ ദിവസവും, ഇപ്പോഴത്തെ സമയവും വളരെ ഗൌരവമായിട്ടുള്ളതാണ. നമ്മുടെ ഇഷ്ടത്തിന്നും, ആഗ്രഹത്തിന്നും വിപരീതമായി ഇപ്പോൾ നമ്മുടെ മേൽ വലിച്ചിടുന്ന ഈ ആപത്തു ഭരണസംബന്ധമായ ആലോചനക്കുറവിനാൽ വന്നിട്ടുള്ളതല്ല. ജൎമ്മനിയുടെ അഭിവൃദ്ധിയിൽ ഉള്ള അസൂയകൊണ്ടു മാത്രം സംഭവിച്ചിട്ടുള്ളതാണ. യുദ്ധത്തിന്നായി ഇതാ എന്നെ പിടിച്ചു വലിക്കുന്നു. നമ്മുടെ എതിരാളികളെ ന്യായം മനസ്സിലാക്കുവാനായി ഞാൻ ഇനിയും ചെയ്യുന്ന ശ്രമം ഫലിക്കുന്നതല്ലെങ്കിൽ, എല്ലാം അവസാനിച്ച് നമ്മുടെ ആയുധങ്ങളെ തിരികേയും വെക്കുന്ന സമയം അവയെ ബഹുമാനത്തോടുകൂടി വെക്കുവാനുള്ള യോഗം, ഈശ്വരസഹായംകൊണ്ട, നമുക്കുണ്ടാകുമെന്ന വിശ്വസിക്കുന്നു. ഈ യുദ്ധംകൊണ്ട നമുക്കു വളരെ ആൾനാശവും, അൎത്ഥനാശവും ഉണ്ടാകുമെന്നുള്ളതിന്നു വാദമില്ല. പക്ഷെ ജൎമ്മനിയോട എതൃക്കുക എന്നുവെച്ചാൽ എന്താണെന്ന നമ്മുടെ ശത്രുക്കളെ നമുക്കു പഠിപ്പിക്കാം. ഇപ്പോൾ ഞാൻ നിങ്ങളെ എല്ലാവരെയും ഈശ്വരങ്കൽ ഭരമേല്പിക്കുന്നു. പള്ളിയിൽ പോയി നമസ്കരിച്ച് നമ്മുടെ ധീരന്മാരായ യോദ്ധാക്കളെ സഹായിക്കുവാനായി ഈശ്വരനെ പ്രാൎത്ഥിക്കുവിൻ.''

ചക്രവൎത്തിയുടെ ഈ വാക്കുകൾ കേട്ട് മുമ്പുള്ളതിൽ പതിന്മടങ്ങു ഉത്സാഹത്തോടുകൂടി ജനങ്ങൾ ഓരോ വഴിക്കായി തിരിഞ്ഞു തുടങ്ങി. യുദ്ധം, യുദ്ധം എന്നല്ലാതെ വേറെ യാതൊരു വൎത്തമാനവും ഇല്ല. റഷ്യായായുള്ള യുദ്ധം ഒരുവിധം തീൎച്ച തന്നെ എന്ന നിലയിൽ ആയിതുടങ്ങി. ഇനി ഏതെല്ലാം രാജ്യങ്ങൾ ഇതിൽ പെടുവാൻ പോകുന്നു. ജൎമ്മനിയും റഷ്യയും തമ്മിൽ യുദ്ധമായാൽ റഷ്യയുടെ ബന്ധുവായ ഫ്രാൻസ് മിണ്ടാതെയിരിക്കുമൊ. ഇങ്ങിനെ യൂറോപ്പിലുള്ള മറവു വലിയ കോയ്മകൾ തമ്മിൽ കലഹിക്കുന്നതു കണ്ടുകൊണ്ട മൌനം ദീക്ഷിപ്പാൻ ഇംഗ്ല

ണ്ടിന്ന തരമുണ്ടൊ, ഇതു എങ്ങിനെയെല്ലാം അവസാനിക്കുന്നു. ഏതെല്ലാം രാജ്യങ്ങളിൽ പരക്കുന്നു! എന്തെല്ലാം അനൎത്ഥങ്ങളും ഉണ്ടാകുന്നു! ഓരോ നിമിഷം കഴിയുന്തോറും പുതിയ വൎത്തമാനം അറിയുവാനായി ജനങ്ങൾ കൊതിക്കുന്നു. ഇങ്ങിനെ ഒന്നും തീൎച്ചപ്പെടാതെ എല്ലാവരും അത്യുൽകണ്ഠയോടെ ഇരിക്കുന്ന സമയത്താണ ഞങ്ങൾ ബെൎലിൻപട്ടണം വിട്ടു അവിടെനിന്ന 338 നാഴിക ദൂരെയുള്ള ഫ്രാങ്ക് ഫോൎട്ട് (Frank-furt) എന്ന മറെറാരു ജൎമ്മൻപട്ടണത്തിലേക്കു വന്നത. ഇവിടെ താമസിക്കുമ്പോൾ യുദ്ധം ആരംഭിച്ചതും അവിടെനിന്നു വഴിയിൽ പല കഷ്ടതകളും അനുഭവിച്ച് ഒടുവിൽ സ്വിസർലാണ്ടിൽ എത്തിയതും വിസ്തരിച്ച് വഴിയെ ഒന്നോ രണ്ടോ അദ്ധ്യായത്തിൽ എഴുതാം. പക്ഷെ അതിന്നു മുമ്പായി ജൎമ്മൻരാജ്യത്തെ പററിയും, ജൎമ്മൻകാരെ പററിയും പൊതുവായി ചിലത അറിയുവാൻ വായനക്കാൎക്കു ആഗ്രഹമുണ്ടാകുമെന്ന വിശ്വസിച്ച്, ഇനിയത്തെ അദ്ധ്യായത്തിൽ ആ വിഷയത്തെ പററി പറയാം.

---

4-ാം അദ്ധ്യായം.

---

ജൎമ്മനിയും, ജൎമ്മൻകാരും.

ഇപ്പോൾ യൂറോപ്പിൽ നടക്കുന്ന മഹായുദ്ധത്തെ പററി അറിഞ്ഞുവരുന്ന വായനക്കാർ, ഈ യുദ്ധത്തിൽ ഒരു പ്രധാന കക്ഷിയായി തീൎന്നിരിക്കുന്ന ജൎമ്മനിയുടെ പൂൎവ്വചരിത്രം സ്വല്പമെങ്കിലും ധരിച്ചിരിക്കാതിരിക്കുന്നതല്ല. ഇപ്പോഴുള്ള ജൎമ്മൻസാമ്രാജ്യം ഉണ്ടായിട്ട് അധികം കാലം ആയിട്ടില്ല. ഒന്നായി ചേൎന്ന വയിന ജൎമ്മൻ സാമ്രാജ്യമായി തീൎന്നിരിക്കുന്ന ജൎമ്മനിയിലെ ചെറുരാജ്യങ്ങളും, തമ്മിൽ യോജിക്കുവാനുള്ള ആഗ്രഹം പ്രദൎശി

ട്ടിച്ചുതുടങ്ങിട്ട് ഒരു നൂററാണ്ടിൽ അധികം ആയിരിക്കുന്നു. എ ങ്കിലും സമീപസ്ഥരായ രാജ്യങ്ങൾ തമ്മിൽ സാധാരണയായു ണ്ടാകുന്ന മത്സരവും, വൈരവും ഇവയിൽ ചിലതിനെയും ബാ ധിച്ചിരുന്നതുകൊണ്ട 1870 വരെ ഈ രാജ്യങ്ങൾക്ക ഒന്നായി ചേൎന്നു ജൎമ്മൻ സാമ്രാജ്യമായി തീരുവാൻ സാധിച്ചില്ല. പ ക്ഷെ ഈ കാലത്തിന്നു മുമ്പു തന്നെ കച്ചവടസംബന്ധമായും, സൈന്യസംബന്ധമായും ചില സഹായങ്ങൾ അന്യോന്യം ചെ യ്യേണ്ടതിന്നുള്ള കരാറ ഇതിലെ ചില രാജ്യങ്ങൾ തമ്മിൽ ഉണ്ടാ യിരുന്നു. 1870-ൽ ഇതെല്ലാം വളരെ ഭേദപ്പെടുത്തുകയും, ബ ലപ്പെടുത്തുകയും ചെയ്തു. 'ഐകമത്യം മഹാബലം' എന്ന പ്ര മാണത്തെ അനുസരിച്ച് മുമ്പു ചിലത ഒററഒററയായും, ചിലത മൂന്നും നാലും കൂടിയും, ആയി കിടന്നിരുന്ന 25 ചെറുരാജ്യങ്ങൾ ഒന്നായി ചേൎന്നു, ഇപ്പോൾ നാം കേൾക്കുന്ന ജൎമ്മൻ സാമ്രാജ്യ മായി തീൎന്നു. ഈ 25 രാജ്യങ്ങളിൽ മൂന്നെണ്ണം ഒഴിച്ച് മററെ ല്ലാ രാജ്യങ്ങളും ഇപ്പോഴും ഭരിച്ചുവരുന്നത അതാതു രാജ്യത്തിലെ രാജാക്കന്മാരാണ. മൂന്നു രാജ്യങ്ങൾ ജനപ്രതിനിധികളാണ ഭരിക്കുന്നത. 1870-ൽ ജൎമ്മനിയും, ഫ്രാൻസും കൂടി ഉണ്ടായ യു ദ്ധത്തിൽ ആൽസസ് ലോറെൻ (Alsace Lorraine) എന്നു രാജ്യം ജൎമ്മനിക്ക കിട്ടി. ഇതും ഇപ്പോൾ ജൎമ്മൻ സാമ്രാജ്യത്തിന്റെ ഒ രു ഭാഗമാണ. ഇവിടെ ഒരു വൈസറോയിയെയാണ നിശ്ച യിച്ചിരിക്കുന്നത. 1870-ൽ ജൎമ്മൻ സാമ്രാജ്യം ഉണ്ടായി തീരു ന്നതിന്നു മുമ്പ അതിലെ ചില രാജ്യങ്ങൾ തമ്മിൽ സഖ്യം ഉ ണ്ടായിരുന്നുവെന്ന പറഞ്ഞുവല്ലോ. ഈ ഒരു ഭാഗത്തിലെ നാ ഥനായിരുന്നു അതിൽ അടങ്ങിയ രാജ്യമായ പ്രഷ്യയിലെ രാജാ വ. എല്ലാ രാജ്യങ്ങളും ഒന്നായി ചേൎന്നതിന്നുശേഷം ഈ രാ ജാവിന്നു ജൎമ്മൻ ചക്രവൎത്തി എന്ന സ്ഥാനവും കൊടുത്തു. ഇ തുകൊണ്ടാണ പ്രഷ്യയിലെ രാജാവിനെ 'ജൎമ്മൻ ചക്രവൎത്തി',

'കൈസർ' എന്ന പറഞ്ഞുവരുന്നത 'ചക്രവൎത്തി' എന്ന പറയുന്നതുകൊണ്ട മററു രാജ്യങ്ങളെല്ലാം ഇദ്ദേഹത്തിൻെറ കീഴിലാണെന്ന വായനക്കാർ ധരിക്കരുത. ജൎമ്മനിയിലെ ചെറു രാജ്യങ്ങളെ സംബന്ധിച്ച് ജൎമ്മൻ ചക്രവൎത്തിയുടെ അവസ്ഥയും, ഇന്ത്യയിലെ നാട്ടുരാജാക്കന്മാർ ഭരിച്ചവരുന്ന രാജ്യങ്ങളെ സംബന്ധിച്ച് 'ഇന്ത്യാ ചക്രവൎത്തി'യുടെ സ്ഥിതിയും രണ്ടും തമ്മിൽ വളരെ വ്യത്യാസമുണ്ട. ഇന്ത്യയിലെ നാട്ടുരാജാക്കന്മാർ ഇന്ത്യാ ചക്രവൎത്തിയുടെ കീഴിൽ രാജ്യം ഭരിക്കുന്നു. ഓരോ രാജാക്കന്മാരുടെയും മേൽകോയ്മ ചക്രവൎത്തിയാണ. ജൎമ്മൻ ചക്രവൎത്തിയുടെ സ്ഥിതി ഇങ്ങിനെയല്ല. അദ്ദേഹം ജൎമ്മനിയിലെ ചെറുരാജ്യങ്ങളുടെ യോജിപ്പിനെ വെളിയിൽ പ്രദൎശിപ്പിക്കുന്നതായ ഒരു സ്വരൂപമാണ. മററുള്ള രാജാക്കന്മാരൊന്നും കൈസരുടെ കീഴിൽ അല്ല. അദ്ദേഹത്തിൻെറ സമന്മാരാണ. പക്ഷെ ജൎമ്മൻ സാമ്രാജ്യത്തിൻെറ പേരിൽ ഒന്നായി കാൎയ്യങ്ങളും നടത്തുവാനുണ്ടാകുമ്പോൾ അവയെ ഒരാളുടെ പേരിൽ നടത്തേണ്ടതുള്ളതുകൊണ്ട ആ സ്ഥാനം പ്രഷ്യയിലെ രാജാവിന്ന കൊടുത്തിരിക്കയാണ. ഓരോ രാജാക്കന്മാരും അവനവൻെറ രാജ്യത്തിൽ അധികാരം ചെലുത്തുന്നതുപോലെ പ്രഷ്യാരാജ്യത്തിൽ ഇദ്ദേഹത്തിന്ന സകല അധികാരവും ഉണ്ട. പക്ഷെ മററുള്ള രാജ്യങ്ങളിൽ ഒന്നും ഈ അധികാരം പ്രകടിക്കുവാൻ പാടില്ല.

രാജ്യഭരണത്തിന്നുള്ള സൌകൎയ്യത്തിന്ന വേണ്ടി ഇന്നിന്ന കാൎയ്യങ്ങളും സാമ്രാജ്യ ഭരണകൎത്താക്കന്മാർ നടത്തേണമെന്നും, ഇന്നിന്ന കാൎയ്യങ്ങളിൽ ഇവൎക്ക യാതൊരു അധികാരവും ഇല്ലെന്നും നിജപ്പെടുത്തിട്ടുണ്ട. ഉദാഹരണം പറയുന്നതായാൽ, തീവണ്ടി, സൈന്യം, അന്യരാജ്യക്കാരായുള്ള എടവാട ഇങ്ങിനെയുള്ള ചില കാൎയ്യങ്ങളിൽ സാമ്രാജ്യകൎത്താക്കന്മാൎക്കാണ അധികാരം. വിദ്യാഭ്യാസം, നികുതി പിരിവു ഇങ്ങിനെയുള്ള മററു ചി

ല കാൎയ്യങ്ങൾക്ക ഇവൎക്ക യാതൊരു അധികാരവും ഇല്ല. അതെല്ലാം അതാതു രാജ്യങ്ങളിലെ രാജാക്കന്മാർ നിശ്ചയിക്കുന്ന മാതിരി അവരവർ നടത്തുന്നതാണ. എന്നാൽ സാമ്രാജ്യം മുഴുവൻ സംബന്ധിക്കുന്ന മേൽ പ്രസ്താവിച്ച കാൎയ്യങ്ങൾ ആർ നടത്തുന്നു? സാമ്രാജ്യ ഭരണകൎത്താക്കന്മാർ എന്നു പറയുന്നത ആർ? ഈ കാൎയ്യത്തിൽ കൈസൎക്ക എത്രമാത്രം അധികാരം ഉണ്ട? ഈ ചോദ്യങ്ങളെ തന്നെ മറെറാരു വിധത്തിൽ ചോദിക്കുന്നതായാൽ, ജൎമ്മൻ സാമ്രാജ്യം ഭരിച്ചുവരുന്നത എങ്ങിനെ?

ജൎമ്മൻ സാമ്രാജ്യഭരണത്തെ പററി പറയുമ്പോൾ ഒന്നാമതായി വിവരിക്കേണ്ടത ഓരോ രാജ്യങ്ങളിലെ പ്രതിനിധികൾ അടങ്ങിയ ബുൺഡസ്റാത് (Bundesrath) എന്ന യോഗത്തെയാണ. ഭരണസംബന്ധമായ കാൎയ്യങ്ങളിൽ ബലമായ അധികാരം ഇരിക്കുന്നത ഈ യോഗക്കാൎക്കാണ. എല്ലാ ചെറുരാജ്യങ്ങളിൽനിന്നും ഈ യോഗത്തിലേക്ക പ്രതിനിധികളെ അയക്കും. ഈ പ്രതിനിധികൾക്ക ഓരോ കാൎയ്യങ്ങളെ സ്വേച്ഛപ്രകാരം അഭിപ്രായപ്പെടുവാൻ പാടില്ല. അവരവർ വരുന്ന രാജ്യത്തിലെ നാഥന്മാർ എന്തെന്തു പറഞ്ഞയച്ചിരിക്കുന്നുവൊ അതുപ്രകാരം മാത്രമെ പ്രവൃത്തിക്കുവാൻ പാടുള്ളു. ഈ യോഗത്തിൽ പ്രഷ്യാരാജ്യത്തിന്ന 17 വോട്ടുകൾ ഉണ്ട. മററു രാജ്യങ്ങൾക്ക ഒന്നിന്നും ഇത്ര അധികം ഇല്ല. അതുകൊണ്ട പ്രഷ്യാരാജ്യത്തിലെ അഭിപ്രായത്തിന്ന അധികം ഗൌരവം ഉണ്ടാകും. ഈ സഭയെ ജനപ്രതിനിധിസഭ എന്ന പറഞ്ഞുകൂടാ. എന്തുകൊണ്ടെന്നാൽ—ഇതിലെ അംഗങ്ങൾ ജനങ്ങൾ തിരഞ്ഞെടുത്തയക്കുന്നവരല്ല.

വോട്ടുചെയ്വാൻ അധികാരമുള്ള ജനങ്ങൾ തിരഞ്ഞെടുത്ത അയച്ചവരുടെ ഒരു സഭ വേറെയുണ്ട. അതാണ റിച്ച്സ്റ്റാഗ് (Reich-stag) എന്ന പറയുന്നത. ഈ സഭക്കു സാമ്രാജ്യത്തിൽ

എല്ലാ സ്ഥലങ്ങളിൽനിന്നും പ്രതിനിധികളെ തിരഞ്ഞെടുത്തയക്കുന്നു. 25 വയസ്സു പ്രായം കഴിഞ്ഞ സകല പുരുഷന്മാർക്കും വോട്ടുചെയ്വാൻ അധികാരം ഉണ്ടു. അവർക്കു തൃപ്തിയുള്ള ആളെ അതാതു സ്ഥലങ്ങളിൽനിന്നു തിരഞ്ഞെടുത്തു അയക്കാം.

നിയമനിർമ്മാണത്തിനും മററുമായി ഇങ്ങിനെ രണ്ടു യോഗക്കാരാണു ഉള്ളതു. എന്നാൽ ഈ രണ്ടു കൂട്ടരുടെയും അധികാരം ഒരുപോലെയാണൊ? അല്ല. ജനപ്രതിനിധികൾ അടങ്ങിയ രണ്ടാമത്തെ യോഗത്തിന്നു വാസ്തവത്തിൽ അധികാരം നന്നെ കുറയും. അതിന്റെ മുമ്പാകെ ആലോചനക്കു വരുന്നതായ ഒരു ബിൽ ആദ്യം മററെ യോഗക്കാർ ആലോചിക്കും. എന്നിട്ടു അവർ ഇങ്ങോട്ടു അയക്കും. ഇവരുടെ ആലോചന കഴിഞ്ഞതിന്നുശേഷം പിന്നെയും അതു ബുൺഡസ്റാത് എന്ന സഭയിലേക്കു അയക്കുന്നു. അതിനെ വേണ്ടുന്ന മാററങ്ങൾ ചെയ്വാനൊ, വേണ്ടെന്നു വെക്കുവാനൊ ഉള്ള അധികാരം ഈ യോഗക്കാർക്കുണ്ടു. ജനപ്രതിനിധികളോട ആലോചിച്ച് നടക്കുന്നു കാർയ്യങ്ങൾ എന്നല്ലാതെ അവയെ നടത്തേണ്ടതിന്നു ഇവരുടെ അനുവാദം ആവശ്യമില്ല. അതുകൊണ്ടു സകല അധികാരവും ഇരിക്കുന്നതു ബുൺഡസ്റാത് എന്ന യോഗത്തിന്നാണു. ബുൺസ്റാത് സഭക്കാർ അനുവദിച്ചതായ ബില്ലുകളെ വേണ്ടെന്നു വെക്കുവാനുള്ള അധികാരം കൈസർക്കും ഇല്ല. കൈസർക്കു പിന്നെ എന്തധികാരമാണു ഉള്ളതു?

സാമ്രാജ്യത്തിലെ പ്രധാന ഉദ്യോഗസ്ഥന്മാരെ നിശ്ചയിക്കുവാനും പിരിക്കുവാനും ഉള്ള അധികാരം ചക്രവർത്തിക്കാണു. മറുരാജ്യങ്ങളോടു യുദ്ധം തുടങ്ങുവാനായി നിശ്ചയിക്കുവാനുള്ള അധികാരവും ഇദ്ദേഹത്തിന്നാണു. സാമ്രാജ്യത്തിന്റെ പേരിൽ മറുരാജ്യങ്ങളോടു വല്ല കരാറും ചെയ്വാനുണ്ടെങ്കിൽ അതിന്നും വേണ്ടുന്ന അധികാരം ചക്രവർത്തിക്കുണ്ടു. ചക്രവർത്തിയുടെ നി

ലയിൽ തന്റെ അധികാരം ഇങ്ങിനെ ചുരുങ്ങിട്ടാണെങ്കിലും ഈ ചുരുക്കമെല്ലാം പ്രഷ്യാരാജാവിന്റെ നിലയിൽ ബ്വൻഡസ് റാത് യോഗത്തിനെ സ്വാധീനപ്പെടുത്തുവാൻ കഴിയുന്നതുകൊണ്ടു ഇല്ലാതെയാക്കി തന്റെ ഇഷ്ടപ്രകാരം കാൎയ്യങ്ങളെ നിവൃത്തിക്കുവാൻ സാധിക്കും.

യൂറോപ്പിലെ മററുള്ള രാജ്യങ്ങളിൽനിന്ന വ്യത്യാസപ്പെട്ടതായ ജൎമ്മനിയിലെ ഭരണ സമ്പ്രദായത്തെ ചുരുങ്ങിയ നിലയിൽ ഇങ്ങിനെ വിവരിക്കുവാൻ ചെയ്തതായ ശ്രമം നിഷ്ഫലമായില്ലെന്ന വിശ്വസിച്ച് ഇനി ജൎമ്മനിയിലെ വിദ്യാഭ്യാസരീതിയെ പററി അല്പം പറയാം.

ജൎമ്മനിയിലെ വിദ്യാഭ്യാസരീതിയെ പററി പറയുന്നതു ഭരണസമ്പ്രദായത്തെ പററി പറയുന്നതിനേക്കാൾ ഒട്ടും എളുപ്പമായിട്ടുള്ളതല്ല. പക്ഷെ ഇതിനെ പററി അല്പമെങ്കിലും അറിഞ്ഞിരിക്കുന്നത ഈ വിഷയത്തിൽ വളരെ താണ നിലയിൽ ഇരിക്കുന്ന നമുക്ക ഉപയോഗമില്ലാതിരിക്കുന്നതല്ല. ജൎമ്മനിയിലെ ഭരണസമ്പ്രദായത്തെ പററിയും, പട്ടാളത്തെ പററിയും എന്തു തന്നെ അഭിപ്രായം ഉണ്ടായിരുന്നാലും അവരുടെ വിദ്യാഭ്യാസരീതിയെ പററി അന്യരാജ്യക്കാൎക്ക ഭിന്നാഭിപ്രായം ഉണ്ടാകുമെന്ന തോന്നുന്നില്ല. പ്രാഥമിക വിദ്യാഭ്യാസത്തിന്ന ഇങ്ങിനെ പരിപൂൎണ്ണത സിദ്ധിച്ചിട്ടുള്ളതായ രാജ്യങ്ങൾ വേറെ അധികം ഉണ്ടെന്ന പറകവയ്യ. എഴുതുവാനും, വായിക്കുവാനും നിശ്ചയമില്ലാത്തവർ ജൎമ്മനിയിൽ ഇല്ലെന്നുതന്നെ പറയണം. ആൺകുട്ടികളും, പെൺകുട്ടികളും 6 വയസ്സുമുതൽ 14 വയസ്സുവരെ സ്കൂളിൽ ചേൎന്ന പഠിക്കണം എന്ന നിൎബ്ബന്ധമുണ്ടു. ഇതിന്ന ഇവരുടെ കയ്യിൽനിന്ന ഫീസ്സ വസൂൽചെയ്യുന്നതും അല്ല. അംഗഹീനന്മാരായ കുട്ടികളെ പഠിപ്പിക്കുവാനുള്ള സ്ഥലങ്ങളും വളരെയുണ്ടു. ഈ സ്കൂളുകളിൽ കണക്ക, ഭൂമിശാസ്ത്രം, ചരിത്രം മുത

ല്പായവകകൾ പഠിപ്പിക്കുന്നതിന്നു പുറമെ മതസംബന്ധമായ പഠിപ്പും, സ്വഭാവഗുണത്തെ ഉണ്ടാക്കേണ്ടതിന്നുള്ള വഴികളും ഉണ്ട. ഇവിടത്തെ മാസ്റ്റർമാരുടെ സ്ഥിതിയെന്തു? പ്രാഥമിക പാഠശാലയിലെ മാസ്റ്ററാകുവാൻ വിചാരിക്കുന്ന ഒരു യുവാവു തന്റെ പ്രാഥമികവിദ്യാഭ്യാസം കഴിഞ്ഞതിന്നുശേഷം ഏഴു കൊല്ലം തന്റെ പ്രവൃത്തിക്കായി ശീലിക്കുന്നു. ഈ കാലത്തിൽ ആദ്യത്തെ ഭാഗം വേണ്ടുന്ന ചിലവു അവനവൻ ചെയ്യണം. പിന്നിട്ടു മൂന്നു കൊല്ലത്തെ ചിലവു മിക്കതും ഗവർമ്മേണ്ടിൽനിന്ന നടത്തും. ഇങ്ങിനെ ഏഴു കൊല്ലം തന്റെ ഉദ്യോഗത്തിന്നു വേണ്ടുന്നതായ പരിചയം സമ്പാദിക്കുവാനായി കഴിച്ചതിന്നുശേഷം മാസ്റ്ററായി ഒരു സ്കൂളിൽ ചേരുന്നു. അദ്ധ്വാനശീലനും, സ്ഥിരോത്സാഹിയും ആയ ഒരു മാസ്റ്റൎക്കു 31 കൊല്ലംകൊണ്ട കൊല്ലത്തിൽ 200 പവൻ ശമ്പളം വാങ്ങാറാകും.

പ്രാഥമികവിദ്യാഭ്യാസം കഴിഞ്ഞതിന്നുശേഷം ഓരോരുത്തരും ഓരോ തൊഴിലുകൾക്കായി ശീലിക്കുവാനുള്ള സ്കൂളുകളിൽ ചേരുന്നു. ഏതെല്ലാം തൊഴിലുകൾ ഒരു പരിഷ്കൃതരാജ്യത്തിൽ ഉണ്ടൊ അതെല്ലാം പഠിപ്പിക്കുവാനുള്ള വളരെ സ്കൂളുകൾ ഇവിടെ ഉണ്ട. കച്ചവടം, മരാമത്ത്, കൃഷി, നാവികശാസ്ത്രം എന്നി തുടങ്ങി പല വിഷയങ്ങളും അതാതിന്നായി ഏൎപ്പെടുത്തിട്ടുള്ള സ്കൂളുകളിൽ പഠിപ്പിക്കുന്നുണ്ട. ഈ വക വിദ്യാഭ്യാസത്തിന്ന ഇഷ്ടമില്ലാത്തവർ സൎവ്വകലാശാലകളിൽ ചേൎന്നു ഉയൎന്ന വിദ്യാഭ്യാസം തുടങ്ങുന്നു. വലിയ ഉദ്യോഗങ്ങൾക്ക തിരഞ്ഞെടുക്കുന്നതെല്ലാം ഉയൎന്നതരം വിദ്യാഭ്യാസം ലഭിച്ചിട്ടുള്ളവരെയാണെല്ലോ. ഇതിന്നും പുറമെ ഉയൎന്നതരം വിദ്യാഭ്യാസം ഉള്ള ഒരുവന്നു പട്ടാളത്തിൽ കയററം കിട്ടുവാനും എളുപ്പമുണ്ട. അതുകൊണ്ട ഉയൎന്ന വിദ്യാഭ്യാസത്തിന്ന പോകുന്നവരുടെ എണ്ണവും ജൎമ്മനിയിൽ വളരെ അധികമാണ.

പുരുഷന്മാർ അവരവരുടെ തൊഴിലിന്നു വേണ്ടുന്നതായ വിദ്യാഭ്യാസം ചെയ്യുന്നതുപോലെ തന്നെ സ്ത്രീകളും അവൎക്കാവശ്യമായ വിദ്യാഭ്യാസത്തിന്ന തുനിയുന്നുണ്ട. ഗൃഹഭരണം, ശിശുപരിപാലനം എന്നിങ്ങിനെയുള്ളവയാണ അവരുടെ പഠിപ്പിന്നുള്ള വിഷയങ്ങൾ. ഷാപ്പുകളിൽ സാമാനങ്ങൾ വില്ക്കുവാനും, തീവണ്ടി ആപ്പീസ്സുകളിൽ ശീട്ടു കൊടുക്കുവാനും സാധാരണയായി സ്ത്രീകളെ കാണാം.

ജൎമ്മനിയിൽ ഉണ്ടായിരുന്നപ്പോൾ പല സ്ഥലങ്ങളിൽവെച്ചും അവിടത്തെ പട്ടാളത്തെയും, പട്ടാള ഉദ്യോഗസ്ഥന്മാരുടെ സമ്പ്രദായത്തെയും കാണ്മാൻ ഇടവന്നിരുന്നു. പക്ഷെ ഇപ്പോൾ യുദ്ധകാലമായതുകൊണ്ട പട്ടാളത്തിന്റെ സ്ഥിതിയെ പററിയും മററും ഇവിടെ വിവരിക്കുന്നത കാലോചിതമായി വരുവാൻ തരമില്ല. അതുകൊണ്ട ജൎമ്മനിയിലെ പട്ടാളത്തെ പററി വിശേഷിച്ച ഒന്നും ഇവിടെ പറയുന്നില്ല. ജൎമ്മനിയിൽ 19 വയസ്സിന്നും 41 വയസ്സിന്നും മദ്ധ്യേയുള്ള സകല പുരുഷന്മാരും പട്ടാളത്തിൽ ഉണ്ടായിരിക്കണം എന്ന നിൎബ്ബന്ധമുണ്ട. എപ്പോഴും പട്ടാളത്തിൽ ചേൎന്നിരിക്കണം എന്നല്ല ഇതിന്റെ അൎത്ഥം. 19 വയസ്സ കഴിഞ്ഞാൽ എപ്പോഴെങ്കിലും രണ്ടു കൊല്ലം പട്ടാളസംബന്ധമായ വിദ്യാഭ്യാസം ചെയ്യണം. അതു കഴിഞ്ഞവരെല്ലാം യുദ്ധകാലത്തിൽ ജൎമ്മനിയുടെ ഭാഗം യുദ്ധംചെയ്യുവാനായി പോകണം. ഇതാണ നിശ്ചയം. ജൎമ്മനിയിൽ പട്ടാള ഉദ്യോഗസ്ഥന്മാരുടെ പദവി വളരെ ഉയൎന്നതാണ. മറെറാരു ഉദ്യോഗസ്ഥന്മാരെയും ജനങ്ങൾ അങ്ങിനെ ബഹുമാനിക്കയില്ല.

ജൎമ്മനിയെ പററി ഇത്രയും കേട്ട വായനക്കാൎക്ക ഇനി അറിവാനുള്ളത ഇവിടത്തെ ജനങ്ങൾ ഏതു തരക്കാരാണ എന്നാണ.

കുറെ കാലം ഇംഗ്ലണ്ടിൽ താമസിച്ച് ഇംഗ്ലീഷുകാരുമായി സഹവസിച്ച ജൎമ്മനിയിൽ ചെല്ലുന്ന ഒരാൾക്കു ആദ്യം തോന്നുന്ന അഭിപ്രായം, ജനങ്ങൾ കാണിക്കുന്ന മൎയ്യാദയെ സംബന്ധിച്ചേടത്തോളം ജൎമ്മനി ഇംഗ്ലണ്ടിന്റെ താഴെ വരുവാനെ തരമുള്ളു എന്നാണ. ഈ പറഞ്ഞതുകൊണ്ട ജൎമ്മൻകാർ മൎയ്യാദലംഘനം ചെയ്യുന്നതിൽ ഒട്ടും മടിയില്ലാത്ത കൂട്ടരാണെന്നാണ ഞാൻ അഭിപ്രായപ്പെടുന്നത എന്ന വായനക്കാർ ധരിക്കരുത. സത്യവും, മൎയ്യാദയും ആയി വ്യത്യാസം വളരെ ഉണ്ട. സത്യവാനായ ഒരാൾക്കു ഒട്ടും മൎയ്യാദയില്ലെന്ന വരാം. മനുഷ്യർ തമ്മിലുള്ള എടവാടുകളിൽ രണ്ടും ആവശ്യമാണ. സത്യത്താലുള്ള ഗുണത്തെ പൂൎത്തീകരിക്കുന്നത മൎയ്യാദയാണ. സത്യം ഉള്ളിൽ ബലത്തെ കൊടുക്കുന്നു. മൎയ്യാദ പുറമെ ഭംഗിയെ ഉണ്ടാക്കുന്നു. ഒരു സാധനത്തിന്ന പൂൎത്തിയായ ഗുണം ഉണ്ടാകേണമെങ്കിൽ ഉറപ്പും വേണം, ഭംഗിയും വേണം. അതുപോലെ തന്നെ മനുഷ്യർ തമ്മിലുള്ള എടവാടുകളിൽ അന്യോന്യം വിശ്വാസവും, സന്തോഷവും ഉണ്ടാകേണ്ടതിന്ന സത്യവും, മൎയ്യാദയും രണ്ടും ഒരുപോലെ ആവശ്യമാണ. മററുള്ളവർ നമ്മോട ആചരിക്കുന്ന സമയം അവരുടെ ആചാരം നമുക്കു സന്തോഷത്തെ ജനിപ്പിക്കുന്നതായാൽ അവരെ നാം മൎയ്യാദയുള്ളവരാണെന്ന പറയും. ഈ നിലയെ അനുസരിച്ചാണ ഞാൻ ജൎമ്മൻകാൎക്ക ഇംഗ്ലീഷുകാരെക്കാൾ മൎയ്യാദ കുറയും എന്ന പറയുന്നത. ഇംഗ്ലണ്ടിൽ ഒരു അന്യദേശക്കാരൻ വന്ന വഴിയറിയാതെ വല്ലവരോടും ചോദിച്ചാൽ ഉടനെ സന്തോഷത്തോടുകൂടി അതു പറഞ്ഞുതരുവാൻ ഇംഗ്ലീഷുകാരൻ തെയ്യാറാണ. ആ സമയം അയാൾക്കു നിശ്ചയമില്ലെങ്കിൽ അടുത്ത വല്ലവരോടും ചോദിച്ചു മനസ്സിലാക്കി വന്ന പറഞ്ഞുതരും. അതും ഇല്ലെങ്കിൽ 'തനിക്കു നിശ്ചയമില്ല. വളരെ വ്യസനിക്കുന്നു' എന്ന ഭംഗിയിൽ പറഞ്ഞുപോകും. എങ്ങിനെയെങ്കിലും അയാൾക്കു നമ്മെ സഹായിക്കണം എന്ന

ആഗ്രഹം ഉണ്ടായിരുന്നു എന്നുള്ള തോന്നൽ നമ്മിൽ ജനിപ്പിക്കും. ജൎമ്മനിയിൽ ഇങ്ങിനെയുള്ള കാൎയ്യങ്ങളിൽ ഇത്ര ഒരുക്കം കാണില്ല. നിശ്ചയമുണ്ടെങ്കിൽ പറഞ്ഞുതരും. അതല്ലെങ്കിൽ അവരുടെ പാട്ടുനോക്കി പോകുകയും ചെയ്യും. ഈ വ്യത്യാസം തെളിഞ്ഞുകാണുന്നത ലണ്ടനിലെ പോലീസുകാരന്റെ മാതിരിയിലും, ബെൎലിനിലെ പോലീസുകാരന്റെ മാതിരിയിലും ആണ. പട്ടണത്തെ പററി എന്തു വിവരം ചോദിച്ചാലും ലണ്ടനിലെ പോലീസുകാരന്ന വിവരം ഉണ്ടാകും ഒരുസമയം ഭാഷ നിശ്ചയമില്ലാതെ വരുകയൊ, അല്ലെങ്കിൽ അന്വേഷിച്ച സ്ഥലം നിശ്ചയമില്ലാതെ വരുകയൊ ചെയ്താൽ ഇന്ന സ്ഥലത്തു ചെന്നുചോദിച്ചാൽ അറിയാം അവിടേക്ക പോകുന്നത ഇന്നവഴിക്കാണ എന്ന പറഞ്ഞുതരും. ലണ്ടനിലെ പോലീസുകാരൻ ദ്വേഷ്യപ്പെട്ടിട്ടൊ, ക്ഷമയില്ലാതെയൊ, ഒരു വാക്ക പറയുന്നത കേൾക്കില്ല. ഈ ഗൌരവവും, ക്ഷമയും, പട്ടണനിവാസികളെ സഹായിക്കുവാനുള്ള സന്തോഷത്തോട്ടുകൂടിയ ഒരുക്കവും, ബെൎലിനിൽ കണ്ടില്ല. ജൎമ്മൻകാൎക്ക കണ്ടതായ ഈ ദൃഷ്യത്തെ പററി പിന്നീട എന്റെ ചില സ്നേഹിതന്മാരോട ഞാൻ പറഞ്ഞപ്പോൾ യുദ്ധം തുടങ്ങുന്ന സമയത്ത ഒരു രാജ്യത്തു ചെന്നു, അപ്പോൾ അവിടത്തെ ജനങ്ങൾ ആചരിക്കുന്ന സമ്പ്രദായത്തിൽനിന്ന അവരുടെ സാധാരണ സ്വഭാവം അങ്ങിനെയാണെന്ന നിങ്ങൾ അനുമാനിക്കുന്നത ശരിയല്ലെന്നാണ അഭിപ്രായപ്പെട്ടത. സാധാരണ സ്വഭാവം ഇന്നതാണെന്ന നിജപ്പെടുത്തുവാൻ സാധാരണ കാലത്ത ചെന്നുനോക്കണം. എന്നാൽ മാത്രമെ ശരിയായ അഭിപ്രായം പറയുവാൻ സാധിക്കു എന്ന എന്നോട വാദിക്കയുണ്ടായി. ഈ ന്യായം കേവലം അബദ്ധമല്ല. ഏതായാലും, ഞാൻ അവിടെ ചെന്നു കണ്ടപ്പോൾ എനിക്കു തോന്നിയ അഭിപ്രായമാണ ഇവിടെ പറഞ്ഞിരിക്കുന്നത.

ഇതുമാത്രമല്ല, ഉദ്യോഗസ്ഥന്മാരെയുള്ള "പൂജ" ജൎമ്മനിയിൽ വളരെ അധികമായിട്ടുണ്ട. പ്രത്യേകിച്ച പട്ടാള ഉദ്യോഗസ്ഥൻ ആയാൽ അയാളെ ബഹുമാനിക്കുന്നതിന്ന അളവില്ല. പട്ടാളത്തിൽ ബഹുമതി സിദ്ധിച്ചിട്ടുള്ള ആളാണെങ്കിൽ അയാൾ ഏതു സഭയിൽ ചെന്നാലും സദസ്യർ എഴുനീററു നില്ക്കും. ഇതും ഇംഗ്ലണ്ടിൽ കാണുകയില്ല. ചെറിയവനും, വലിയവനും സമഭാവത്തോടെ ആചരിക്കുന്നത ഇംഗ്ലണ്ടിൽ അസാധാരണയല്ല. അവനവന്റെ ഉദ്യോഗത്തിൽ ഇരിക്കുമ്പോൾ അവൎക്ക അധികാരവും അവസ്ഥയും ഉണ്ട. അതു കഴിഞ്ഞ പുറത്തു വന്നാൽ അയാളും മററുള്ളവരും ഒരുപോലെ തന്നെ.

വേറെ ഒന്നുകൂടി, ഇംഗ്ലണ്ടിൽ താമസിച്ചതിന്നുശേഷം ജൎമ്മനിയിലേക്ക പോകുന്ന ഒരു യാത്രക്കാരന്ന തോന്നാതിരിക്കയില്ല. ഇംഗ്ലണ്ടിൽ ഹോട്ടലിൽ എന്നു മാത്രമല്ല സാധാരണ വീട്ടിൽ ഇരുന്നു തിന്നുമ്പോഴും ഉറക്കെ സംസാരിക്കയും, കലശലായി ചിരിക്കുകയും മററും ചെയ്യില്ല. ജൎമ്മനിയിൽ ചെന്നാൽ ഈ വ്യത്യാസം ക്ഷണത്തിൽ അറിയാം. ഹോട്ടലുകളിൽ ഉള്ള ലഹളയും, ചിരിയും, നിലവിളിയും കേട്ടാൽ ചന്തപ്പുര പോലെ തോന്നും.

ജൎമ്മൻകാരുടെ ഇങ്ങിനെ ചില നടവടികൾ നമുക്ക രുചിക്കില്ലെങ്കിലും സ്ഥിരോത്സാഹം, ആലോചനാശക്തി, അദ്ധ്യാനശീലം ഈ വക ഗുണങ്ങൾ നാം അവരിൽ നല്ലവണ്ണം കാണുന്നതും ഉണ്ട. പാശ്ചാത്യ തത്വജ്ഞാനികളുടെ കൂട്ടത്തിൽ അഗ്രഗണ്യന്മാരായ അനേകം മഹാന്മാരുടെ ജനനഭൂമിയാണ ജൎമ്മനി. അതുപോലെ തന്നെ രസായനശാസ്ത്രം, സസ്യശാസ്ത്രം, ധനശാസ്ത്രം, വൈദ്യശാസ്ത്രം എന്നിവയിലും പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ളവർ വളരെപേർ ഇവിടെയുണ്ട. കച്ചവടത്തിലും അടുത്തകാലത്തിന്നുള്ളിൽ ജൎമ്മനി വലിയ പദവിയെ പ്രാപിച്ചിരിക്കുന്നു.

---

5-ാം അദ്ധ്യായം.

## യൂറോപ്പിലെ കലക്കവും, വഴിക്കൽ ഉണ്ടായ കുഴക്കവും.

ബെർലിനിൽനിന്ന 300 നാഴിക തെക്കപടിഞ്ഞാറായി, മെയിൻനദിയുടെ വക്കത്ത കിടക്കുന്ന, ഫ്രാങ്ക്ഫൊട്ട് വളരെ വിശേഷമായ ഒരു പട്ടണമാണെന്ന പറയുവാൻ തരമില്ല. തോൽ കൊണ്ടുള്ള പലതരം സാധനങ്ങളും ഇവിടെ പണിചെയ്യുന്നുണ്ട. ജൎമ്മനിയിലെ മഹാകവികളിൽ ഒരു ഉയൎന്ന സ്ഥാനത്തെ അഹിക്കുന്ന ഗിററയുടെ ജനനസ്ഥലവും ഇതാണ. നമുക്ക കാളിദാസരും, ഇംഗ്ലീഷുകാൎക്ക ഷെയിക്കസ്പിയരും എങ്ങിനെയൊ, അങ്ങിനെയാണ ജൎമ്മൻകാൎക്ക ഗിററയും. ഈ മഹാന്റെ കൽപ്രതിമ പട്ടണത്തിലെ ഒരു പ്രധാനഭാഗത്തെ അലങ്കരിച്ചിരിക്കുന്നു.

അധികകാലം യൂറോപ്പിൽ താമസിക്കുവാൻ സമയമില്ലാതിരുന്നതുകൊണ്ടും, പ്രധാനപ്പെട്ട സ്ഥലങ്ങൾ വളരെ കാണേണ്ടതുണ്ടാകകൊണ്ടും, ഫ്രാങ്ക്ഫോട്ടിൽ പോകേണമെന്ന ഞങ്ങൾ ആദ്യം വിചാരിച്ചിരുന്നില്ല. പക്ഷെ ഞങ്ങളുടെ ഒരു ജൎമ്മൻ സ്നേഹിതന്റെ ക്ഷണനത്തിന്നനുസരിച്ച, പിന്നീട, ഈ നിശ്ചയത്തെ ഭേദപ്പെടുത്തേണ്ടിവന്നു. ഫ്രാങ്ക്ഫോട്ടിൽ ഞങ്ങൾ എത്തിയ സമയം അവിടത്തെ സാധാരണ നിലയെല്ലാം വിട്ടിരിക്കുന്നു. യുദ്ധം! യുദ്ധം!! എന്നല്ലാതെ ജനങ്ങൾക്ക വേറെ യാതൊരു സംസാരവും ഇല്ല. തീവണ്ടി ആപ്പീസിലും, കച്ചവടസ്ഥലങ്ങളിലും, ഹോട്ടലുകളിലും, തെരുവുകളിലും എവിടെ നോക്കിയാലും ജനങ്ങൾ നിന്ന യുദ്ധത്തെ പററി സംസാരിക്കുന്നത കാണാം. രാത്രിയും, പകലും ഒരുപോലെ വൎത്തമാനപത്രങ്ങൾ അടിക്കുന്ന സ്ഥലങ്ങളുടെ മുമ്പാകെ ജനങ്ങൾ തിരക്കി

നിൽക്കുന്നു. അപ്പപ്പോൾ കിട്ടുന്ന വൎത്തമാനം ജനങ്ങൾക്കു അറിവാനായി അപ്പപ്പോൾ വലിയ അക്ഷരങ്ങളിൽ പരസ്യം ചെയ്യുന്നു. രാത്രിസമയം എങ്ങിനെയാണു ഇതു ചെയ്യുന്നതെന്നു പറയാം. അച്ചാപ്പീസിൽ ഒരു വലിയ ജനലിന്നു മുമ്പാകെ വെളുത്ത തുണി കൊണ്ടുള്ള ഒരു മറയുണ്ടാകും. അതിൽ അക്ഷരങ്ങളെല്ലാം നിഴലായി കാണാം. ഈ മറ വെച്ചിരിക്കുന്നതു എടുപ്പിൽ ഉയൎന്ന ഭാഗത്താകകൊണ്ടു താഴത്തു നിരത്തിന്മേൽ നിൽക്കുന്ന അസംഖ്യം ജനങ്ങൾക്കു യാതൊരു തിരക്കും, ബുദ്ധിമുട്ടും കൂടാതെ വായിക്കുവാൻ സാധിക്കും. ഇങ്ങിനെ വളരെ സ്ഥലങ്ങൾ ഇവിടെയുണ്ടു. തിരക്കു എല്ലാ സ്ഥലങ്ങളിലും ഒരുപോലെ കാണാം. പത്തും പതിനഞ്ചും മിനുട്ടു കൂടുമ്പോൾ പുതിയ വൎത്തമാനങ്ങൾ ഓരോന്നോരോന്നായി വെളിയിൽ വന്നുതുടങ്ങും. ഒന്നറിഞ്ഞാൽ ഇനി വരുവാൻ പോകുന്നതു എന്തെന്നറിയുവാനായി ക്ഷമയില്ലാതെ പിന്നെയും അവിടെ നിൽക്കുന്നു പട്ടണനിവാസികൾ. വൎത്തമാനം അറിയുവാനുള്ള വെറും ജിജ്ഞാസയൊ, തങ്ങളുടെ രാജ്യത്തിന്റെ ഭാഗ്യനിൎഭാഗ്യത്തിൽ ഉള്ള ഉൽകണ്ഠയൊ, മാത്രമല്ല ഇവരെ ഇങ്ങിനെ ക്ഷമാഹീനന്മാരാക്കി തീൎക്കുന്നതു. യുദ്ധം തുടങ്ങിയാൽ ജൎമ്മനിയിൽ ബാലന്മാരും, വൃദ്ധന്മാരും ഒഴിച്ചു, സകല പുരുഷന്മാരും രാജ്യരക്ഷക്കായി ഒരുങ്ങണം. അതുകൊണ്ടു, തങ്ങളുടെയൊ, തങ്ങളുടെ ബന്ധുക്കളുടെയൊ, സ്നേഹിതന്മാരുടെയൊ സ്ഥിതിയെ ബാധിക്കുന്നതായ വൎത്തമാനം അറിയുവാനായി ഇങ്ങിനെ രാവും, പകലും ഒരുപോലെ കാത്തുനിൽക്കുന്നതിൽ വല്ല അതിശയവും ഉണ്ടൊ?

ഇങ്ങിനെ തിരക്കും, ബഹളവും ആയി അന്നത്തെ രാത്രി കഴിഞ്ഞു. പിറ്റെ ദിവസം വൈകുന്നേരം ഞങ്ങളുടെ സ്നേഹിതന്റെ ഭവനത്തിൽ ഞങ്ങളെല്ലാവരും ഭക്ഷണത്തിന്നിരിക്കയായിരുന്നു. പരിഭ്രമം എല്ലാ സമയത്തും കാണുന്നതുകൊണ്ടു വി

ശേഷവൎത്തമാനം പുതുതായി വല്ലതും ഉണ്ടൊ എന്ന അറിയു വാൻ പ്രയാസം. ജനങ്ങൾ അധികമായി തെരുവിന്റെ ഒരു അററത്തേക്കു ഓടുന്നതായി കണ്ടു. എല്ലാവരും ചുമരിൽ പതി ച്ചിരിക്കുന്ന ചുകന്ന കടലാസിലുള്ള ഒരു പരസ്യം വായിക്കുന്നു. ചിലർ സന്തോഷം സഹിക്കവയ്യാതെ ആൎപ്പുവിളിക്കുന്നു. ചി ലർ വൎത്തമാനം മററുള്ളവരോട പറയുവാനായി ഓടുന്നു. ചി ലർ കണ്ണിൽ നിറഞ്ഞു കവിഞ്ഞു വരുന്ന കണ്ണീരിനെ ഒതുക്കുവാ നായി വൃഥാ ശ്രമിക്കുന്നു. യുദ്ധത്തിന്ന പോകുവാനായി ഒരുങ്ങു വാനുള്ള കല്പനയാണ അത. ഇനി സംശയം യാതൊന്നും ഇ ല്ല. ഈ കല്പന കണ്ട മൂന്നാം ദിവസം, യുദ്ധം ചെയ്യുവാൻ ദേ ഹശക്തിയുള്ള എല്ലാ പുരുഷന്മാരും അവരവർ ചെല്ലേണ്ടുന്ന സ്ഥലങ്ങളിൽ സന്നിഹിതരാകണം. ഞങ്ങളുടെ സ്നേഹിതനും ഈ കൂട്ടത്തിൽ പെട്ട ആളാണ. വൃദ്ധനായ അയാളുടെ അച്ഛ ന്ന സഹായത്തിന്നായി ഈ ഒരു പുത്രൻ മാത്രമെ ഉള്ളുവെങ്കി ലും അയാളെയും ഈ നിശ്ചയത്തിൽനിന്ന ഒഴിവാക്കുവാൻ തര മില്ല. രാജ്യത്തിന്റെ രക്ഷയും, അഭിമാനവും അപകടസ്ഥിതി യിൽ ആയാൽ പിന്നെ കുടുംബസൌഖ്യത്തെ ആലോചിക്കു വാൻ സാധിക്കുമോ? പോകുവാൻ ഇഷ്ടമുണ്ടെങ്കിലും, ഇല്ലെ ങ്കിലും കല്പനയെ അനുസരിക്കാതിരിക്കുവാൻ യാതൊരു നിവൃ ത്തിയും ഇല്ല. ഞങ്ങളുടെ സ്ഥിതിയും അല്പം ആലോചിക്കേണ്ട തായിതീൎന്നു. ജൎമ്മനിയിൽ ഇനി താമസിക്കുന്നത ഏതായാലും തരക്കേടാണ. വല്ലവിധത്തിലും സ്വിസർലാണ്ടിൽ എത്തി ചേൎന്നാൽ മതിയായിരുന്നു എന്ന വിചാരിച്ച പിറെറ ദിവസം രാവിലെ ഫ്രാങ്ക്ഫോൎട്ട വിടുവാൻ തീൎച്ചപ്പെടുത്തി.

രാവിലെ തീവണ്ടി ആപ്പീസിൽ ചെന്നപ്പോൾ അവിടെ യും കണ്ടു യുദ്ധം തുടങ്ങുവാൻ പോകുന്നു എന്നുള്ളതിനുള്ള അട യാളങ്ങൾ. വണ്ടികൾ ഒന്നും സമയത്തിന്ന പുറപ്പെടുന്നില്ല.

വല്ലതും അന്വേഷിച്ചറിയുക എന്നുവെച്ചാൽ ഭാഷയും നിശ്ചയമില്ല. ജൎമ്മൻഭാഷയിൽ അഞ്ചാറു വാക്ക നിശ്ചയമുണ്ടായിരുന്നത ഉപയോഗിച്ച സാവധാനത്തിൽ ആരെയെങ്കിലും പറഞ്ഞു മനസ്സിലാക്കാമെന്നുവെച്ചാൽ അതിന്ന സമയമുള്ളവരെയും കാണുന്നില്ല. എല്ലാവൎക്കും ധൃതിതന്നെ. അവനവന്റെ കാൎയ്യം അവനവന വഴിയത. മററവന്റെ പ്രാണൻ പോയാലും എന്റെ സാമാനങ്ങൾ പോകരുത എന്നാണ എല്ലാവരുടേയും വിചാരം. മനുഷ്യന്റെ മനോമാഹാത്മ്യതയും, സ്വാൎത്ഥതല്പരതയും രണ്ടും വെളിയിൽ തെളിഞ്ഞു കാണുന്നത ആപത്തുകാലങ്ങളിലാണ. ഞങ്ങളുടെ സാമാനങ്ങൾ എല്ലാം സ്വിസർലാണ്ടിൽ എത്തിച്ചുതരുവാനായി ഏല്പിച്ച അവയെല്ലാം ഫ്രാങ്ക്ഫോൎട്ട സ്റ്റേഷനിൽ കൊടുത്തു രശീതി വാങ്ങി ഉടനെ അവിടെനിന്ന പുറപ്പെടുന്ന ഒരു വണ്ടിയിൽ കയറി, രാവിലെ ഒമ്പത മണിക്ക ഞങ്ങൾ ഫ്രാങ്ക്ഫോൎട്ടിൽനിന്ന യാത്രയായി. സാധാരണസമയം ജൎമ്മനിയിൽ തീവണ്ടിയാത്രക്ക നല്ല സൌകൎയ്യം ഉണ്ട. വണ്ടികൾ നാലു ക്ലാസ്സുകളായി തിരിച്ചിട്ടുണ്ട. ഇതിൽ ഒന്നും, രണ്ടും ക്ലാസ്സുകളിൽ സഞ്ചരിക്കുവാൻ വളരെ സുഖമാണ. മുൻകൂട്ടി എഴുതി അയച്ചാൽ ഇരിക്കുവാനുള്ള സ്ഥലം ഏൎപ്പാടചെയ്യും. സമയത്ത ചെന്നിട്ട തിരക്കി ഇരിക്കുവാൻ സ്ഥലം കിട്ടാതെ ബുദ്ധിമുട്ടേണ്ടിവരില്ല. മൂന്നും, നാലും ക്ലാസ്സുകളിൽ സൌകൎയ്യം കുറയും. നമ്മുടെ നാട്ടിലുള്ള മൂന്നാം ക്ലാസ്സ പോലെ തന്നെയാണ. അതിനേക്കാൾ കുറെ സൌകൎയ്യം അധികം ഇല്ലയൊ എന്ന സംശയം. ഇംഗ്ലണ്ടിലുള്ള മൂന്നാം ക്ലാസ്സും, മററു ക്ലാസ്സുകളും ആയി സൌകൎയ്യത്തെ സംബന്ധിച്ചേടത്തോളം അധികവ്യത്യാസം ഇല്ല. അതുകൊണ്ട ഇംഗ്ലണ്ടിൽ ധേക്കാരായിട്ടുള്ളവരും മൂന്നാം ക്ലാസ്സിൽ സാധാരണ സഞ്ചരിക്കും. ജൎമ്മനി മുതലായ യൂറോപ്പിലെ മററു മിക്ക രാജ്യങ്ങളിലും മൂന്നാം തരത്തിന്ന ഇത്ര സൌകൎയ്യം ഇല്ലാത്തതുകൊണ്ട ഒരുവി

ധം നിവൃത്തിയുള്ളവർ രണ്ടാം തരത്തിലെ സഞ്ചരിക്കാറുള്ളു. ഭക്ഷണത്തിന്നിരിക്കുവാനുള്ള രണ്ടും, മൂന്നും വലിയ പെട്ടികൾ എല്ലാ വണ്ടികളിലും ഉണ്ടാകും. ഭക്ഷണം ഇന്നിന്ന സമയങ്ങളിലാണെന്ന നമുക്ക മുൻകൂട്ടി അറിവുതരും. വീട്ടിലൊ, ഒരു ഹോട്ടലിലൊ ഇരുന്ന കഴിക്കുന്നതുപോലെ സൌകൎയ്യത്തിൽ ഇരുന്നു കഴിക്കാം ഇതിന്നുള്ളിൽ. ആദ്യകാലങ്ങളിൽ ഈ വക സൌകൎയ്യങ്ങൾ എല്ലാം അനുഭവിക്കുവാൻ ഞങ്ങൾക്ക സാധിച്ചിരുന്നുവെങ്കിലും ഫ്രാങ്ക്ഫോൎട്ട വിട്ടതിന്നുശേഷം ഇതൊന്നും തീരെ ഇല്ലാതായി. ഒരു മണിക്കൂറുനേരം സഞ്ചരിച്ച വണ്ടി ഒരു സ്റ്റേഷനിൽ വന്നുനിന്നു. പിന്നെ ആ വണ്ടി അവിടെനിന്ന പോകുന്നില്ലെന്ന ചിലരും, ഉണ്ടെന്ന മററു ചിലരും വാദിക്കുവാൻ തുടങ്ങി. റെയിൽവെ ഉദ്യോഗസ്ഥന്മാരോട ചോദിക്കുക എന്നുവെച്ചാൽ ആരെയും കാണുന്നതും ഇല്ല. ഏതായാലും ആ വണ്ടിയിൽനിന്ന ഇറങ്ങി, അവിടെനിന്ന ഉടനെ പുറപ്പെടുന്നുണ്ടെന്നറിഞ്ഞ വേറെ ഒരു വണ്ടിയിൽ ചെന്നുകയറി. ഇന്നിന്നവർ ഇന്നിന്ന വണ്ടിയിൽ കയറുക എന്നതെല്ലാം ഇല്ലാതെയായി. ഏതെതു വണ്ടിയിൽ സ്ഥലം കണ്ടുവൊ അതാതിൽ കയറുകയായി യാത്രക്കാർ. രണ്ടാം ക്ലാസിലേക്കുള്ള ശീട്ടായിരുന്നു ഞങ്ങളുടെ കൈവശം ഉണ്ടായിരുന്നത. എന്നാൽ ഈ ക്ലാസിൽ മാത്രം കയറുവാൻ ഞങ്ങൾക്ക സാധിച്ചില്ല. കുറെ സമയം ഒന്നാം ക്ലാസിലും, പിന്നെ കുറെ സമയം മൂന്നാം ക്ലാസിലും, അവസാനം നാലാം ക്ലാസിലും, തിരികെയും ഒന്നാം ക്ലാസിലും ആയിട്ടാണ ഞങ്ങളുടെ യാത്രയെല്ലാം ഉണ്ടായത. ഞങ്ങൾക്ക പോകേണ്ടുന്ന സ്ഥലത്തേക്കു തന്നെയൊ വണ്ടി പോകുന്നത എന്നറിവാനും സാധിക്കയില്ല. വളരെ സാവധാനത്തിലാണ പോകുന്നത. ആപ്പീസുകളിൽ ചെന്നാൽ വിശപ്പും, ദാഹവും തീൎക്കുവാനായി യാതൊന്നും കിട്ടുന്നില്ല. സാമാനങ്ങൾ എടുക്ക

വാൻ ആരുമില്ല. വല്ലതും ചോദിച്ചറിയേണമെങ്കിൽ ആരും ഇല്ല. എവിടെ നോക്കിയാലും പട്ടാളത്തെ മാത്രം കാണുന്നുണ്ട്. എല്ലാ ആപ്പീസുകളിലും അസംഖ്യം പട്ടാളങ്ങൾ വന്നുനിൽക്കുന്നു. ചില ആപ്പീസുകളിൽ ചിലരെ ഇറക്കി വേറെ പട്ടാളക്കാരെ കയററുന്നു. റെയിൽപാതയിൽ അവിടവിടെ പട്ടാളം നിരന്നുനിൽക്കുന്നു. പാലങ്ങൾ കാക്കുവാനായി അവിടെയും പട്ടാളങ്ങൾ നിൽക്കുന്നു. ഇങ്ങിനെ ഏതേതു ഭാഗത്ത തിരിഞ്ഞുനോക്കുന്നുവൊ അവിടെയെല്ലാം കാണാം പട്ടാളക്കാരെ. ഞങ്ങൾ ഇരുന്നിരുന്ന വണ്ടിയിൽ ഞങ്ങൾ രണ്ടുമൂന്നാൾ ഒഴിച്ചു മററെല്ലാം പട്ടാളക്കാർ ആയിരുന്നു.

സഹോദരന്മാരെയും, ഭർത്താക്കന്മാരെയും, പുത്രന്മാരെയും, ബന്ധുക്കളെയും, സ്നേഹിതന്മാരെയും അനുയാത്ര ചെയ്വാനായി സ്ത്രീജനങ്ങൾ ആപ്പീസിൽ വന്നു തിരക്കിയിരിക്കുന്നു. വാൎദ്ധക്യകാലത്തിൽ തൻെറ അരികിൽ ഇരുന്നു സമാധാനവും, സൌഖ്യവും ഉണ്ടാക്കേണ്ടവനായ പുത്രൻ താമസിയാതെ ശത്രുക്കളുടെ തോക്കിന്നു ഇരയാകില്ലെ എന്നു ഭയപ്പെട്ടു കരയുന്ന അമ്മയെ ധീരനായ പുത്രൻ പുഞ്ചിരികൊണ്ടു സമാധാനിപ്പിക്കുവാൻ ശ്രമിക്കുന്നു. അച്ഛൻെറ കഴുത്തിൽ പിടിച്ചു 'ഞാനും വരുന്നുണ്ട്. എനിക്കും ഒരു തോക്കു വേണം' എന്നു കൊഞ്ചി പറയുന്ന കുട്ടിയെ നോക്കിയും, ഉടനെ തൻെറ ഭർത്താവിനെ നോക്കിയും, ഈ ലാളനയെല്ലാം കാണ്മാൻ തനിക്കു ഇനിയും സംഗതിവരുമൊ എന്നു വിചാരിച്ചു കരയുന്ന അമ്മയെ കണ്ടു കുട്ടിയും കരയുന്നു. സാധു കുട്ടികൾ! അവൎക്കു ഇതിൻെറ ഗൌരവം വല്ലതും അറിയാമൊ! മററുള്ളവർ ചിരിക്കുമ്പോൾ അവരും ചിരിക്കുന്നു. മററുള്ളവർ കരയുമ്പോൾ അവരും കരയുന്നു. സ്വരാജ്യാഭിമാനിയായ യോദ്ധാവ ഇതെല്ലാം കണ്ടു വ്യസനത്തെ മറച്ചുവെച്ചു തൻെറ മുറയെ ഓൎത്ത, ധൈൎയ്യത്തെ അവലംബിക്കുന്നു. അച്ഛ

ൻെറ മരണത്തിന്നുശേഷം സഹോദരൻെറ രക്ഷയിൽ ഇരുന്ന ഒരു സ്ത്രീ ഇതാ ഭ്രാന്തിയെപോലെ ചിരിക്കുകയും, ഉടനെ കരയുകയും, തിരികേയും ചിരിക്കുകയും ചെയ്യുന്നു. പോകുവാനുള്ള വണ്ടി വന്നു. കയ്യിൽ ഉണ്ടായിരുന്ന കുട്ടിയെ തൻെറ ഭാൎയ്യയുടെ കൈവശം കൊടുത്തു, വേൎപ്പാടിൽ ഉണ്ടാകുന്ന വ്യസനം വെളിയിൽ പ്രദൎശിപ്പിച്ചാൽ മററുള്ളവൎക്കു അധൈൎയ്യം ഉണ്ടാകില്ലല്ലൊ എന്നു ഭയപ്പെട്ടു, ചുമലിൽ തൻെറ ഭാണ്ഡത്തെയും, കയ്യിൽ തോക്കിനെയും, മനസ്സിൽ സ്നേഹഭാരത്തെയും എടുത്തു ഓരോരുത്തരും വണ്ടിയിൽ കയറുന്നു. തൻെറ പുത്രനെ ഒന്നുകൂടി കാണുവാനായി അമ്മ തിരക്കിൻെറ ഇടയിൽകൂടി എത്തിനോക്കുന്നു. കുട്ടി അച്ഛൻെറ അരികിൽ പോകുവാനായി കരയുന്നു. ഭാൎയ്യ ഒന്നും മിണ്ടാതെ വണ്ടിയുടെ മുമ്പിൽ തന്നെ നില്ക്കുന്നു. ഈ വ്യസനംകൊണ്ടൊന്നും താൻ താമസിക്കുന്നതല്ലെന്നുള്ള ഭാവത്തിന്മേൽ വണ്ടി ഇതാ പുറപ്പെട്ടു. ആ സമയം ഇവരുടെ മുഖത്തേക്കു നോക്കുകതന്നെ വയ്യ! വായനക്കാരെ, യുദ്ധവൎത്തമാനങ്ങളെ പററിയും മററും നിങ്ങൾ കേൾക്കുമ്പോൾ ഈ സാധു കുടുംബങ്ങളുടെ സ്ഥിതിയെ പററി നിങ്ങൾ ഓൎക്കുന്നുണ്ടോ? ഈ കാഴ്ചയെല്ലാം കല്ലുകൊണ്ടുണ്ടാക്കിയ ഹൃദയത്തെ കൂടി ഉരുക്കില്ലയൊ? എത്ര അമ്മമാരുടെ ഹൃദയം പൊളിയുന്നു! എത്ര സ്ത്രീകൾ വിധവകളായി തീരുന്നു! എത്ര കുട്ടികൾ കഷ്ടത്തിൽ അകപ്പെടുന്നു! എത്ര ജനങ്ങൾ ആഹാരത്തിന്നു മാൎഗ്ഗമില്ലാതെ വലയേണ്ടിവരുന്നു! എത്ര ആളുകൾ ഇരിക്കുവാൻ വീടില്ലാതെ അലയേണ്ടിവരുന്നു! എത്ര മനുഷ്യൎക്കു ഏതെല്ലാം വിധത്തിലുള്ള മരണം അനുഭവിക്കേണ്ടിവരുന്നു! എത്ര ആളുകൾ മരിക്കുന്നതിലും കഷ്ടമായ വേദനയും, അംഗഭംഗവും അനുഭവിച്ചു ജീവിച്ചിരിക്കേണ്ടിവരുന്നു! ഇതിന്നെല്ലാം കൎത്താക്കന്മാർ മനുഷ്യർ തന്നെയല്ലെ? ലോകത്തിൽ വൎദ്ധിച്ചുവരുന്ന ജനസം

ഖ്യയെ കുറക്കേണ്ടതിന്ന പ്രകൃതിതന്നെ പലവിധ മാൎഗ്ഗങ്ങളെയും കണ്ടുപിടിച്ചിരിക്കുന്നു. ഭൂകമ്പങ്ങളും, മഹാവ്യാധികളും, ആപൽസംഭവങ്ങളും അനേകം ജനങ്ങളെ ഒന്നായി ഇടക്കിടെ നശിപ്പിക്കുന്നു. മനുഷ്യനും തന്നാൽ കഴിയുംവണ്ണം പ്രകൃതിയുടെ ഈ നാശകൎമ്മത്തിൽ അതിനെ സഹായിക്കുന്നു. ഗുണത്തിന്നായാലും, ദോഷത്തിന്നായാലും യുദ്ധം ഇല്ലാതെ കഴിക്കുവാൻ ലോകമുള്ള കാലംവരെ സാധിക്കയില്ല. ജനങ്ങൾ തമ്മിലുള്ള ശണ്ഠയും, കുടുംബങ്ങൾ തമ്മിലുള്ള മത്സരവും, രാജ്യങ്ങൾ തമ്മിലുള്ള യുദ്ധവും തീരെ ഇല്ലായ്മ ചെയ്യുവാൻ ഒരുകാലത്ത സാധിക്കുന്നതാണെന്ന വല്ലവരും വിചാരിക്കുന്നുണ്ടെങ്കിൽ അവർ മനുഷ്യസ്വഭാവത്തെ സൂക്ഷ്മമായി ഗ്രഹിച്ചിട്ടില്ലെന്നെ പറവാനുള്ളു. ലോകത്തിൽ പരിഷ്കാരം വൎദ്ധിക്കുന്തോറും, ലോകത്തിൽ യുദ്ധവും കുറഞ്ഞുവരുമെന്ന ചിലർ അഭിപ്രായപ്പെടുന്നു. പരിഷ്കാരംകൊണ്ട യുദ്ധത്തിന്റെ സ്ഥിതിക്ക വല്ല മാററവും വന്നിട്ടുണ്ടെങ്കിൽ അത യുദ്ധത്തെ ഇല്ലായ്മചെയ്കയല്ല ചെയ്തിട്ടുള്ളത, യുദ്ധത്തിന്റെ സമ്പ്രദായം മാററുകമാത്രമാണ ചെയ്തിരിക്കുന്നത. യുദ്ധത്തിന്റെ ക്രൂരത വൎദ്ധിപ്പിക്കുകയാണ ചെയ്തിരിക്കുന്നത. പണ്ട് ഏൎപ്പെട്ടിരുന്നതിൽ എത്രയൊ അധികം ജനങ്ങൾ ഇക്കാലത്തുണ്ടാകുന്ന യുദ്ധങ്ങളിൽ ഏൎപ്പെടുന്നു. പണ്ട് ഉപയോഗിച്ചിരുന്നതിൽ എത്രയൊ അധികം തരത്തിലുള്ള ആയുധങ്ങൾ ഇപ്പോൾ ഉപയോഗിക്കുന്നു. പണ്ട് ഭൂമിയിൽ മാത്രമെ യുദ്ധം ഉണ്ടായിരുന്നുള്ളു. ഇപ്പോൾ ഭൂമിയിലും, വെള്ളത്തിലും, വെള്ളത്തിന്റെ അടിയിലും, ആകാശത്തിലും എല്ലാം ഒരുപോലെ യുദ്ധം നടക്കുന്നു. പരിഷ്കാരംകൊണ്ടുണ്ടായിട്ടുള്ള ഗുണം, മനുഷ്യന്റെ സൌഖ്യത്തിന്നും, മനുഷ്യനെ നശിപ്പിക്കുന്നതിന്നും—രണ്ടിന്നും ഒരുപോലെ മനുഷ്യൻ ഉപയോഗിക്കുന്നു. ലോകത്തിൽ യുദ്ധം ഇല്ലാതെ കഴിക്കുവാൻ ഒരു മാൎഗ്ഗം മാത്രമെയുള്ളു.

മനുഷ്യൻെറ സ്വാൎത്ഥത്തെ കുറക്കുക, പണവും, പദവിയും, ശക്തിയും, അധികാരവും തങ്ങൾക്കു മാത്രമെ പാടുള്ളുവെന്നു ഏതൊരു കാലംവരെ ജനങ്ങൾ വിചാരിക്കുന്നുവൊ ആ കാലംവരെ യുദ്ധവും ഉണ്ടാകും. ലോകമുള്ള കാലമെല്ലാം മനുഷ്യൻെറ ഈ സ്വഭാവവും നിലനിൽക്കുവാൻ ഇടയുള്ളതുകൊണ്ട ലോകമുള്ളതുവരെ യുദ്ധവും ഉണ്ടാകും.

ഏകദേശം പകൽ രണ്ടുമണി സമയത്ത ഞങ്ങൾ മുൽഹേസൻ എന്ന സ്ഥലത്ത എത്തി. കുറെദിവസം കഴിഞ്ഞതിന്നുശേഷം ഈ സ്ഥലത്തുവെച്ചാണ ജൎമ്മൻകാരും, പരന്ത്രീസുകാരും തമ്മിൽ ഒരു യുദ്ധം ഉണ്ടായത. ഇവിടെനിന്ന വളരെ പട്ടാളങ്ങളെ കയറുവാനുണ്ടായിരുന്നതുകൊണ്ട വണ്ടി കുറെ അധികം താമസിച്ചു. പിന്നെ അവിടെനിന്ന പുറപ്പെട്ടു മൂന്നരമണി സമയം ബാസലിന്നു സമീപം എത്തി. വളരെ നാഴിക ദൂരം കൃഷിചെയ്തു വളൎത്തിവരുന്ന മുന്തിരിങ്ങാതോട്ടങ്ങളും, സ്ത്രീകൾ വയലിൽ പ്രവൃത്തിയെടുക്കുന്നതും, യുദ്ധത്തെ ഭയപ്പെട്ടു സമയമാകുന്നതിന്ന മുമ്പുതന്നെ കൊയ്തു വണ്ടിയിലാക്കി കൊണ്ടുപോകുന്നതും എല്ലാം വഴിക്കൽ കാണാം.

ജൎമ്മൻകാരുടെ അതൃത്തിയുടെ സമീപം എത്തിയപ്പോൾ വണ്ടി അവിടെ നിൎത്തി, അവിടെനിന്ന സ്വിസർലണ്ടിലേക്ക പോകുന്നതല്ലെന്ന പറഞ്ഞു. ഞങ്ങളുടേ സാമാനങ്ങൾ ഒന്നും എത്തീട്ടില്ല. സ്വിസർലണ്ടിലേക്ക നടന്നു പോകുവാനായി ഞങ്ങൾക്ക വഴി നിശ്ചയമില്ല. ചോദിച്ചറിയുവാൻ ഭാഷയും നിശ്ചയമില്ല. വെയിലിൻെറ ചൂട്ട സഹിക്കുന്നില്ല. ഭക്ഷണവും വഴിക്കെങ്ങും കിട്ടുവാൻ പ്രയാസം. ഓരോരുത്തരുടെ പരിഭ്രമം കാണുമ്പോൾ ഞങ്ങളുടെ രക്ഷയെ സംബന്ധിച്ച ഭയം ഞങ്ങൾക്കും തുടങ്ങി. ഇങ്ങിനെ എന്താണ വേണ്ടതെന്ന വിചാരിച്ചു നിൽക്കുന്നസമയത്ത അല്പം ഇംഗ്ലീഷ നിശ്ചയമുള്ള ഒരു

ത്തനെ കണ്ടെത്തി. അപ്പോൾ ഞങ്ങളുടെ ഒന്നിച്ച സ്വിസർ ലണ്ടവരെ വരാം എന്ന പറഞ്ഞപ്രകാരം അയാളെയും കൂട്ടി ജൎമ്മൻ അതൃത്തി കടക്കുവാൻവായി പുറപ്പെട്ടു. പിന്നെയത്തെ ബുദ്ധിമുട്ട ഇവിടെയായിരുന്നു. പോകുന്ന വഴിക്കെല്ലാം പട്ടാളങ്ങൾ ഉണ്ട. അവരെയെല്ലാം സമാധാനപ്പെടുത്തി ഒടുവിൽ പട്ടാള ഉദ്യോഗസ്ഥന്റെ അരികിൽ എത്തി. അയാളെ കണ്ടപ്പോൾ തന്നെ ഞങ്ങൾക്ക സമാധാനം ആയി. നല്ല സുമുഖൻ. ഇയ്യാൾ അനാവശ്യമായി ഞങ്ങളെ ബുദ്ധിമുട്ടിക്കയില്ലെന്ന ഉടനെ മനസ്സിൽ തോന്നി. ഞങ്ങൾ രാജ്യസഞ്ചാരത്തിന്നായി വന്നവരാണ സ്വിസർലണ്ടിലേക്ക പോകുകയാണ എന്നും മററും പറഞ്ഞപ്പോൾ അയാൾ യാതൊരു വിരോധവും കൂടാതെ കടന്നുപോകുവാൻ അനുവദിച്ചു. അവിടം വിട്ട സ്വിസർലണ്ടിൽ ചവിട്ടിയപ്പോൾ ഉണ്ടായ ആശ്വാസത്തിന്ന അതിരില്ല. ഈ സ്ഥലത്തുവെച്ചാണ പിന്നീട്ട ജൎമ്മൻകാരും, പരന്ത്രീസുകാരും തമ്മിൽ വലിയ ഒരു യുദ്ധം നടന്നത. ആറുമണിക്ക ബാസൽ പട്ടണത്തിൽ എത്തിയതിന്നുശേഷമെ ഞങ്ങൾക്ക ഭക്ഷണം വല്ലതും കഴിക്കുവാൻ സാധിക്കയുണ്ടായുള്ളു. എങ്ങിനെയെങ്കിലും അപകടമുള്ള സ്ഥലം വിട്ട ആശ്വസിക്കുവാൻ തരത്തിലുള്ള ഒരു രാജ്യത്ത എത്തി. ഈ രാജ്യത്തിന്റെ സ്ഥിതിയെ പററിയും, അവിടെ താമസിക്കുമ്പോൾ കണ്ടതും ഇനിയത്തെ അദ്ധ്യായത്തിൽ പ്രസ്താവിക്കാം.

---

## ൬-ാം അദ്ധ്യായം.

---

### സ്വിസർലണ്ടരാജ്യം.

ജൎമ്മനിയിൽനിന്ന പുറത്തുചാടി സ്വിസർലണ്ടിൽ എത്തിയപ്പോൾ ഞങ്ങളുടെ നില പല പ്രകാരത്തിലും വളരെ ക

ഷ്ടസ്ഥിതിയിൽ ആയിരുന്നു. ഫ്രാങ്ക്ഫോൎട്ടിൽനിന്ന തീവണ്ടി ആപ്പീസിൽ ഏല്പിച്ചുകൊടുത്ത സാമാനങ്ങൾ ഒന്നും ഞങ്ങൾക്ക കിട്ടിയില്ല. ധരിച്ച വസ്ത്രങ്ങൾ അല്ലാതെ മാററുവാനായി വേറെ യാതൊന്നും കയ്യിൽ ഇല്ല. എന്നു മാത്രമല്ല സഞ്ചാരത്തിന്ന അത്യാവശ്യമായിട്ടുള്ളതും മററുമായ പല സാധനങ്ങളും ഞങ്ങളുടെ പെട്ടിയിൽ ഉണ്ടായിരുന്നതുകൊണ്ട അവയൊന്നും കിട്ടാതിരുന്നതിനാൽ വളരെ നഷ്ടത്തിന്നും, കഷ്ടത്തിന്നും കാരണമായിതീൎന്നു. സ്വിസർലണ്ടിൽനിന്ന ഇനി ഏതു വഴിക്കാണ ലണ്ടനിൽ എത്തേണ്ടത എന്ന അറിയാതെയായിരുന്നു മറെറാരു വിധത്തിൽ കഷ്ടപ്പാടിന്നിടയായത. ഓരോരുത്തർ ഓരോവിധം പറയുന്നു. ഫ്രാൻസിൽകൂടി പോകുവാൻ തരമാകുമെന്ന ചിലരും, പോകുവാൻ വളരെ പ്രയാസമാണെന്ന മാത്രമല്ല വളരെ അപകടവും ആണെന്ന മററുചിലരും പറയുന്നു. സംശയിച്ചു താമസിക്കുന്തോറും സഞ്ചാരത്തിന്നുള്ള ബുദ്ധിമുട്ടുകൾ വൎദ്ധിക്കും. ഏതായാലും ബാസലിൽനിന്ന സ്വിസർലണ്ടിന്റെ തലസ്ഥാനമായ ബേൺ (Berne) പട്ടണത്തിൽ ചെന്ന 'ബ്രിട്ടീഷ പ്രതിനിധി'യെ കണ്ടു ചോദിച്ചാൽ വിവരം സൂക്ഷ്മമായി അറിവാൻ സാധിക്കും എന്ന വിചാരിച്ച പിറെറദിവസം അവിടെ ചെന്നു.

'ബ്രിട്ടീഷ പ്രതിനിധി' എന്നു പറഞ്ഞാൽ ആരാണെന്ന വായനക്കാരിൽ ചിലൎക്ക സംശയം ഉണ്ടായിരിക്കാം. ലോകത്തിലുള്ള പരിഷ്കൃതരാജ്യങ്ങൾ, തങ്ങൾക്ക തമ്മിൽ തമ്മിൽ ഉള്ള കാൎയ്യങ്ങളെ അറിയിക്കുകയും, നടത്തുകയും ചെയ്യേണ്ടതിന്നായി, ഓരോ രാജ്യത്തിന്റെ തലസ്ഥാനങ്ങളിലും മററു രാജ്യങ്ങളിലെ പ്രതിനിധികൾ ഉണ്ടാകും. ഈ ഓരോ പ്രതിനിധികളും, അവനവന്റെ രാജ്യവും, ഈ രാജ്യവും തമ്മിലുള്ള കാൎയ്യാലോചനക്കുള്ള ഒരു പന്ഥാവെന്നപോലെയാണ. ലണ്ടനിൽ അമേരിക്കാ, ചീനാ, ജാപ്പാൻ, ഫ്രാൻസ മുതലായ രാജ്യങ്ങളുടെ പ്രതിനിധി

കൾ ഉണ്ട. അതുമാതിരി തന്നെ അമേരിക്കയിൽ ബ്രിട്ടീഷ, ജൎമ്മനി, ഫ്രാൻസ മുതലായ രാജ്യങ്ങളുടെ പ്രതിനിധികൾ ഉണ്ടാകും. ഇങ്ങിനെ എല്ലാ രാജ്യങ്ങളിലും മററു രാജ്യങ്ങളുടെ പ്രതിനിധികൾ, അതാതുരാജ്യങ്ങളുടെ ഗുണത്തെ ഓൎത്ത, അതിന്നനുസരിച്ച തങ്ങളുടെ രാജ്യത്തുള്ള ഭരണകൎത്താക്കന്മാർ പറയുന്നതുപോലെ പ്രവൃത്തിക്കുവാനായി, ഓരോ രാജ്യങ്ങളിലെ തലസ്ഥാനങ്ങളിലും താമസിക്കുന്നുണ്ടാകും. ഒരു രാജ്യവും മറെറാരു രാജ്യവും തമ്മിൽ യുദ്ധം തുടങ്ങുന്നപക്ഷം ഒന്നാമതായി ചെയ്യുക ഈ വക പ്രതിനിധികൾ ആ രാജ്യം വിട്ടു അവനവന്റെ രാജ്യത്തേക്ക മടങ്ങുകയാണ. ജൎമ്മനിയിലെ പ്രതിനിധി ഇപ്പോൾ ലണ്ടനിൽ ഇല്ല. അതേമാതിരി തന്നെ ബ്രിട്ടീഷ പ്രതിനിധി ഇപ്പോൾ ജൎമ്മനിയിലും ഇല്ല. ഇംഗ്ലണ്ടും, ജൎമ്മനിയും തമ്മിൽ യുദ്ധം തുടങ്ങുന്ന ദിവസം ഇവർ അവനവന്റെ രാജ്യത്തേക്ക മടങ്ങി. ഇതാണ 'രാജ്യപ്രതിനിധി'കളുടെ സമ്പ്രദായവും, പ്രവൃത്തിയും.

സ്വിസർലണ്ടിൽ ഞങ്ങൾ എത്തിയപ്പോൾ ഞങ്ങൾക്ക ആവശ്യമായ വല്ലതും വേണ്ടതുണ്ടെങ്കിൽ അതു ചെന്ന അറിയിക്കേണ്ടത അവിടെയുള്ള ബ്രിട്ടീഷ പ്രതിനിധിയെയാണ. അതിനാക്കാണ ഞങ്ങൾ അദ്ദേഹത്തെ കാണുവാനായി ചെന്നത. അവിടെ ചെന്നു ചോദിച്ചതിൽ, ഫ്രാൻസിലുള്ള വണ്ടികൾ എല്ലാം അപ്പോൾ പട്ടാളങ്ങളെ ഓരോ സ്ഥലത്തേക്ക കൊണ്ടുപോകേണ്ടതിന്നായി ഉപയോഗിക്കുന്നതുകൊണ്ട ആ സമയത്ത ഫ്രാൻസവഴിക്ക പോകുവാൻ യാതൊരു നിവൃത്തിയില്ലെന്നും, കുറെ ദിവസം കഴിഞ്ഞശേഷം അവിടെയുള്ള ബ്രിട്ടീഷപ്രജകളെ ഇംഗ്ലണ്ടിൽ കൊണ്ടുപോയി ആക്കേണ്ടതിന്ന കുറെ വണ്ടികൾ ഒരുക്കുവാനായി താൻ, ഫ്രാൻസിലെ പ്രതിനിധിയോട അപേക്ഷിച്ചിട്ടുണ്ടെന്നും, അതു തെയ്യാറായാൽ ഞങ്ങൾക്ക അറിവുതരാമെന്നും,

അതുവരെ സ്വിസർലണ്ടിൽ തന്നെ താമസിക്കുന്നതാണ സൌ കൎയ്യവും, രക്ഷയും എന്നും പറഞ്ഞു. ഈ ഉപദേശപ്രകാരം പ്ര വൃത്തിക്കുവാൻ നിശ്ചയിച്ച ഞങ്ങൾ അന്നുതന്നെ 'ബെൺ' വിട്ട സ്വിസർലണ്ടിലെ ഒരു വലിയ കാഴ്ചസ്ഥലമായ ഇൻ ററർലാക്കൻ (Interlaken) ലേക്ക വന്നു. പിന്നെ സ്വിസർല ണ്ടിൽനിന്ന ഇംഗ്ലണ്ടിലേക്ക മടങ്ങുന്നതുവരെ ഇവിടെ തന്നെ യായിരുന്നു താമസം. മൂന്നുനാലു ദിവസം മുമ്പ ഞങ്ങൾ വിട്ട രാജ്യവും ഇപ്പോൾ താമസിക്കുന്ന രാജ്യവും ആയി എത്ര വ്യത്യാ സം! നൂറും, ഇരുനൂറും നാഴിക ഒന്നിച്ച സഞ്ചരിക്കുന്ന സമയ ത്തുകൂടി ജൎമ്മനിയിൽ, വഴിക്കൽ കുന്നൊ, മലയൊ, ഉയൎന്ന ഭൂ മിയൊ കാണുവാൻ പ്രയാസം. പരന്ന ഭൂമി കണ്ടു യാത്രക്കാ രൻെറ നേത്രങ്ങൾ ചലിക്കുന്നു. അതു കഴിഞ്ഞ സ്വിസർല ണ്ടിൽ പ്രവേശിച്ചാൽ കാണുന്ന കാഴ്ചകൾ ക്ഷീണിച്ച നേത്ര ങ്ങൾക്ക അത്യാനന്ദത്തെ കൊടുക്കുന്നു. വണ്ടിയിൽകൂടി പോകു മ്പോൾ വയലുകളും, തോട്ടങ്ങളും ഇടകലൎന്ന കാണാം. യുദ്ധാ രംഭസമയമായതുകൊണ്ട ജൎമ്മനിയിൽ കണ്ടിരുന്നതുപോലെയു ള്ള ബഹളമൊന്നും ഇവിടെയില്ല. പട്ടാളങ്ങളുടെ തിരക്ക ഇവി ടെയും ഉണ്ട. നാലുഭാഗവും യുദ്ധമാകുമ്പോൾ അതിൽ ഏൎപ്പെ ട്ട കക്ഷികൾ വല്ലവരും തങ്ങളുടെ രാജ്യത്തേക്ക വരുന്നതായാൽ തടസ്ഥം ചെയ്യുവാനായി ഇവിടെയുള്ള പട്ടാളങ്ങളും അതൃത്തി യെ കാക്കുവാനായി പോകുന്നു. ജനങ്ങൾ നല്ല ശാന്തന്മാർ. ഭാഷ ഇവിടങ്ങളിൽ ജൎമ്മൻ ആണ സംസാരിക്കുന്നത. സ്വി സർലണ്ട രാജ്യക്കാൎക്ക പ്രത്യേകമായി ഒരു ഭാഷയില്ല. ജൎമ്മനി ക്ക അടുത്തുള്ളവർ ജൎമ്മൻ സംസാരിക്കുന്നു, ഫ്രാൻസിനോടുത്തുള്ളു വർ ഫ്രെഞ്ചഭാഷ സംസാരിക്കുന്നു, ഇററലിക്കടുത്തുള്ളവർ ഇററ ലിയൻ സംസാരിക്കുന്നു. ജനസംഖ്യയെ ആലോചിച്ചാൽ മ ലയാളത്തേക്കാളും അല്പം വലിയ രാജ്യമാണെങ്കിലും മൂന്നു പ്ര

ത്യേകഭാഷ ഇവിടെ സംസാരിക്കുന്നുണ്ട. ഇതു ഇവരുടെ ഐക്യതക്കൊ, സ്വരാജ്യസ്നേഹത്തിന്നൊ, ഉന്നതിക്കൊ യാതൊരു തടസ്ഥവും ചെയ്തിട്ടില്ലെന്ന സ്വിസർലണ്ടിന്റെ ചരിത്രവും, ഇപ്പോഴത്തെ സ്ഥിതിയും അറിഞ്ഞാൽ മനസ്സിലാകും. ഒന്നുരണ്ടു സംഗതികൾ വിചാരിക്കുമ്പോൾ ഈ രാജ്യത്തെ പോലെ ഉയൎന്ന നിലയിൽ നിൽക്കുന്നതായി യൂറോപ്പിൽ മറ്റൊരു രാജ്യവും ഇല്ലെന്നു പറയണം. വിദ്യാഭ്യാസത്തിന്ന ഇത്ര സഹായവും, ഇത്ര ഗുണവും ജൎമ്മനിയിൽകൂടിയില്ല. രാജ്യഭരണസമ്പ്രദായത്തിലും സ്വിസർലണ്ട എത്രയൊ ഉയൎന്ന നിലയെ പ്രാപിച്ചിരിക്കുന്നു. ഒന്നിൽ അധികം ഭാഷയും, ഒന്നിൽ അധികം മതവും ഉള്ളതുകൊണ്ടു ഒരു രാജ്യത്തിലെ രാജ്യക്കാർ തമ്മിൽ യോജിക്കുവാൻ പ്രയാസമാണെന്ന അഭിപ്രായപ്പെടുന്നവർ ലോകത്തിലെ ഈ നിലക്കുള്ള പല രാജ്യങ്ങളുടെയും ചരിത്രം മനസ്സിലാക്കീട്ടില്ലെന്നാണ വിചാരിക്കേണ്ടതു. ഏകഭാഷയും, ഏകമതവും ഒരു രാജ്യത്തിലെ രാജ്യക്കാരുടെ ഐക്യതയെ ബലപ്പെടുത്തുവാൻ സഹായിക്കുമെന്നുള്ളതിന്ന വാദമില്ല. പക്ഷെ മതത്തെക്കാളും, ഭാഷയെക്കാളും ജനങ്ങളുടെ ഐക്യത്തിന്ന അടിസ്ഥാനമായിട്ടുള്ളത തങ്ങൾ ഒരു മാതൃഭൂമിയുടെ സന്താനങ്ങളാണെന്നും, തങ്ങളുടെ ദേഹവും, തങ്ങളുടെ ശക്തിയും, ആ മാതാവിങ്കൽനിന്ന ലഭിച്ചതാണെന്നും, മനുഷ്യരായി ജനിച്ച തങ്ങളുടെ ധൎമ്മത്തെ നിറവേററുന്നതിന്ന ഇടവരുന്നത ഈ സ്വരാജ്യത്തിൽനിന്നാണെന്നും, ആ രാജ്യത്തിന്റെ ഒരംശമാണ നാം, അതിന്നു വരുന്ന ആപത്തും, അപമാനവും, അഭിവൃദ്ധിയും, അഭിമാനവും നമ്മുടേതാണെന്നും, സ്വന്തം അമ്മയെ രക്ഷിക്കേണ്ടതും, സ്നേഹിക്കേണ്ടതും, ബഹുമാനിക്കേണ്ടതും ഏവ്വിധം മക്കളുടെ കടമയാണൊ അവ്വിധം തന്നെ സ്വന്തം രാജ്യത്തെ രക്ഷിക്കേണ്ടതും, ബഹുമാനിക്കേണ്ടതും, സ്നേഹിക്കേണ്ടതും ആ രാജ്യത്തിന്റെ സന്താനങ്ങ

ഉായ എല്ലാ നിവാസികൾക്കും ഒഴിച്ചുകൂടാത്ത കൃത്യമാണെന്നും, ഉള്ള വിശ്വാസമാണ. ഏതു മതത്തിൽ വിശ്വസിച്ചിരുന്നാലും, ഏതു ഭാഷ സംസാരിച്ചിരുന്നാലും, ഏതു തൊഴിലിൽ പ്രവേശിച്ചാലും, ഏതു നിലയിൽ ഇരിക്കുന്നവനായാലും തങ്ങളുടെ രാജ്യത്തെ സംബന്ധിക്കുന്ന കാൎയ്യങ്ങളിൽ രാജ്യക്കാർ എല്ലാവരും ഒരുമനസ്സായിരിക്കണം. രാജ്യാഭിവൃദ്ധിക്കു അടിസ്ഥാനമായി നിൽക്കുന്നത അതാണ. ഈ തത്വം സ്വിസർലണ്ടരാജ്യക്കാർ നല്ലവണ്ണം ധരിച്ചിരുന്നു. അതിന്റെ ഫലം ആ രാജ്യത്തിന്റെ സ്ഥിതി വെളിപ്പെടുത്തുന്നതും ഉണ്ട.

പ്രാണരക്ഷക്കായി ജനങ്ങൾ പല വഴിക്കു പായുന്നതും, നിസ്സഹായന്മാരായ നിവാസികൾ നിലവിളിക്കുന്നതും, പീരങ്കി മുഴങ്ങുന്നതും, വാളുകൾ മിന്നുന്നതും, വെടിമരുന്ന പുകയുന്നതും എല്ലാം അടുത്തുകാണുന്ന പൎവ്വതങ്ങൾക്കപ്പുറം അല്പം നാഴിക ദൂരെയാണെന്ന സ്വിസർലണ്ടിൽ ഞങ്ങൾ പാൎത്തിരുന്ന സ്ഥലത്തിൽനിന്ന കേട്ടാൽ വിശ്വസിക്കയില്ല. അത്ര ശാന്തമായിരുന്നു ചുററുമുള്ള പ്രദേശം. ഇതാ ഒരു ഭാഗത്ത 4,300അ ടി ഉയരമുള്ള ഹാർഡർപൎവ്വതം, മകുടംധരിച്ച തേരപോലെ, വലിയ ഒരു മന്ദിരത്തെവും തന്റെ ശിഖരത്തിൽ വഹിച്ച, പ്രകൃതിയുടെ മാഹാത്മ്യത്തെ കണ്ടു ആനന്ദിക്കുവാനായി ആഗ്രഹിച്ചുനടക്കുന്ന യാത്രക്കാരെ നിരന്തരം തന്റെ സമീപത്തേക്കു ക്ഷണിക്കുന്നു. ഹാർഡർ പൎവ്വതത്തിന്നു നേരെ എതിരായി അതാ ജിങ്ങ്പ്രൊ (Jung-Prow) എന്ന മഹാപൎവ്വതം (13,400 അടി ഉയരം), എന്നും തന്നെ വിട്ടുപിരിയാത്ത മഞ്ഞിനാൽ മൂടപ്പെട്ടു, ശോഭിച്ചുവരുന്ന ചന്ദ്രനെ ഗൌരവത്തോടുകൂടിയ പുഞ്ചിരിയാൽ അഭിവാദ്യം ചെയ്യുന്നത കാണുമ്പോൾ, ശിവന്റെ 'വെള്ളിക്കുന്നി'നെ വിവരിക്കുന്ന സമയം ആ കവിയുടെ മനസ്സിൽ ഉണ്ടായിരുന്നത ഈ പൎവ്വതം തന്നെയൊ എന്ന സംശയം ജനിക്കുന്നു. ജി

ഞ്രൌപ്രാ പൎവ്വതത്തിൽനിന്ന കുറെ ദൂരം കാണുന്ന മറെറാരു പൎവ്വതനിരയെ നോക്കുക. ബലവാനായ മാരുതൻെറ പരാക്രമത്താൽ സംഘത്തെ വിട്ടുപിരിയുവാൻ ഇടവന്ന ഒരു മേഘം തൻെറ ചങ്ങാതിമാരെ തേടി പോകുന്ന ക്ഷീണിച്ച യാത്രയിൽ അല്പം വിശ്രമിക്കുവാനായി ഇതാ ആ പൎവ്വതത്തിന്മേൽ ഇരിക്കുന്നു. അധികം താമസിക്കുന്നതിന്നു മുമ്പായി ചില മേഘങ്ങൾ ഈ വഴിക്കുതന്നെ വന്നു ഒററപ്പെട്ടു തങ്ങളുടെ ചങ്ങാതിയോടു കുശലം ചോദിക്കുവാനായി നിൽക്കുന്നുവൊ എന്ന തോന്നുമാറ അല്പം അവിടെ താമസിച്ചതിന്നുശേഷം, എല്ലാം ഒന്നിച്ചുചേൎന്ന പുറപ്പെട്ടു ക്ഷണനേരത്തിന്നുള്ളിൽ ദൃഷ്ടിയിൽനിന്ന മറയുന്നു. ഈ പൎവ്വതനിരകളുടെ താഴെ വിസ്തീൎണ്ണമായി കിടക്കുന്ന തടാകങ്ങൾ അവയുടെ അരികിലുള്ള പൎവ്വതങ്ങളുടെ ഭംഗിയെ ഒന്നുകൂടി വൎദ്ധിപ്പിക്കുന്നു. അവിടവിടെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന തോണികളും, കരയിൽ നാലും, അഞ്ചും നാഴിക വിട്ടു, പത്തും, പതിനഞ്ചും വീടുകൾ അടങ്ങിയ ഓരോ ചെറിയ ഗ്രാമങ്ങളും, തടാകങ്ങളെ തമ്മിൽ യോജിപ്പിക്കുന്ന ചെറുനദികളും, അവയിലെ സ്വച്ഛജലത്തിൽ, അരികിലുള്ള പൎവ്വതനിരകളും, വീടുകളും, വൃക്ഷങ്ങളും പ്രതിബിംബിച്ചു കാണുന്നതും, എല്ലാം കണ്ടു അനുഭവിച്ചറിയേണ്ടുന്ന കാഴ്ചതന്നെ. ഇതും തൃപ്തി തരുന്നില്ലെങ്കിൽ ചുററുമുള്ള വയലുകളെ നോക്കുക. അവയെയെല്ലാം എത്ര വൃത്തിയിൽ വെച്ചിരിക്കുന്നു. ഉരുളക്കിഴങ്ങ, കാബേജ മുതലായ പച്ചക്കറിസാധനങ്ങൾ ഇവിടെ കൃഷിചെയ്യുന്നു. വയലിൽ പല ഭാഗങ്ങളിൽകൂടി പോകുന്ന നിരത്തിൻെറ ഇരുവശത്തും ആപ്പിൾസ്, പെയേർസ് മുതലായ വൃക്ഷങ്ങൾ ചമച്ചുനിൎത്തിയ തേരിനെപോലെ, ഫലസമൃദ്ധിയോടെ നിന്നു യാത്രക്കാരിൽ കൊതി ജനിപ്പിക്കുന്നു. സ്വിസർലണ്ടിൽ ഒരു സ്ഥലത്തുനിന്ന മറെറാരു സ്ഥലത്തേക്കു പോകുമ്പോൾ മുമ്പു കണ്ടതിൽനിന്ന

അധികം ഭംഗികൂടില്ലേ ഈ സ്ഥലം എന്ന തോന്നിപ്പോകും. ഏതു ഭാഗത്തേക്ക തിരിഞ്ഞുനോക്കിയാലും സ്വിസർലണ്ടിലെ സ്ഥലമാഹാത്മ്യം ദൃഷ്ടിയിൽ പതിക്കാതിരിക്കയില്ല.

പ്രകൃതി, ഇത്ര വളരെ വിശേഷമാക്കിത്തീൎത്ത ഈ രാജ്യത്തിൻെറ ഭംഗിയെ വൎദ്ധിപ്പിക്കുവാനായി മനുഷ്യൻ ചെയ്തിരിക്കുന്ന യത്നവും ഒട്ടും നിഷ്ഫലമായിട്ടില്ല. ഇവിടങ്ങളിൽ പണിചെയ്തിരിക്കുന്ന ഭവനങ്ങൾ, ദൂരെനിന്നു കാണ്മാൻ അതിമനോഹരമായ കാഴ്ചകളാണ. അവയുടെ ഉള്ളിൽ ചെന്നു നോക്കിയാൽ അറിയാം താമസിക്കുവാനുള്ള സൌകൎയ്യം. ചില വീടുകൾ മലയാളത്തിൽ കാണുന്ന പത്തായപ്പുരകളെ ഓൎമ്മപ്പെടുത്താതിരിക്കയില്ല. വൃക്ഷങ്ങൾ ധാരാളം ഉള്ളതുകൊണ്ട മരത്തിന്ന ഇവിടെ ക്ഷാമമില്ല. വീടുകൾ പണിചെയ്തിരിക്കുന്ന സമ്പ്രദായം കണ്ടാൽ അറിയാം ഇതു മരം ധാരാളം ഉള്ള രാജ്യമാണെന്ന. അധികം വീടുകളിലും അസ്തിഭാരവും, ആദ്യത്തെ നിലയും മാത്രമെ കല്ലുകൊണ്ട പണിചെയ്കയുള്ളു. പിന്നത്തെ നിലയിൽ ചുമരിന്നെല്ലാം മരമാണ ഉപയോഗിച്ചിരിക്കുന്നത. പണിയും, മിനുസവും, ഭംഗിയും, ഉറപ്പും പ്രശംസനീയം തന്നെ. മരംകൊണ്ട ഇത്ര വിശേഷമായും, ഇത്ര വിധത്തിലും പണിചെയ്തിരിക്കുന്നത ഞാൻ വേറെ ഒരു രാജ്യത്തും കണ്ടിട്ടില്ല- ഏതെല്ലാം ജന്തുക്കളെ മരംകൊണ്ട ഉണ്ടാക്കി വിൽക്കുവാൻ വെച്ചിരിക്കുന്നു. എന്തെല്ലാം തരത്തിലുള്ള സാധനങ്ങൾ മരംകൊണ്ട പണിചെയ്തിരിക്കുന്നു. ഇൻററർലാക്കൻ, മരപ്പണിത്തരങ്ങൾക്ക ശ്രുതിപ്പെട്ട സ്ഥലമാണ. ഞങ്ങൾ താമസിച്ചിരുന്നവീട്ടിലെ ചില സാധനങ്ങൾ നോക്കുക. വടിയും, കുടയും വെക്കുവാനുള്ള പലകയെ വലിയ ഒരു കരടി താങ്ങിപ്പിടിച്ചിരിക്കുന്നു. തൊപ്പി തൂക്കുവാനുള്ള തൂക്കിൽ ഒരു കുരങ്ങിനെ പണിചെയ്തുവെച്ചിരിക്കുന്നു. എഴുതുവാനുള്ള മേശ, പലവിധ മരങ്ങൾ ഒന്നായിചേൎത്ത് ചില ചിത്രങ്ങളാക്കിതീൎത്ത വളരെ മിനുസമായിട്ടുള്ളതാണ. ചുമരിൽ തൂക്കിയിരിക്കുന്ന ഘടി

കാരത്തിന്നും വിശേഷമുണ്ട. മണിയടിക്കേണ്ടുന്ന സമയമായാൽ അതിലുള്ള ഒരു വാതിൽ പെട്ടെന്ന തുറന്ന ഒരു ചെറിയ പക്ഷി പുറത്തുവന്ന എത്ര മണിയായിട്ടുണ്ടൊ അത്ര പ്രാവശ്യം കൂകുന്നു. ഉടനെ പക്ഷി പോയി ആ വാതിൽ അടഞ്ഞാൽ മറെറാരു വാതിൽ തുറന്ന ഒരാൾ പുറത്തേക്കവന്ന ഗാനം തുടങ്ങും. അതു കഴിഞ്ഞ് അതും ഉള്ളിൽ പോകും. ഇങ്ങിനെ ഏതേതു സാമാനങ്ങൾ നോക്കിയാലും അതിന്ന ഒരു പുതുമ കാണാതിരിക്കയില്ല.

സ്വിസർലണ്ടിലെ വിശേഷങ്ങളെ പററി പറയുമ്പോൾ അവിടെയുള്ള പർവ്വതങ്ങൾ കയറുവാനായി ഉണ്ടാക്കിയ പണികളെ പററി ഒന്നും പറയാതിരുന്നാൽ ഒരു മുഖ്യസംഗതിയെ വിട്ടു കുറവ ഈ വിവരണത്തിന്ന വരാതിരിക്കയില്ല. പാറകളും, ഗുഹകളും കടന്ന സാവധാനത്തിൽ മേല്പോട്ട വണ്ടി കയറി പോകുന്നത കാണുമ്പോൾ പരിചയമില്ലാത്തവൎക്ക ഭയം തോന്നാതിരിക്കയില്ല. എത്ര പണവും, അദ്ധ്വാനവും വേണ്ടിവന്നിരിക്കാം ഈ വഴികൾ ഉണ്ടാക്കി അവയിന്മേൽകൂടി വണ്ടികൾ കൊണ്ടുപോകുവാൻ! അവ ഓടിക്കുവാനുള്ള യന്ത്രം കാണുമ്പോൾ എത്രയൊ എളുപ്പം. മലയുടെ താഴ്വരയിലും, അററത്തും ഓരോ ആപ്പീസുകൾ ഉണ്ട. വണ്ടികൾ പോകുന്നത റെയിലിന്മേൽകൂടിയാണ. രണ്ടു വണ്ടികളേയുള്ളു. അവയെ വലിയ ഒരു ചങ്ങലയുടെ രണ്ടററത്തു, കോൎത്തിരിക്കയാണ. മുകളിൽ നില്ക്കുന്ന വണ്ടി താഴത്തേക്ക പുറപ്പെട്ടുമ്പോൾ അതു മററെ വണ്ടിയെ മേല്പോട്ട വലിക്കുന്നു. അതിന്റെ ഘനംകൊണ്ട കീഴോട്ടുവരുന്ന വണ്ടി സാവധാനത്തിലെ താഴോട്ടേക്ക വരുകയുള്ളു. ഈ വിദ്യകൊണ്ട രണ്ടു വണ്ടിയും ഒരെ വേഗതയിൽ തന്നെ താഴത്തേക്കും മെല്പോട്ടും സഞ്ചരിക്കുന്നു.

വിദ്യാഭ്യാസത്തിലും, ഭരണസമ്പ്രദായത്തിലും സ്വിസർലണ്ട യൂറോപ്പിലെ മറെറല്ലാ രാജ്യങ്ങളേക്കാളും ഉയൎന്നനില്ക്കുന്നുണ്ടെന്നു പറഞ്ഞുവെല്ലോ. ഈ രണ്ടു വിഷയത്തെ പററീട്ടും എന്റെ നാട്ടുകാർ നല്ലവണ്ണം അറിഞ്ഞിരിക്കേണ്ടതാണെന്നുള്ള വിശ്വാസത്തോടുകൂടിയാണ ഞാൻ ഓരോ രാജ്യങ്ങളുടെ സ്ഥിതിയെ വിവരിക്കുമ്പോഴും ഈ രണ്ടു സംഗതികളും വിടാതെ എഴുതുന്നത. പൌരന്മാരുടെ നിലയിൽ നമ്മുടെ കൃത്യത്തെ നിൎവ്വഹിക്കേണ്ടതിന്ന നമുക്ക ത്രാണിയുണ്ടാക്കിതീൎക്കുന്നത വിദ്യാഭ്യാസമാണ. ഒരു രാജ്യത്തെ ജനങ്ങളുടെ വിദ്യാഭ്യാസത്തിന്നനുസരിച്ചിരിക്കും അവരുടെ മററുള്ള അഭിവൃദ്ധിയെല്ലാം. അഭിവൃദ്ധിക്കു ഇടവരുന്നത വിദ്യാഭ്യാസം സിദ്ധിച്ചവരുടെ എണ്ണം വൎദ്ധിച്ചതുകൊണ്ട മാത്രം അല്ല. ആ വിദ്യാഭ്യാസത്തിന്റെ ഗുണത്തെ പററി കൂടി ആലോചിക്കേണ്ടതുണ്ട. രാജ്യത്തിന്റെ സ്ഥിതിക്കു പററിയതായിരിക്കണം രാജ്യക്കാൎക്കു കൊടുക്കുന്ന വിദ്യാഭ്യാസം. പ്രാഥമികവിദ്യാഭ്യാസം സ്വിസർലണ്ടിൽ നിൎബ്ബന്ധമാണ. ആറു വയസ്സിന്നും, പതിന്നാലു വയസ്സിന്നും മദ്ധ്യേ ആറുകൊല്ലം സ്കൂളിൽ ചേൎന്ന സകല കുട്ടികളും പഠിക്കണം. ഇതു കഴിഞ്ഞാൽ ഓരോ തൊഴിലുകൾക്കാവശ്യമായ പഠിപ്പുകൾ പഠിക്കുവാനായുള്ള സ്കൂളുകളിലേക്കു പോകും. 35 ലക്ഷം ജനങ്ങൾ മാത്രമുള്ള ഈ ചെറിയരാജ്യത്തിൽ ആറു സൎവ്വകലാശാലകൾ ഉണ്ട. മുപ്പത്തൊന്നര കോടി ജനങ്ങളിൽ അധികമുള്ള നമ്മുടെ രാജ്യത്തെ സ്ഥിതി ആലോചിച്ചുനോക്കുക! എഴുതുവാനും, വായിക്കുവാനും നിശ്ചയമുള്ളവർ ഇവിടെ നൂററിന്നു എത്രവീതം ഉണ്ട? അങ്ങിനെ നിശ്ചയമുള്ളവരിൽതന്നെ പ്രത്യേകതൊഴിലുകൾക്കു വേണ്ടതായ വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവർ എത്രയുണ്ട? വിദ്യാഭ്യാസവിഷയത്തിലേക്കായി ചിലവുചെയ്യുന്ന ഓരോ ഉറുപ്പികയും നാട്ടിലെ അഭ്യുദയത്തിന്നുള്ള അസ്തിഭാരത്തിന്റെ ഓ

രോ കല്പകളായി വിചാരിക്കണം. സ്വിസർലണ്ടിലെ വിദ്യാഭ്യാസത്തിൻെറ ഗുണംകൊണ്ട ഇംഗ്ലണ്ടിൽനിന്ന അനേകായിരം കുട്ടികൾ കൊല്ലംതോറും ഇവിടെ വന്ന പഠിക്കുന്നു.

ഇത്ര ഉയൎന്നതരം വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവർ അവരുടെ യോഗ്യത രാജ്യഭരണരീതിയിൽ കാണിക്കാതിരിക്കുമൊ? ഇരിപത്തൊന്ന വയസ്സ പ്രായം തികഞ്ഞ സകല പുരുഷനും രാജ്യകാൎയ്യങ്ങളിൽ വോട്ടുചെയ്യാൻ അധികാരമുണ്ട. ഇവിടെ രാജാവില്ല. കൊല്ലംതോറും ഒരാളെ പ്രസിഡെണ്ടായി തിരഞ്ഞെടുക്കയാണ രാജ്യത്തെ 21 കൻട്ടോൺസ് (Cantons) ആയി പകുത്തിരിക്കുന്നു. ഈ ഓരൊ കൻട്ടോണിന്നും (ജില്ലക്കും) അതാതിൻെറ അതൃത്തിക്കുള്ളിലുള്ള ഭരണത്തെ സംബന്ധിച്ചേടത്തോളം മിക്ക കാൎയ്യങ്ങളിലും സകല അധികാരവും ഉണ്ട. അതുകൊണ്ട ഓരോ ജില്ലയിലെ നിയമത്തിന്നും, നടവടികൾക്കും അല്പാല്പം വ്യത്യാസം കാണാം. ചില ജില്ലകളിൽ കുലക്കുററത്തിന്ന മരണശിക്ഷയുണ്ട. ചില ജില്ലകളിൽ ഇതു നടപ്പില്ല.

ഈ ജില്ലകളിൽനിന്നെല്ലാം പ്രതിനിധികളെ തിരഞ്ഞെടുത്ത സ്വിസർലണ്ടിനെ ഒന്നായി സംബന്ധിക്കുന്ന കാൎയ്യങ്ങളെ ആലോചിക്കുവാനുള്ള വലിയസഭ തലസ്ഥാനമായ ബെൺ പട്ടണത്തിലാണ കൂട്ടുന്നത. അന്യരാജ്യങ്ങളോടുള്ള ഏടവാട, പട്ടാളം, തീവണ്ടി, തപാൽ ഈ കാൎയ്യങ്ങളെ പററിയ അധികാരമെല്ലാം ഈ സഭക്കാകുന്നു. ഈ സഭയിലെ മെമ്പ്രമാൎക്ക ഒരു ദിവസം സഭയിൽ ഹാജരാകുന്നതിന്ന വഴിച്ചിലവിന്നപുറമെ 12 കയോളം പ്രതിഫലം കിട്ടുന്നുണ്ട. ഈ സഭയിൽനിന്ന ഏഴ ആളുകളെ മന്ത്രിമാരാക്കി തിരഞ്ഞെടുക്കുന്നു. ഇവർ ഓരോരുത്തൎക്ക കൊല്ലത്തിൽ 480 പവൻ ശമ്പളം ഉണ്ട. ഇവരുടേയെല്ലാം മേലാളിയായി സ്വിസർലണ്ടരാജ്യത്തിൻെറ രാജാവായിരിക്കുന്നത അവിടത്തെ പ്രസിഡെണ്ടാണ. ഇദ്ദേഹത്തിന്ന

കൊല്ലത്തിൽ 540 പവനെ ശമ്പളമുള്ളൂ. ഈ സഭയിലും, കോടതികളിലും സ്വിസർലണ്ടിൽ സംസാരിച്ചുവരുന്ന മൂന്നു ഭാഷകളും സംസാരിക്കാം. ലോകത്തിലെ പരിഷ്കൃതരാജ്യങ്ങളിലെ രാജ്യഭരണസമ്പ്രദായങ്ങളിൽവെച്ച സ്വിസർലണ്ടിലെ സമ്പ്രദായം ഒരു ഉയൎന്ന സ്ഥാനത്തെ പ്രാപിച്ചിട്ടുണ്ടെന്നു സംശയമില്ല.

രാജ്യഭരണസമ്പ്രദായം ഇങ്ങിനെയാണെങ്കിൽ പട്ടാളത്തിന്റെ സ്ഥിതി ഇതിലും കേമമാണ്. പഠിക്കുന്ന കാലത്തു തന്നെ ആൺകുട്ടികളെ കവാത്തു ശീലിപ്പിക്കുകയും, വെടിവെക്കുവാൻ പഠിപ്പിക്കുകയും ചെയ്യുന്നു. പഠിപ്പുകാലം കഴിഞ്ഞു, പിന്നെ പട്ടാളപഠിപ്പിന്നു പരിചയിക്കുവാനുള്ള സമയംവരുമ്പോൾ ആദ്യകാലത്തുണ്ടായ പരിചയം അവൎക്ക വളരെ സഹായമായിനിൽക്കും. 20 വയസ്സ തികഞ്ഞാൽ പുരുഷന്മാരെല്ലാം 65 ദിവസം പട്ടാളപഠിപ്പ പരിചയിക്കണം. പിന്നീട 45 വയസ്സവരെ കൊല്ലത്തിൽ 11 ദിവസവും ശീലിക്കണം. ഈ ഏൎപ്പാട്ടുകൊണ്ട പുരുഷന്മാൎക്കെല്ലാം, യുദ്ധംവരുന്ന കാലത്ത, തങ്ങളുടെ രാജ്യത്തെ രക്ഷിക്കുവാൻ സന്നദ്ധരാകുവാൻ സാധിക്കും.

സ്വിസർലണ്ടിൽ പകുതിയിൽ അധികവും ജനങ്ങൾ കൃഷിക്കാരാണ്. കൃഷിസ്ഥലങ്ങളെല്ലാം എത്ര വൃത്തിയിൽ വെച്ചിരിക്കുന്നു!

ഇങ്ങിനെയുള്ള രാജ്യത്തായിരുന്നു ഞങ്ങൾ അഞ്ചാഴ്ചയോളം താമസിച്ചത. രണ്ടു ദിവസത്തിലകം പോകുവാൻ തരമാകും എന്നിങ്ങിനെ വിചാരിച്ച ദിവസം വളരെ കഴിഞ്ഞു. അവസാനം ഇംഗ്ലണ്ടിലേക്ക നടങ്ങുവാനുള്ള ഒരുക്കങ്ങൾ തെയ്യാറായി എന്നറിഞ്ഞപ്പോൾ തടവിൽനിന്ന വെളിയിലേക്ക വരുമ്പോൾ ഉണ്ടാകുന്ന സന്തോഷംപോലെ തോന്നി. എത്ര സുഖവും, സൌകൎയ്യവും, സമൃദ്ധിയും ഉള്ള രാജ്യമായിരുന്നാലും അ

വിടെനിന്ന ഇഷ്ടംപോലെ പോകുവാൻ സാധിക്കാതിരുന്നാൽ അതു തടവിന്നു തുല്യം തന്നെ. ആ നിലക്ക ഞങ്ങൾ ഈ വൎത്തമാനത്തെ എപ്രകാരം സ്വീകരിച്ചുവെന്ന വിവരിക്കേണ്ടതില്ലല്ലൊ.

സ്വിസർലാണ്ട വിട്ടതും ഇംഗ്ലണ്ടിലേക്കുള്ള മടക്കത്തിൽ വഴിക്കൽ കണ്ടതും ഇനിയത്തെ അദ്ധ്യായത്തിൽ വിവരിക്കാം.

## 7-ാം അദ്ധ്യായം.

### ഇംഗ്ലണ്ടിലേക്ക മടങ്ങുമ്പോൾ വഴിക്കൽ കണ്ടതും അനുഭവിച്ചതും.

തന്റെ മനസ്സിന്റെ സ്ഥിതിക്കനുസരിച്ചാണ മനുഷ്യൻ ചുറ്റുമുള്ള ലോകത്തെ കാണുന്നത. മനസ്സിൽ വ്യസനം തിങ്ങിയിരിക്കുന്ന സമയം ലോകമെല്ലാം അന്ധകാരമായി തോന്നുന്നു. മനസ്സിൽ സന്തോഷം നിറഞ്ഞിരിക്കുന്ന സമയം ലോകവും തന്റെ ഒന്നിച്ച ആഹ്ലാദിക്കുന്നുണ്ടെന്ന തോന്നും. 1914 ആഗസ്തമാസം 29-ാംനു- ഇൻറർലാക്കനിൽ ഉദിച്ചതായ സൂൎയ്യൻ, മഞ്ഞിനെ നീക്കുന്നതുപോലെ, ഏതൊരുത്തന്റെ ഹൃദയത്തിൽനിന്നും മൌഢ്യത്തെ നീക്കാതിരിക്കുന്നതല്ല. പക്ഷെ മൌഢ്യത്തെ ലേശമെങ്കിലും സൂചിപ്പിക്കുന്ന ഒരു മുഖമെങ്കിലും അന്നു രാവിലെ അവിടെ കൂടിയിരുന്ന യാത്രക്കാരിൽ കണ്ടില്ല. അന്ധകാരം നീങ്ങി. ഞങ്ങളുടെ ഗ്രഹപ്പിഴയും തീൎന്നു. മേഘത്താൽ അല്പമെങ്കിലും മറക്കപ്പെടാതെ സൂൎയ്യഭഗവാൻ അതാ ഇൻറർലാക്കനിലെ ഒരു പൎവ്വതത്തിന്നരികെ പ്രത്യക്ഷമായി. മനസ്സിൽ യാതൊരു കുണ്ഠിതവും കൂടാതെ ഇൻറർലാക്കനിലെ തീവണ്ടി ആപ്പീസ്സിൽ ഞങ്ങളും തെയ്യാറായി. രണ്ടു കൂട്ടരും തങ്ങളുടെ ദീൎഘയാത്രക്ക സന്തോഷത്തോടുകൂടി ഒരുങ്ങി. വഴിക്കൽ മേഘങ്ങളുടെ ഭയം ഇല്ലാതെ തന്റെ അന്നെത്തെ യാത്ര

അവസാനിപ്പിക്കുവാൻ തരമാകുമെന്ന വിചാരം സൂഷ്മനും, വഴിക്കൽ അധികം ബുദ്ധിമുട്ടും, അപകടവും കൂടാതെ ഇംഗ്ലണ്ടിൽ എത്തുവാൻ സാധിക്കുമെന്ന ആശംസ ഞങ്ങൾക്കും ഒരുപോലെ ഉണ്ടായിരുന്നു. ആപത്തിൽനിന്ന അഭയം തന്ന ഇൻററർലാക്കിനോട യാത്ര പറഞ്ഞു രാവിലെ ആറു മണി സമയം അവിടെനിന്ന ഞങ്ങൾ പുറപ്പെട്ടു.

വഴിക്കൽ ഭക്ഷണസാധനങ്ങൾ വല്ലതും കിട്ടുവാൻ പ്രയാസമാണെന്നും, മൂന്നോ, നാലോ ദിവസത്തിന്ന ആവശ്യമായ ഭക്ഷണസാധനങ്ങളും, കുടിക്കുവാനുള്ള വെള്ളവും കയ്യിൽ എടുക്കേണ്ടതാണെന്നും ഞങ്ങൾക്ക മുമ്പുതന്നെ അറിവുതന്നിരുന്നു. ഇങ്ങിനെ കെട്ടിയെടുത്തിരുന്ന സാധനങ്ങൾ സാധാരണ ഭക്ഷണസമയത്തുണ്ടാകുന്ന പദാൎത്ഥങ്ങൾക്ക പകരം എത്ര തന്നെ ഉപകരിക്കും! വഴിക്കൽ ഒന്നുരണ്ട സ്ഥലത്തുനിന്ന ഇംഗ്ലണ്ടിലേക്ക മടങ്ങുന്ന വേറെയും ചില യാത്രക്കാർ ഞങ്ങളുടെ ഒരുമിച്ച കൂടി. 12 മണി സമയം ഞങ്ങൾ സ്വിസർലണ്ടിൻെറയും ഫ്രാൻസിൻെറയും അതൃത്തിസ്ഥലമായ ജിനിവാ (Geneva) യിൽ എത്തി. യുദ്ധകാലത്ത അതൃത്തിസ്ഥലങ്ങൾ കടക്കുമ്പോൾ വല്ലരെ പരിശോധന കഴിക്കുക സമ്പ്രദായമാണ. വണ്ടി ജിനിവാ ആപ്പീസിൽ എത്തിയപ്പോൾ അവിടെ എല്ലാവരെയും ഇറക്കി അല്പം ദൂരെയുള്ള ഫ്രഞ്ച് ജിനിവാ ആപ്പീസിലേക്ക നടത്തിച്ചുകൊണ്ടുപോയി. അവരവരുടെ സാമാനം അവരവർ എടുക്കുക എന്നല്ലാതെ കൂലിക്കാരെയൊ, പോൎട്ടർമാരെയൊ ആപ്പീസിൽ കണ്ടില്ല. ഒരാപ്പീസിൽനിന്ന മററെ ആപ്പീസിലേക്ക പോകുന്ന വഴിക്ക ഇരുവശത്തും തോക്കും, കുന്തവും ആയി പട്ടാളം നിരന്നു നിൽക്കുന്നു. ഇവർ ഓരോ യാത്രക്കാരെയും നല്ലവണ്ണം പരിശോധന ചെയ്തതിന്നുശേഷം മാത്രം അവിടെനിന്നു പോകുവാൻ അനുവദിക്കും. ഇതെല്ലാം കഴിഞ്ഞു വണ്ടി നിൎത്തിയ സ്ഥലത്ത എത്തുവാൻ വളരെ താമസം വേണ്ടിവന്നു. ഇന്നിന്നവർ വ

ണ്ടിയിൽ ഇന്നിന്ന സ്ഥലത്ത ഇരിക്കണം എന്ന നിശ്ചയിച്ചിരുന്നു. ഇന്ന പെട്ടിയിൽ ഇത്രാമത്തെ സ്ഥലം എന്ന ഓരോരുത്തരുടെ ശീട്ടിലും കുറിച്ചുതന്നിട്ടുണ്ട. അതുകൊണ്ട ആൎക്കും സ്ഥലം കിട്ടാതെ വന്നില്ല. ഓരോ മുറിയിൽ എട്ടെട്ടാളുകൾ ഉണ്ടായിരുന്നു. വെറുതെ ഇരിക്കാം എന്നല്ലാതെ കിടക്കുവാൻ യാതൊരു നിവൃത്തിയും ഉണ്ടായിരുന്നില്ല. പക്ഷെ വണ്ടിയുടെ ഒരററത്തുനിന്ന മറെറ അററംവരെ പോകാം. ഈ സൌകൎയ്യമാണ യാത്രയുടെ ബുദ്ധിമുട്ടിനെ അല്പമെങ്കിലും കുറച്ചിരുന്നത.

ഇങ്ങിനെയെല്ലാമുള്ള ഒരുക്കത്തോടുകൂടിയായിരുന്നു ഞങ്ങൾ ജിനീവയിൽനിന്ന പുറപ്പെട്ടത. ഇവിടെനിന്ന പിന്നെയുണ്ടായിരുന്ന യാത്രയെല്ലാം ഫ്രാൻസിൽകൂടി ആയിരുന്നു. വഴിക്കൽ തീവണ്ടിപ്പാതയിൽ അവിടവിടെ പട്ടാളങ്ങൾ നിൽക്കുന്നതും, മൈതാനങ്ങളിൽ തമ്പടിച്ചു താമസിക്കുന്നതും, ചില സ്ഥലങ്ങളിൽ ഇവർ കവാത്തെടുക്കുന്നതും കണ്ടിട്ടും ഇപ്പോൾ ഈ രാജ്യത്ത യുദ്ധമാണൊ എന്ന സംശയം തീരുന്നില്ലെങ്കിൽ, ചില ആപ്പീസുകളിൽ എത്തിനോക്കിയാൽ ഇതു തീരെ ഇല്ലാതാകും. എത്രയൊ വണ്ടികളിൽ പട്ടാളങ്ങൾക്കു തീനിന്നാവശ്യമായ മൂരികളെ നിൎത്തിയിരിക്കുന്നു. മൂരികൾക്കു തിന്നുവാൻ വൈക്കോലും അവസാനമില്ലാതെ കൂട്ടിയിരിക്കുന്നു. യുദ്ധകളത്തിലേക്കു കൊണ്ടുപോകുവാനുള്ള ഒരു സംഘം പട്ടാളക്കാരെ ഇതാ വണ്ടിയിൽ കയററി തെയ്യാറാക്കി നിൎത്തിയിരിക്കുന്നു. മുറിയേററ പട്ടാളക്കാരെ മറെറാരു വണ്ടിയിൽ കൊണ്ടുവന്നിരിക്കുന്നു. ഇവൎക്കു വേണ്ടത അന്വേഷിപ്പാനുള്ള ഉദ്യോഗസ്ഥന്മാരും, ഇവരെ ശുശ്രൂഷിക്കുവാനുള്ള യുവതികളും ആപ്പീസിൽ അങ്ങോട്ടും, ഇങ്ങോട്ടും ഓടിക്കൊണ്ടിരിക്കുന്നു. യുദ്ധാവശ്യത്തിലേക്കായി കയ്യിൽ പാത്രവും എടുത്തു പണംപിരിക്കുവാൻ നടക്കുന്ന സ്വദേശസ്നേഹികളായ സ്ത്രീകളുടെ തിരക്കു എല്ലാ ആപ്പീസുകളിലും കാണാം. വണ്ടി ഓടിക്കൊണ്ടിരിക്കുമ്പോൾ വഴിക്കൽ കാണുന്ന കാഴ്ചയും, നിൽക്കു

മ്പോൾ ആപ്പീസിൽ കാണുന്ന കാഴ്ചയും, ഈ രാജ്യത്തിലെ ജനങ്ങൾ ഒരു മഹായുദ്ധത്തിൽ ഏൎപ്പെട്ടിട്ടുണ്ടെന്ന വെളിവായി തെളിയിച്ചിരുന്നു.

വണ്ടി വളരെ സാവധാനത്തിലാണ പോയിരുന്നത എങ്കിലും വഴിക്കൽ ഇങ്ങിനെ ഓരോന്ന കണ്ടിരുന്നതുകൊണ്ട വഴിയാത്ര വളരെ മടുപ്പായി തോന്നിയില്ല. ഭക്ഷണസാധനങ്ങൾ മൂന്നു ദിവസത്തെ ആവശ്യത്തിന്നാണ എടുത്തിരുന്നത. എങ്കിലും പുറപ്പെട്ട മൂന്നുനാല മണിക്കൂറു കഴിയുമ്പോഴെക്ക ഇവയുടെ അടി കണ്ടുതുടങ്ങി. ഒരു ആപ്പിളിന്റെയും, ഒരു ബിസ്കറ്റിന്റെയും, ഒരു ഗ്ലാസ വെള്ളത്തിന്റെയും വലിയ വില ഇപ്പോൾ മാത്രമാണ അറിയുവാൻ ഇടയായത. ഞങ്ങളുടെ കയ്യിൽ ഉണ്ടായിരുന്നത കുറെ മുറിയേററ പട്ടാളക്കാൎക്കും, കുറെ കൂടെയുണ്ടായിരുന്ന യാത്രക്കാൎക്കും ഓഹരിവെക്കുകയാലാണ ഇത്ര ക്ഷണം അവസാനിക്കുവാൻ ഇടയായത. വൈകുന്നേരം ലിയോൺസ് (Lyons) എന്ന സ്ഥലത്ത എത്തും, അവിടെ എത്തിയാൽ ഒരുസമയം വല്ലതും വാങ്ങുവാൻ കിട്ടും എന്ന കേൾക്കുകയാൽ ക്ഷമയോടുകൂടി ആ സ്ഥലത്ത എത്തുന്ന സമയത്തെ കാത്തിരുന്നു. നാലര മണി സമയം ഞങ്ങൾ ഇവിടെ എത്തി. ഇംഗ്ലണ്ടിലേക്ക വളരെ ജനങ്ങളെ കൊണ്ടുപോകുന്ന വണ്ടി വരുന്നുണ്ടെന്ന കേട്ടിട്ട ലിയോൺസ് ആപ്പീസിൽ ജനങ്ങൾ വന്നു തിരക്കിയിരിക്കുന്നു. ആപ്പീസ എത്തുന്നതിന്ന കുറെ മുമ്പു തന്നെ പാതയുടെ ഇരുവശത്തും സ്ത്രീകളും, കുട്ടികളും സംഘംചേൎന്നുനിന്ന ആഹ്ലാദത്തോടുകൂടി ആൎപ്പുവിളിക്കുന്നു. വണ്ടി ആപ്പീസിൽ എത്തിയപ്പോൾ അവിടെ ഉണ്ടായിരുന്ന ജനങ്ങൾ കാണിച്ച സന്തോഷത്തിന്ന കണക്കില്ല. തങ്ങളുടെ സന്തോഷത്തെ ഒട്ടും ഒതുക്കം കൂടാതെ വെളിയിൽ കാണിക്കുക പരന്ത്രീസുകാൎക്കുള്ള സ്വഭാവമാണ. ഈ മഹായുദ്ധത്തിൽ തങ്ങളുടെ സഖികളായ ബ്രിട്ടീഷുകാരാണ വണ്ടിയിൽ വരുന്നത. ഇതിലധികം

ഇനി അവൎക്ക വേറെ വല്ലതും ആവശ്യമാണൊ? ഹസ്തതാഡനവും, ആൎപ്പുവിളിയും കൊണ്ട ആപ്പീസ മുഴങ്ങുന്നു. സ്ത്രീകളും, പുരുഷന്മാരും, കുട്ടികളും ഒന്നായി ചേൎന്ന 'ബ്രിട്ടീഷ ഭൂപാലമംഗളം' പാടുന്നു. അതു കഴിഞ്ഞ ഉടനെ ഫ്രാൻസകാരുടെ 'സ്വദേശമംഗളം' എല്ലാവരുംകൂടി ചൊല്ലുന്നു. ഇടക്കിടെ വീവ്‌ലി ഫ്രാൻസെ (Vive Le Francai) (ഫ്രാൻസ ജയിച്ചാലും!) വീവ് ലി ആംഗ്ലിക്ക (Vive Le Anglica) (ഇംഗ്ലണ്ട ജയിച്ചാലും) എന്ന ഉച്ചത്തിൽ നിലവിളിക്കുന്നു. കാണുന്നവൎക്കെല്ലാം തങ്ങളുടെ രാജ്യത്തിലെ ചെറിയ കൊടി സമ്മാനം കൊടുക്കുന്നു. പുഷ്പങ്ങൾ കൊണ്ടുവന്ന കുപ്പായത്തിൽ തറക്കുന്നു. ആപ്പീസിൽ എത്തിയ ഉടനെ ഇതെല്ലാം കണ്ടതുകൊണ്ട വിശപ്പും, തളൎച്ചയും കുറെ നേരം അറിഞ്ഞിരുന്നില്ല. ഭക്ഷണം കഴിക്കുവാൻ അടുത്ത ഒരു സ്ഥലം ഉണ്ടെന്നു കേട്ടു. വയറും, മടിശ്ശീലയും ഒരുപോലെ ഒഴിഞ്ഞിരിക്കുന്നു. സാധനങ്ങൾക്കാണെങ്കിൽ സാധാരണ സമയത്തുള്ളതിൽ നാലഞ്ചിരട്ടി വില. എന്നാൽകൂടി ധാരാളം കിട്ടുവാനും പ്രയാസം. ഞങ്ങളുടെ കയ്യിൽ ഉണ്ടായിരുന്ന പണം ഒരാൾക്ക ഭക്ഷണത്തിന്നുതന്നെ തികയുകയില്ല. പലേ ദിക്കിലെയും നാണ്യങ്ങൾ ശേഖരിച്ചിട്ടുണ്ടായിരുന്നത കയ്യിൽ എടുത്തിരുന്നു. അതിന്റെ കൂട്ടത്തിൽ ജൎമ്മനിയിലെ ഒരു സ്വൎണ്ണനാണ്യവും ഉണ്ടായിരുന്നു. വിശപ്പടക്കീട്ട മറെറ കാൎയ്യമെല്ലാം എന്ന നിശ്ചയിച്ച, ഈ നാണ്യം മാറികിട്ടുന്നപക്ഷം, അടുത്തുള്ള സ്ഥലത്തുചെന്ന ഭക്ഷണംകഴിക്കുവാൻ തീൎച്ചപ്പെടുത്തി. അവിടെ ചെന്നുചോദിച്ചപ്പോൾ ആ നാണ്യം എടുക്കില്ല. പക്ഷെ നിങ്ങൾ ഭക്ഷണം വെറുതെ കഴിച്ചാലും വേണ്ടില്ല എന്നായി. അതിന്നു ഞങ്ങൾക്കു മനസ്സുണ്ടായില്ല. അതുകൊണ്ട കയ്യിൽ ചുരുക്കമായി ഉണ്ടായിരുന്ന പരന്ത്രീസനാണ്യത്തിന്റെ അവസ്ഥക്ക കിട്ടിയ ഭക്ഷണത്തെയും അനുഭവിച്ച വിശപ്പടങ്ങി എന്ന നാട്യത്തോടുകൂടി ഞങ്ങൾ വണ്ടിയിലേക്ക മടങ്ങിവന്നു

ആറുമണിക്ക ലിയോൺസിൽനിന്ന പുറപ്പെട്ടു. രാത്രി മുഴുവൻ 'കാളരാത്രി'യായി തന്നെ കഴിഞ്ഞു. വഴിക്കൽ വളരെ സൂക്ഷിച്ച പോകേണ്ടതുകൊണ്ട വണ്ടി സാവധാനത്തിലാണ സഞ്ചരിച്ചിരുന്നത. അല്പം ഇരുന്നും, ഉടനെ എഴുനീററും, ജനലിൽക്കൂടി പുറത്തേക്ക നോക്കിയും പിറെറ ദിവസം എവിടെ എത്തുവാൻ തരമാകുമൊ എന്ന വിചാരിച്ചും, കൂടെയുണ്ടായിരുന്നവരുടെ പലതരത്തിലുള്ള പരിഭ്രമത്തെ കണ്ടു ചിലപ്പോൾ ചിരിച്ചും, ചിലപ്പോൾ വ്യസനിച്ചും, ഇടക്കിടെ വാച്ചെടുത്ത സമയം നോക്കിയും, ഇങ്ങിനെ കഴിച്ചുകൂട്ടി രാത്രിയെല്ലാം. ആഗസ്ത മാസമായിരുന്നതിനാൽ ഉഷ്ണത്തിന്നും ഒട്ടും കുറവില്ല. വണ്ടിയിലുള്ള തിരക്കുകൊണ്ട ഇത ഒന്നുകൂടി അധികമായിരിക്കുന്നു. ഉറക്കവും, ഭക്ഷണവും തൃപ്തികരമാകുംവണ്ണം ഇല്ലാതിരുന്നതിനാൽ പിറെറ ദിവസം രാവിലെ ഒരു സ്ഥലത്തെത്തി എല്ലാവരും വണ്ടിയിൽനിന്ന പുറത്തേക്ക വന്നപ്പോൾ ആരാണ അധികം ക്ഷീണിച്ചിരുന്നത എന്നറിവാൻ പ്രയാസം. സാധാരണകാലത്ത ഫ്രാൻസിൽക്കൂടി സഞ്ചരിക്കുവാൻ എന്തെല്ലാം സൌകൎയ്യങ്ങൾ ഉണ്ട! ഇപ്പൊഴത്തെ സ്ഥിതിയൊ! ഒരു പാത്രം കാപ്പി കിട്ടുവാൻ പ്രയാസം! ആപ്പീസിൽ ഒരിടത്ത രണ്ടു സ്ത്രീകൾ കാപ്പി വിൽക്കുന്നു. അവിടെ എന്തു തിരക്ക! എന്തു വില വേണമെങ്കിൽ കൊടുക്കുവാൻ ചിലർ തെയ്യാറുണ്ട. എന്നാലും ഇഷ്ടംപോലെ കിട്ടുവാൻ പ്രയാസം. ഓരോ അവസ്ഥകൾ മനുഷ്യന്റെ സ്വഭാവത്തെയും, ഗൌരവത്തെയും എത്ര ക്ഷണത്തിൽ മാററുന്നു! ഇന്ത്യയിൽ അല്പകാലം സഞ്ചരിച്ചിരുന്ന ഒരു ഇംഗ്ലീഷുകാരൻ ആ രാജ്യത്തെ പററിയും, അവിടത്തെ ജനങ്ങളെ പററിയും അയാൾ എഴുതിയ ഒരു പുസ്തകത്തിൽ വിവരിച്ചുകൂട്ടത്തിൽ അവിടെയുള്ള സാധുക്കൾ നിലത്തിരിക്കുന്നതും, മുണ്ടു വിരിച്ചു കിടക്കുന്നതും, കഞ്ഞി കുടിക്കുന്നതും മററും കണ്ടിട്ട എത്ര സാധുവായാലും ഒരു വെള്ളക്കാരൻ ഇമ്മാതിരി സുഖംകൊണ്ട തൃപ്തിപ്പെടുകയില്ല എന്ന

അഭിപ്രായപ്പെട്ടിരിക്കുന്നു. ഫ്രാൻസിൽകൂടി വരുമ്പോൾ വണ്ടിയിൽ സ്ഥലമുള്ള ദിക്കിലെല്ലാം സ്ത്രീകളും, പുരുഷന്മാരും ചുരുണ്ടുകിടക്കുന്നതും, കാപ്പി വിൽക്കുന്ന സ്ഥലത്തുചെന്ന കുട്ടികളെപോലെ തിരക്കി 'എനിക്ക എനിക്ക' എന്നുപറഞ്ഞ പാത്രം കാണിക്കുന്നതും, വണ്ടിയിൽ സ്ഥലം പിടിക്കുവാനായി മുമ്പിൽ മുമ്പിൽ പായുന്നതും കണ്ടപ്പോൾ ആ ഇംഗ്ലീഷുകാരൻ പറഞ്ഞ അഭിപ്രായം എത്ര അടിസ്ഥാനമില്ലാത്തതാണെന്ന എന്റെ മനസ്സിൽ തോന്നി. അതാതുസമയത്തെ അവസ്ഥക്കനുസരിച്ചാണ മനുഷ്യന്ന സുഖം ഉണ്ടാകുന്നത.

അന്ന വൈകുന്നേരം മൂന്നുമണിക്ക ഞങ്ങൾ പാരിസിൽ എത്തി. ലിയോൺസിൽ ഉണ്ടായിരുന്ന തിരക്കിൽ അധികം ഉണ്ടായിരുന്നു ഇവിടെ. ജൎമ്മൻകാർ പാരിസിലേക്ക വരുവാനായി ശ്രമിച്ചിരുന്ന കാലമായിരുന്നു അപ്പോൾ. പാരിസിൽ ഞങ്ങൾ രണ്ട മണിക്കൂർനേരം താമസിച്ചു പിന്നെ അവിടെനിന്ന രാത്രിയിൽ എട്ടു മണിക്ക ഡീപ്പ് തുറമുഖത്തു വന്നുചേൎന്നു. ഞങ്ങൾക്ക ഇംഗ്ലണ്ടിലേക്ക പോകുവാനായി ഒരു കപ്പൽ അവിടെ വന്നിരുന്നു. രാത്രി മുഴുവൻ കപ്പലിൽ ആയിരുന്നു കഴിച്ചത. രാത്രിസമയം സഞ്ചരിക്കുന്നത രക്ഷക്കുറവാണെന്ന കരുതി പിറേറദിവസം രാവിലെ ഒമ്പത മണിക്കെ കപ്പൽ തുറമുഖത്തുനിന്ന പുറപ്പെട്ടുള്ളു. കാററും, തിരയും ഇല്ലാതെ തടാകംപോലെ ശാന്തമായി നിൽക്കുന്ന സമുദ്രത്തിൽകൂടി മൂന്ന മണിക്കൂർനേരം സഞ്ചരിച്ചു ഞങ്ങൾ ഫോൾക്കസ്റ്റണിൽ (Folkstone) ഇംഗ്ലീഷുകരയണഞ്ഞു. സ്വദേശത്ത രക്ഷയോടെ വന്നുചേൎന്ന ഇംഗ്ലീഷുകാരുടെ സന്തോഷത്തിന്ന അതിരുണ്ടായിരുന്നില്ല. അവിടെനിന്നു വണ്ടികയറി വൈകുന്നേരം നാലുമണിക്ക ലണ്ടനിൽ എത്തി ചുററും നോക്കിയപ്പോൾ ഇതു സ്വപ്നമൊ എന്ന തിട്ടപ്പെടുത്തുവാൻ പ്രയാസമായി തോന്നി. ഞങ്ങൾ കുറെ ദിവസ

ങ്ങൾക്കു മുമ്പ വിട്ടുപോയ സ്ഥിതി തന്നെയൊ ഇപ്പോഴും ലണ്ട നിൽ കണ്ടതു? ഇതിൻെറ ഉത്തരം വരുന്ന അദ്ധ്യായത്തിൽ എഴുതാം.

---

8-ാം അദ്ധ്യായം.

---

യുദ്ധകാലത്തു ലണ്ടനിലെ സ്ഥിതി.

ലണ്ടനിലെ സ്ഥിതിയെ പററി പൊതുവായി ഒരഭിപ്രായം പറയുവാൻ ഏതുകാലത്തും വളരെ പ്രയാസമാണ. പട്ടണത്തിൻെറ ഒരു ഭാഗത്ത ചെന്നുനോക്കിയാൽ ഉണ്ടാകുന്ന അഭിപ്രായത്തിന്ന നേരെ വിപരീതമായിട്ടാണ വേറെ ഒരു ഭാഗത്ത ചെന്നുനോക്കിയാൽ ഉണ്ടാകുന്നതായ അഭിപ്രായം. സമാധാന കാലത്ത ലണ്ടനിലെ സ്ഥിതി ഇങ്ങിനെയാണെങ്കിലും യുദ്ധം തുടങ്ങിയതിനുശേഷം പട്ടണത്തിലെ മിക്ക സ്ഥലങ്ങളിലും വന്നിരിക്കുന്നതായ ചില മാററങ്ങളെ തെരുവുകളിൽകൂടി നടന്നുനോക്കിയാൽ ക്ഷണത്തിൽ കണ്ടറിയാം.

'ലണ്ടനെ ഇപ്പോഴും കണ്ടാൽ ഇംഗ്ലീഷുകാർ ഒരു വലിയ യുദ്ധത്തിൽ ഏർപ്പെട്ടിട്ടുണ്ടെന്ന തോന്നുമൊ? വല്ല ഇളക്കവും ഇവിടെ കാണുന്നുണ്ടോ? പണ്ടത്തെപ്പോലെ തന്നെ ഇപ്പോഴും ലണ്ടൻ ഇരിക്കുന്നില്ലെ' എന്നിങ്ങിനെ പല ആളുകളും, ചില വൎത്തമാനക്കടലാസ്സുകളും ഘോഷിക്കുന്നത ഞാൻ കേട്ടിട്ടുണ്ട. ലഹളയും, ഇളക്കവും സാധാരണ കാണുക യുദ്ധം ആരംഭിക്കുന്ന സമയത്താണ. ആ ലഹളയും, ഇളക്കവും ഇവിടെയും ഉണ്ടായിരുന്നു. യുദ്ധം തുടങ്ങിയാൽ പിന്നെ അതിനെ വേണ്ടപോലെ അവസാനിപ്പിക്കുവാൻ ചെയ്യുന്ന ശ്രമങ്ങളുടെ ഫലത്തെ പുറത്തേക്ക കാണും. അതു ധാരാളം ലണ്ടനിലും കാണാം. ഇതെല്ലാം കണ്ടിട്ടും ലണ്ടൻ മുമ്പുണ്ടായിരുന്നപോലെ തന്നെ യാ

തൊരു വ്യത്യാസവും വരാതെ ദിവസത്തെ ജോലി നോക്കിവരു ന്നമെന്ന പറയുന്നവർ ഒന്നുകിൽ കണ്ണും, ചെകിട്ടും അടച്ചു ക ള്ളിച്ചുകൂട്ടി ഇതൊന്നും കാണാതെയും കേൾക്കാതെയും ഇരിക്കണം. അതല്ലെങ്കിൽ ആവശ്യമില്ലാത്ത ഗപ്പ് ഇതൊന്നും കാണുവാൻ ഇവരെ അനുവദിക്കാതിരുന്നിരിക്കണം. ഇതു രണ്ടും കൂടാതെ ലണ്ടനിൽ ഇപ്പോൾ വന്നിരിക്കുന്ന മാററങ്ങളെ കണ്ടറിയാതിരി ക്കുവാൻ ഒരുത്തന്ന അസാദ്ധ്യമാണെന്നുള്ളതിന്ന വാദമില്ല.

വീട്ടിനുള്ളിൽ ഇരിക്കുമ്പോഴും, വീട്ടിൽനിന്ന പുറത്തേക്കി റങ്ങി നാലുഭാഗം നോക്കിയാലും, അറിയാം ഈ രാജ്യക്കാർ ഒരു വലിയ യുദ്ധത്തിൽ ഏൎപ്പെട്ടിട്ടുണ്ടെ എന്നുള്ള വാസ്തവം. ജൎമ്മൻ കാരുടെ ദുഷ്ടവും, അവരുടെ അനീതിയും, അവർ ചെയ്യുന്ന അ തിക്രമങ്ങളും, ചെറിയ കുട്ടികൾ മുതൽ വൃദ്ധന്മാർവരെ എല്ലാവ രും ഒരുപോലെ പാട്ടു, പാടുന്നുണ്ട. ഭക്ഷണത്തിന്നിരിക്കുന്ന സമയത്തൊ, വെറുതെ ഇരുന്ന വൎത്തമാനം പറയുന്ന സമയ ത്തൊ, സംസാരത്തിൻെറ ഒരു വിഷയം ഇതുതന്നെ. വീട്ടിൽ നിന്ന വെളിക്കിറങ്ങിയാൽ ഉടനെ കാണുന്ന വണ്ടിയിൽ വലി യ അക്ഷരത്തിൽ എഴുതി പാറിച്ചിട്ടുണ്ടാകും 'പട്ടാളത്തിൽ ചേരു വിൻ! നിങ്ങളുടെ രാജാവും, രാജ്യവും നിങ്ങളുടെ സഹായത്തി ന്നായി ആവശ്യപ്പെടുന്നു' എന്ന. ഈ പരസ്യം ഒരു പ്രകാര ത്തിലല്ലെങ്കിൽ മറെറാരു പ്രകാരത്തിൽ നോക്കുന്ന ദിക്കിലെല്ലാം കാണാം. വണ്ടികളിലും, എടുപ്പുകളിലും, തോട്ടങ്ങളിലും, തെരു വുകളിലും, ഹോട്ടലുകളിലും, നാടകസ്ഥലങ്ങളിലും ഒരു സ്ഥല ത്തും ഈ പരസ്യം കാണാതെയിരിക്കയില്ല. ഈ പരസ്യം വൃ ഥാവായിട്ടില്ലെന്ന തെരുവുകളിൽകൂടി നടക്കുമ്പോൾ അറിയാം. പട്ടാളക്കാരുടെ ഉടുപ്പും ധരിച്ചു ഉലാത്തിക്കൊണ്ടിരിക്കുന്നവരെ എണ്ണമില്ലാതെ എല്ലാ സ്ഥലങ്ങളിലും കാണാം. ചിലപ്പോൾ വാദ്യഘോഷത്തോടുകൂടി സംഘസംഘമായി തെരുവിൽകൂടി

പോകുന്നുണ്ടാകും. പലപ്പോഴും ഒററ ഒററയായി അവിടവിടെ നടക്കുന്നുണ്ടാകും. യുദ്ധത്തിന്നു പൊകുവാൻ തെയ്യാറായിരിക്കുന്നവരാണ ഇവർ. യുദ്ധത്തിന്നു പോയി മുറിയേററു ചികിത്സക്കായി ഇവിടെ വന്നിരിക്കുന്നവരും എത്രയൊ ഉണ്ട. തുണിസ്ലിഖയും കെട്ടി, വടിയും കുത്തി, വഴിയിൽക്കൂടി പോകുന്ന ഈ കൂട്ടരെയും ഇടക്കിടെ കാണാം. പട്ടാളക്കാരെ വിട്ടു തെരുവിൽ കളിക്കുന്ന കുട്ടികളെ നോക്കുക! ഒരാൾ പടനായകൻ, മററവർ പട്ടാളക്കാർ. തോക്കും, വാളും എല്ലാം അവക്കും ഉണ്ട. പടനായകൻെറ കല്പനക്കനുസരിച്ചു ബാലന്മാരായ പട്ടാളക്കാർ കവാത്തെടുക്കുന്നു. തങ്ങളുടെ ചുററുമുള്ള സ്ഥിതിക്കനുസരിച്ചു എത്ര ക്ഷണത്തിൽ കുട്ടികൾ തങ്ങളുടെ കളിക്കുള്ള വിഷയങ്ങളും, കോപ്പുകളും മാറുന്നു! ചില ഷാപ്പുകളിൽ പട്ടാളക്കാരുടെ ഉടുപ്പുകൾ വിൽക്കുവാൻ വെച്ചിരിക്കുന്നു. പല ഷാപ്പുകളുടെ ഉമ്മറത്തും യുദ്ധവൎത്തമാനങ്ങൾ എഴുതി പററിച്ചിരിക്കുന്നു. ഇവ ശ്രദ്ധയോടും, ക്ഷമയില്ലായ്മയും വായിച്ചുകൊണ്ട നിൽക്കുന്ന ജനങ്ങളുടെ തിരക്കുകൊണ്ട തെരുവുകളുടെ ഇരുവശത്തുകൂടിയും തടസ്ഥമില്ലാതെ സൌകൎയ്യമായി നടക്കുവാൻ പ്രയാസം. അപ്പപ്പോൾ അറിയുന്ന വൎത്തമാനങ്ങളെ ഉറക്കെ പറഞ്ഞുംകൊണ്ട വൎത്തമാനകടലാസുകൾ വിൽക്കുവാനായി തെരുവിൽ നിൽക്കുന്ന കുട്ടികളുടെ എണ്ണവും വൎദ്ധിച്ചിരിക്കുന്നതായി തോന്നുന്നു. വാഹനങ്ങളുടെ എണ്ണങ്ങൾക്കൊ, ജനങ്ങളുടെ തിരക്കിന്നൊ യാതൊരു കുറവും ഇല്ല. ജനത്തിരക്ക മുമ്പുണ്ടായിരുന്നതിൽ ഒന്നുകൂടി വൎദ്ധിച്ചിട്ടുണ്ടൊ എന്ന സംശയം. യുദ്ധത്തിൻെറ ഘോരതയെ ഭയപ്പെട്ടു ബെൽജിയം, ഫ്രാൻസ ഈ രണ്ടു രാജ്യങ്ങളിൽനിന്നും ഇവിടെ വന്നിട്ടുള്ളവർ വളരെയുണ്ട. ഇങ്ങിനെ വന്നവൎക്ക തൽക്കാലം താമസിക്കുവാനായി ഏൎപ്പെടുത്തിട്ടുള്ള സ്ഥലങ്ങളിൽ ഈ കൂട്ടർ വന്നു വിഷാദിച്ചിരിക്കുന്നതും കാണാം. അവരുടെ മുഖങ്ങളും,

ധരിച്ചിരിക്കുന്ന വസ്ത്രങ്ങളും, അടുത്തു കാണുന്ന ഭാണ്ഡങ്ങളും, ക്ഷീണിച്ചിരിക്കുന്ന കുട്ടികളും ഇവർ പറയാതെ തന്നെ അവർ അനുഭവിച്ച സങ്കടങ്ങളെ വെളിപ്പെടുത്തുന്നുണ്ട. ലണ്ടനിലെ ചില പ്രധാനഭാഗങ്ങളിൽകൂടി നടക്കുമ്പോൾ പരന്ത്രീസുഭാഷ സംസാരിക്കുന്നത കേൾക്കാതെ നാലടി ഒന്നിച്ചുനടക്കുവാൻ സാധിക്കയില്ല. അന്യരാജ്യക്കാരായ അത്ര ജനങ്ങൾ ഇവിടെ വന്നുചേൎന്നിരിക്കുന്നു. ഭക്ഷണസാധനങ്ങൾ കഴിക്കുവാനുള്ള ഏതെങ്കിലും ഒരു സ്ഥലത്ത ചെന്നുനോക്കുക. ഭക്ഷണവും കഴിച്ചു ചുരുട്ടും വലിച്ച് യുദ്ധവൎത്തമാനത്തെപ്പററി വാദിക്കുന്ന എത്ര ആളുകളെ കാണാം. വൎത്തമാനം പറയുമ്പോഴെല്ലാം ഒരു വിഷയം ഇതായിരിക്കും, 'ജൎമ്മനി ചെയ്തിട്ടുള്ള അതിക്രമങ്ങൾ'. ഇതു കേൾക്കാതെ ഒരു ദിവസമെങ്കിലും ലണ്ടനിൽ കഴിച്ചുകൂട്ടുവാൻ ഇപ്പോൾ പ്രയാസം.

തെരുവുകളിൽനിന്ന വിട്ട് ഒഴിഞ്ഞ സ്ഥലങ്ങളിലും, പൂങ്കാവുകളിലും ചെന്നുനോക്കിയാൽ അവിടെ കാണുന്ന കാഴ്ച അല്പം വ്യത്യാസപ്പെട്ടിട്ടാണ. എത്ര സഭകളാണ ഓരോ മൂലക്കായി കൂടിയിരിക്കുന്നത. യുദ്ധം തുടങ്ങുന്നതിന്നു മുമ്പും ഈവക സ്ഥലങ്ങളിൽ ഇങ്ങിനെ സഭ കൂടിയിരിക്കുന്നതു കാണാം. പക്ഷേ ഓരോ സ്ഥലത്തും ഓരോ വിഷയത്തെ പററിയായിരിക്കും വാദം. ചിലർ മതസംബന്ധമായ പ്രസംഗങ്ങൾ ചെയ്യുന്നുണ്ടാകും, ചിലർ ഭരണസംബന്ധമായ കാൎയ്യങ്ങളെ പററി പറയുന്നുണ്ടാകും, ചിലർ സ്ത്രീസ്വാതന്ത്ര്യത്തെ പററി ഘോഷിക്കുന്നുണ്ടാകും ഇങ്ങിനെ പലേടത്തും വിവിധവിഷയങ്ങളെ പററിയായിരിക്കും വാദം. ഇപ്പോൾ ആ സംശയമൊന്നും ഇല്ല. എല്ലാ സ്ഥലത്തും വിഷയം ഒന്നുതന്നെ. 'യുദ്ധം' 'യുദ്ധം' ഈ ശബ്ദമെ എവിടെ ചെന്നാലും കേൾക്കു. പൂങ്കാവിന്റെ മററൊരു ഭാഗത്ത പുതിയ പട്ടാളക്കാരെ കവാത്ത ശീലിപ്പിക്കുന്നുണ്ടാകും. പ്രാസംഗികന്മാരു

ടെ വാദ്ധ്യാടിയും, കവാത്തുകാരൻെറ നിലവിളിയുംകൊണ്ടു ഉദ്യാനങ്ങൾ മുഴങ്ങുന്നു. ഇവരുടെ ലഹളയിൽനിന്ന മാറി കുറെ ദൂരം പോയാൽ മാത്രമെ പക്ഷികളുടെ ശബ്ദം കേൾക്കുകയുള്ളു. കൊല്ലംതോറും അനവധി പക്ഷികൾ ഇവിടെനിന്ന ജൎമ്മനിക്കും, അവിടെനിന്ന ഇങ്ങോട്ടും വരുക പതിവുണ്ടത്രെ. ഈകൊല്ലം ഇവയുടെ എണ്ണവും വൎദ്ധിച്ചിരിക്കുന്നു. ഇംഗ്ലീഷുകാരും ജൎമ്മൻകാരുമായി വിരോധമാണെങ്കിലും, ഇംഗ്ലീഷുപക്ഷികളും ജൎമ്മനിയിൽനിന്നു വന്ന പക്ഷികളും വളരെ ഐക്യത്തോടുകൂടി ഇവിടെ പാൎത്തുവരുന്നു. എന്നുമാത്രമല്ല, മനുഷ്യർ തമ്മിലുള്ള ഈ മത്സരത്തെ അവർ പുഛിക്കുന്നതായി തോന്നുന്നു. ഫ്രാൻസിൽനിന്നു വന്നിട്ടുള്ള ചില പക്ഷികൾ പീരങ്കിതോക്കിൻെറ ശബ്ദം പോലെയുള്ള ശബ്ദങ്ങൾ പുറപ്പെടുവിക്കുന്നുവെന്ന പക്ഷിവൎഗ്ഗങ്ങളെ പററി സൂക്ഷ്മമായി അറിയുന്ന ഒരാൾ പറഞ്ഞിരിക്കുന്നു. പ്രധാനപ്പെട്ട എടുപ്പുകളും, തീവണ്ടി ആപ്പീസുകളും, പാലങ്ങളും, നിറച്ച തോക്കു ചുമലിൽവെച്ച പട്ടാളങ്ങൾ കാത്തുകൊണ്ടിരിക്കുന്നു. ആ വഴിക്കു പോകുന്നവർ അവരുടെ ചോദ്യങ്ങൾക്കു ഉത്തരം പറയാതിരിക്കുകയൊ, നിൽക്കുവാൻ പറഞ്ഞാൽ നിൽക്കാതിരിക്കുകയൊ ചെയ്താൽ ഉടനെ വെടിവെക്കും. ഇതു എഴുതിയപ്പോൾ ഒരിക്കൽ എനിക്കു അനുഭവിപ്പാൻ ഇടവന്ന ഒരു സംഭവം ഓൎമ്മയിൽ വരുന്നു. ഒരു ദിവസം വൈകുന്നേരം ഞങ്ങൾ മൂന്നാളുകൾകൂടി നടക്കുവാനായിപോയി. നേരം ഇരുട്ടായി. അധികദൂരം കാണുവാൻ പ്രയാസമായി. നല്ലവണ്ണം പരിചയമുള്ള വഴിയായിരുന്നതുകൊണ്ടു വൎത്തമാനവുംപറഞ്ഞു ഞങ്ങൾ നടന്നിരുന്നു. ഒരു പാലത്തിൻെറ സമീപം എത്താറായപ്പോൾ എവിടെനിന്നൊ ഒരു ശബ്ദം കേട്ടു. എന്തെന്നറിയാതെ പിന്നെയും ഞങ്ങൾ മുന്നോട്ടു നടന്നു. പിന്നെയും കേട്ടു അതേശബ്ദം തന്നെ. അപ്പോൾ അവിടെ നിന്നു. ഉടനെ വന്നു മൂ

ന്നാമത്തെ കല്പന. അപ്പോൾ ഞങ്ങൾക്കു കാൎയ്യം മനസ്സിലായി. ആ പാലം കാക്കുന്ന പട്ടാളക്കാരൻെറ ശബ്ദമാണ. നിങ്ങൾ ആരാണ? അവിടെ നിൽക്കുവിൻ! എന്ന വിളിച്ചുപറഞ്ഞതാ യിരുന്നു. ആ സ്ഥലം ഇപ്പോൾ കാക്കുന്നാണ്ടെന്നുള്ള വിവരം ഞങ്ങൾ അറിഞ്ഞിരുന്നില്ല. മൂന്നു പ്രാവശ്യം ആ പട്ടാളക്കാ രൻ വിളിച്ചുപറഞ്ഞിട്ട ഞങ്ങൾ നിന്നില്ലായിരുന്നുവെങ്കിൽ തീ ൎച്ചയായും വെടി കൊള്ളുമായിരുന്നു.

രാത്രിസമയത്താണ ലണ്ടനു വന്ന വ്യത്യാസത്തെ വല്ലാ തെ അറിയുന്നത. നാടകങ്ങളും, മറ്റുള്ള വിനോദങ്ങളും മുമ്പു ണ്ടായിരുന്നപോലെ തന്നെ നടക്കുന്നു. എങ്കിലും രാത്രിസമയം ലണ്ടനിൽ സാധാരണ കാണുന്ന ബഹളം ഒന്നു ചുരുങ്ങിയതാ യി തോന്നുന്നു. നിരത്തുകളിലും, ഷാപ്പുകളുടെ പുറത്തും, തെരു വുകളിലും വെളിച്ചം തീരെ ഇല്ലെന്നുതന്നെ പറയാം. രാത്രി, പ കൽപോലെ ശോഭിച്ചിരുന്ന ലണ്ടൻ ഇപ്പോൾ ശത്രുക്കളുടെ ആ കാശവിമാനത്തെ ഭയപ്പെട്ട് ഇരുട്ടിൽ തന്നെ രാത്രി കഴിച്ചുകൂട്ടേ ണ്ടിവന്നിരിക്കുന്നു. യുദ്ധം തുടങ്ങുന്നതിനുമുമ്പ ലണ്ടനെ രാത്രി സമയം കണ്ടിരുന്ന ഒരാൾ ഇപ്പോൾ ഇവിടെ വരുന്നതായാൽ ഈ പട്ടണത്തെ തിരിച്ചറിയുമെന്നുതോന്നുന്നില്ല. നിരത്തുകളിൽ അവിടവിടെ മങ്ങികാണുന്ന വെളിച്ചങ്ങളും, ശത്രുക്കളുടെ ആകാ ശവിമാനങ്ങൾ വരുന്നുണ്ടൊ എന്ന ആകാശത്തിലേക്കു തിരി ച്ചുനോക്കി അറിയുവാനുള്ള സെൎച്ച്ലൈററും (Search Light) അ ല്ലാതെ ലണ്ടനിലെ അന്ധകാരത്തെ കുറക്കുവാനായി വേറെ യാ തൊന്നും ഇല്ല. രാത്രിയിൽ ഒരുമണി സമയത്തുകൂടി തുറന്നുക ണ്ടിരുന്ന മദ്യഷാപ്പുകൾ ഇപ്പോൾ അസ്തമിച്ച് അധികം താമ സിക്കാതെ അടച്ചുകാണുന്നു. എന്നാലും, കുടിച്ചു മത്തന്മാരായി രിക്കുന്ന ചിലരെ രാത്രിസമയങ്ങളിൽ ഇപ്പോഴും ലണ്ടനിൽ കാ ണാം. കുടി നിൎത്തേണ്ടതിന്നായി പല വഴികളും ഗവൎമ്മെണ്ട

നോക്കിവരുന്നു. നിർബ്ബന്ധമല്ലാതെ, ഉപദേശം, ഇതിനെ വളുരെ കുറക്കുമെന്നു തോന്നുന്നില്ല. കളവും ലണ്ടൻപട്ടണത്തിൽ ചുരുങ്ങിവന്നിരിക്കുന്നു. യുദ്ധം എല്ലാററിനെയും ബാധിക്കുന്നതുകൊണ്ടു സാധനങ്ങൾക്കെല്ലാം വില കയറിയിരിക്കുന്നു. പകൽ സമയത്തു നോക്കിയാലും, രാത്രിസമയത്തു നോക്കിയാലും ലണ്ടനിൽ ഇങ്ങിനെ മുമ്പു കാണാത്ത ചില മാററങ്ങളെ കാണാം. രാജ്യത്തിൻെറ ഗ്രഹപ്പിഴ തീരുന്നതുവരെ തൻെറ മൌഢ്യവും തീരുന്നതല്ലെന്നു ലണ്ടൻ നല്ലവണ്ണം അറിഞ്ഞതായി തോന്നുന്നു. ഇതെല്ലാം കണ്ടിട്ടും ലണ്ടൻ മുമ്പിലത്തെപ്പോലെ തന്നെ ഇരിക്കുന്നുവെന്നു ആർ പറയും?



## അഞ്ചാം ഭാഗം.

### പാശ്ചാത്യപരിഷ്കാരം.

പാശ്ചാത്യരാജ്യങ്ങളിലെ ചില വിശേഷങ്ങളെ പററിയും, ആചാരസമ്പ്രദായങ്ങളെ പററിയും, ജനങ്ങളുടെ സ്വഭാവത്തെ പററിയും അറിഞ്ഞതിനുശേഷം ഇനി നമുക്ക ആലോചിക്കുവാനുള്ളത ഏതൊരു സംഗതിയിലാണ പാശ്ചാത്യരാജ്യങ്ങൾ നമ്മുടെ രാജ്യത്തിൽനിന്ന തീരെ വ്യത്യാസപ്പെട്ടിരിക്കുന്നത എന്നാണ. നമ്മുടെ രാജ്യത്ത നടപ്പില്ലാത്തതായ പല അവസ്ഥകളും യൂറോപ്പുരാജ്യങ്ങളിൽ കാണുന്നുണ്ടെന്ന ഇതിനുമുമ്പ വായിച്ച ഭാഗങ്ങളിൽനിന്ന വായനക്കാർ ഗ്രഹിച്ചിരിക്കാം. ഇങ്ങിനെയുള്ള ആചാരസമ്പ്രദായങ്ങളിൽനിന്നും, ജനങ്ങളുടെ വാസനകളിൽനിന്നും, അവരുടെ ആലോചനയുടെ പോക്കിൽനിന്നും ആണ ആ രാജ്യങ്ങളിലെ പരിഷ്കാരത്തെ പററി നാം അഭിപ്രായപ്പെടേണ്ടത. പാശ്ചാത്യപരിഷ്കാരത്തെ പററി വളരെ ആഘോഷിച്ചും, പ്രശംസിച്ചും അവിടങ്ങളിലെ ജനങ്ങളും, നമ്മുടെ നാട്ടിൽ ചിലരും, പറഞ്ഞുകേൾക്കുന്നത ഒട്ടും അസാധാരണയല്ലല്ലൊ. ഈ പ്രശംസക്ക പാശ്ചാത്യപരിഷ്കാരം എത്രമാത്രം അർഹിക്കുന്നുണ്ട? ഈ പരിഷ്കാരത്തിന്ന ഉണ്ടെന്ന പറയുന്ന ഗുണങ്ങൾക്ക എത്രമാത്രം വാസ്തവം ഉണ്ട? ഇതാണ നാം ഇനി സൂക്ഷ്മമായി ചിന്തിക്കേണ്ടത.

പാശ്ചാത്യപരിഷ്കാരത്തെ പററി പറയുന്നതിന്ന മുമ്പായി 'പരിഷ്കാരം' എന്ന വാക്കിന്ന നാം എന്ത അർത്ഥമാണ ധരിക്കേണ്ടത എന്നുകൂടി അറിഞ്ഞിരിക്കണം. ഇപ്പോൾ സാധാരണയാ

യി ഉപയോഗിച്ചുവരുന്ന രീതി കാണുമ്പോൾ ഈ വാക്കിന്റെ അൎത്ഥം ശരിയായി പലരും ഗ്രഹിച്ചിട്ടുണ്ടോ എന്ന സംശയമാണ. മിക്കവരും പരിഷ്ക്കാരം എന്ന വാക്കിന്ന ഉൽകൃഷ്ടപരിഷ്ക്കാരം എന്നാണ അൎത്ഥം ധരിച്ചുകാണുന്നത. ഇതു തിരെ അബദ്ധമാണ. പരിഷ്ക്കാരം ഉൽകൃഷ്ടവും ആയിരിക്കാം, നികൃഷ്ടവും ആയിരിക്കാം. അതു ഏതിൽപെട്ടതാണെന്ന ആ പരിഷ്ക്കാരത്തിന്റെ ഫലംകൊണ്ട മാത്രമെ നിജപ്പെടുത്തുവാൻ സാധിക്കയുള്ളു. പരിഷ്ക്കാരരാജ്യമെന്നും, പരിഷ്ക്കാരം ഇല്ലാത്ത രാജ്യമെന്നും ഓരോ രാജ്യങ്ങളെ പററി പറയുന്നത ശരിയല്ല. ഓരോ രാജ്യത്തിന്റെ പൂൎവ്വചരിത്രത്തിന്നനുസരിച്ചും, ചുററുമുള്ള ഭാഗങ്ങളുടെ അവസ്ഥപോലെയും, ജനങ്ങളുടെ സ്വഭാവത്തെ ആസ്പദിച്ചും അവിടെ ചില നടവടികളും, സമ്പ്രദായങ്ങളും, സാഹിത്യവും, ബോധവും ആ രാജ്യക്കാരുടെ ഇടയിൽ ഉണ്ടായിതീരുന്നു. ഇതെല്ലാംകൂടി ഒന്നായി ചേൎന്ന ഒരു സ്ഥിതിക്കാണ ആ രാജ്യത്തിലെ പരിഷ്ക്കാരമെന്ന പറയുന്നത. ഒരുവിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിലുള്ള നടവടികളും, സമ്പ്രദായങ്ങളും, സാഹിത്യവും എല്ലാ രാജ്യങ്ങളിലും ഉള്ളതുകൊണ്ട പരിഷ്ക്കാരവും എല്ലാ രാജ്യങ്ങളിലും ഉണ്ട. ഇപ്രകാരം ഒരുകാലത്ത ഒരു രാജ്യത്തിലെ പരിഷ്ക്കാരത്തെപ്പററി ആലോചിച്ചാൽ അതിനെ ആ കാലത്തു ആ രാജ്യത്തിലെ നിവാസികൾ നന്നെന്നു വിചാരിക്കുന്ന ആചാരങ്ങളും, സമ്പ്രദായങ്ങളും, നടവടികളും, ആലോചനകളും, ആഗ്രഹങ്ങളും പ്രതിബിംബിച്ചുകാണുന്ന ഒരു കണ്ണാടിയായി വിചാരിക്കണം. ഇതുകൊണ്ട വരുന്നത ഒരു രാജ്യത്തുള്ള ഒരാളുടെ നടവടി നല്ലതെന്നും ചീത്തയെന്നും പറയുന്നതും, അയാളുടെ ആഗ്രഹങ്ങൾ പാപമാണ അല്ലെങ്കിൽ പരിശുദ്ധമാണ എന്ന അഭിപ്രായപ്പെടുന്നതും, ആ കാലത്തുള്ള ഒരു ഗ്രന്ഥം രസകരമാണ അല്ലെങ്കിൽ ത്യാജ്യയോഗ്യമാണ എന്ന തോന്നുന്നതും ആ കാലത്തുള്ള പരിഷ്ക്കാരത്തെ മാതൃകയായി വെച്ചിട്ടാണ. മനുഷ്യന്റെ

ആലോചനകൾക്കും മററും പല സംഗതികൾകൊണ്ടും ഓരോ കാലത്തു മാററം വരുവാൻ ഇടയുള്ളതുകൊണ്ടു അതിന്നനുസരിച്ചു പരിഷ്ക്കാരവും മാറിവരും. ഇങ്ങിനെ ലോകത്തിൽ ഓരോ രാജ്യത്തിലും ഓരോ പ്രകാരത്തിലുമുള്ള പരിഷ്ക്കാരം കാണുന്നുണ്ടെങ്കിലും പല സ്ഥലങ്ങളിലും നിവസിക്കുന്ന മനുഷ്യരുടെ ശ്രമം എല്ലാം ഒന്നുതന്നെ. അതു ജന്മസുഖസാഫല്യം വരുത്തുവാനുള്ള ശ്രമംതന്നെ. ഈ സാദ്ധ്യത്തിന്നായി പലരും പലപ്രകാരത്തിൽ യത്നിക്കുന്നു. ഈ യത്നത്തിന്റെ ഫലമായി പല സ്ഥലത്തും പല പരിഷ്ക്കാരവും ഉത്ഭവിച്ചുവരുന്നു.

മനുഷ്യന്നു ജന്മസൌഖ്യം പൂൎത്തിയായി ഉണ്ടാകേണമെങ്കിൽ മനുഷ്യനിൽ സഹജമായ മൂന്നു കാൎയ്യങ്ങളുടെ നിവൃത്തി വരണം. എപ്പോൾ ഈ മൂന്നു കാൎയ്യങ്ങളും സാധിക്കുവാനുള്ള അവസരം മനുഷ്യന്നു ലഭിക്കുന്നുവൊ അപ്പോൾ ജന്മസൌഖ്യവും പൂൎത്തിയായി എന്നു വിചാരിക്കാം. ഈ കാൎയ്യങ്ങൾ ഏവയെന്നു പറയാം.

മനുഷ്യനും താണജന്തുക്കളും ആയുള്ള പ്രധാനവ്യത്യാസം മനുഷ്യന്റെ വിശേഷബുദ്ധിയാണ. ഈ വിശേഷബുദ്ധിയുടെ പ്രേരണകൊണ്ടു മനുഷ്യൻ എപ്പോഴും അറിവിനെ ആഗ്രഹിക്കുന്നു. തന്റെ സ്ഥിതിയെന്തു, ലോകത്തിന്റെ സ്ഥിതിയെന്തു, ജീവിതത്തിന്റെ രഹസ്യം എന്തു എന്നിങ്ങിനെയുള്ള പല ആലോചനകളും ലോകമുണ്ടായമുതൽ മനുഷ്യനിൽ വിടാതെ നില നിന്നുവന്നിട്ടുണ്ടു. പ്രകൃതിയുടെ രഹസ്യത്തെ എത്രകണ്ടു അറിഞ്ഞാലും അവസാനിപ്പിക്കുവാൻ സാധിക്കുന്നതല്ലല്ലൊ. മനുഷ്യന്നു ഇങ്ങിനെ ഏതെല്ലാം തരത്തിൽ അറിയുവാൻ തരമുണ്ടൊ അതിന്നായുള്ള ദാഹം എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കും. ശമിപ്പിക്കുന്തോറും അതു അധികമായിക്കൊണ്ടിരിക്കും. ഇതാണ ജ്ഞാനദാഹത്തിന്നുള്ള വിശേഷം. ഇങ്ങിനെ അറിവിന്നായി ആഗ്രഹിക്കുന്ന അവസരത്തിൽ ആ ആഗ്രഹനിവൃത്തി വരുത്തു

വാൻ സാധിക്കുന്നതിൽനിന്നാണ ഒരു തരത്തിലുള്ള സൌഖ്യം ഉണ്ടായിതീരുന്നത. ഈ ആഗ്രഹത്തിൻെറ ഫലമായിട്ടാണ പല ഗ്രന്ഥങ്ങളും, ഗ്രന്ഥങ്ങളിൽ കാണാത്ത പല അറിവും ലോകത്തിൽ ഉണ്ടായിട്ടുള്ളത. മേല്പറഞ്ഞതുതന്നെ ചുരുക്കി പറയുന്നതായാൽ, മനുഷ്യൻെറ ബുദ്ധിക്ക വിസ്തീൎണ്ണവും, അഗാധവും എത്രകണ്ട വരുത്തുവാൻ സാധിക്കുമൊ അത്രകണ്ട വരുത്തുവാനുള്ള തരവും, അവസരവും ഉണ്ടായിരിക്കണം. അതാണ ജന്മസൌഖ്യത്തിന്നുള്ള ഒന്നാമത്തെ വഴി.

ഇതുകൊണ്ടുമാത്രം ആയില്ല. ബുദ്ധിക്ക ബലം വന്നതുകൊണ്ടമാത്രം ജന്മസൌഖ്യം വന്നതായി വിചാരിക്കുവാൻ പാടില്ല. ഹൃദയത്തിന്ന അലിവും, ആൎദ്രയും, ശുദ്ധതയും കൂടി വരണം. ഈ ഗുണം മനുഷ്യന്നില്ലാതിരുന്നാൽ ലോകത്തിൽ കഴിച്ചുകൂട്ടുന്നതിന്ന പ്രയാസമായിരിക്കും. മനുഷ്യന്ന ഗുണം വൎദ്ധിക്കുന്തോറും തൻെറ ഹൃദയം തൻെറ സഹജീവികളുടെ സുഖദുഃഖങ്ങളിൽ അനായാസേന പങ്കുകൊള്ളുന്നു. ഈ അനുകമ്പയാണ മനുഷ്യന്നുള്ള മറെറാരു വിശേഷഗുണം. ഈ ഗുണം ബലമായി കാണുന്നത ജന്മസൌഖ്യത്തിൻെറ മറെറാരു ലക്ഷണമാണ.

ജന്മസൌഖ്യത്തിന്ന മൂന്നാമതായി ആവശ്യമായിട്ടുള്ളത ദേഹത്തെ സംബന്ധിച്ചാണ. ഭൂമിയിൽ നമ്മുടെ കാലം കഴിക്കേണ്ടതിന്ന ദേഹത്തിന്ന പല സൌകൎയ്യങ്ങളും ആവശ്യമാണ. ആ സൌകൎയ്യങ്ങൾ എത്രകണ്ട കൂടുന്നുവൊ അത്രകണ്ട ദേഹസൌഖ്യം നമുക്കുണ്ടാകും. പാൎക്കുവാൻ നല്ല വീടു, സഞ്ചരിക്കുവാൻ സൌകൎയ്യമുള്ള വാഹനങ്ങൾ, നിൎഭയമായി രാജ്യത്ത പാൎക്കുവാനുള്ള തരം, അവനവൻെറ പ്രവൃത്തിക്കനുസരിച്ച പ്രതിഫലം വാങ്ങുവാനുള്ള മാൎഗ്ഗം എന്നിങ്ങിനെ തുടങ്ങി പല സൌകൎയ്യങ്ങളും ആവശ്യമാണെല്ലൊ. ഈ സൌകൎയ്യങ്ങളെല്ലാമാണ ദേഹസൌഖ്യത്തെ ഉണ്ടാക്കുന്നത. ജന്മസൌഖ്യം പൂൎത്തി

യാകേണമെങ്കിൽ ദേഹസൌഖ്യവും മുൻപറഞ്ഞ രണ്ടു ഗുണങ്ങളോട്ടുകൂടി ചേരണം.

ഇങ്ങിനെ ബുദ്ധിക്ക വിശാലതയും, ഹൃദയത്തിന്ന ശുദ്ധതയും, ദേഹത്തിന്ന സൌഖ്യവും ഉണ്ടായിവന്നാൽ മാത്രം ജന്മസൌഖ്യം പൂർത്തിയായി എന്ന പറയാം. ഈ സൌഖ്യത്തെ ഉണ്ടാക്കവാനുള്ള ഓരോ ഏർപ്പാട്ടുകളാണ ഒരു രാജ്യത്തെ ആചാരങ്ങളും, സമ്പ്രദായങ്ങളും, ആ രാജ്യത്തുണ്ടായിട്ടുള്ള ഗ്രന്ഥങ്ങളും. ഇതിനെല്ലാംകൂടിയാണ ആ രാജ്യത്തെപരിഷ്കാരമെന്നപേരപറയുന്നതും. ജന്മസൌഖ്യത്തിന്ന ആവശ്യമായ മൂന്നു കാൎയ്യങ്ങളേയും പൂൎണ്ണമായി ആ രാജ്യത്തെ ആചാരനടവടി സമ്പ്രദായങ്ങളും മററും സാധിപ്പിക്കുന്നതായാൽ ആ രാജ്യത്തെ പരിഷ്കാരത്തിന്ന പരിപൂൎണ്ണത പ്രാപിച്ചു എന്ന പറയാം. വല്ല വിധത്തിലും കുറവുണ്ടെങ്കിൽ പരിഷ്കാരം താണനിലയിലാണ നിൽക്കുന്നത എന്ന പറയണം. പരിഷ്കാരം ഏറിയതെന്നും കുറഞ്ഞതെന്നും പറയുന്നത ഈ മൂന്നു കാൎയ്യങ്ങളും ഏറുകയൊ കുറയുകയൊ ചെയ്യുന്നതുകൊണ്ടാണ.

പരിഷ്കാരം എന്ന വാക്കിൻെറ അൎത്ഥവും, പരിഷ്കാരത്തിൻെറ ലക്ഷണവും മേല്പറഞ്ഞ പ്രകാരം മനസ്സിലാക്കിയാൽ പാശ്ചാത്യരാജ്യങ്ങളിലെ പരിഷ്കാരം എത്രത്തോളം മേൽ വിവരിച്ച ലക്ഷണത്തോട യോജിക്കുന്നുണ്ടെന്ന നമുക്ക ആലോചിച്ചു നോക്കാം.

ജന്മസൌഖ്യത്തിന്നാവശ്യമായ ഒന്നാമത്തെ സംഗതിയെ സംബന്ധിച്ചേടത്തോളം പാശ്ചാത്യന്മാർ വളരെ കടന്നു നിൽക്കുന്നുണ്ടെന്ന സമ്മതിക്കാതെ നിവൃത്തിയില്ല. ഇപ്പോഴത്തെ അവസ്ഥ വിചാരിച്ചുനോക്കിയാൽ അവരും നമ്മളും ആയി യാതൊരു സാമ്യവും ഇല്ല. ദിവസേന ഓരോ വിഷയത്തെ പററി അനേകം പുസ്തകങ്ങൾ അച്ചടിച്ചു പുറത്താക്കുന്നു. പ്രകൃതിയുടെ ഓരോ രഹസ്യങ്ങളെ കണ്ടറിഞ്ഞ കാലംകഴിക്കുന്ന മഹാന്മാർ ആ

രാജ്യങ്ങളിൽ എത്രയൊ ഉണ്ട. ഇങ്ങിനെ ജ്ഞാനസമ്പാദനത്തിന്നായി ഒരുങ്ങുന്നവരെ സഹായിക്കുവാൻ ആ നാട്ടിലെ ജനങ്ങളും ഒരുങ്ങുന്നുണ്ട. ഈ കാൎയ്യത്തിൽ നമ്മുടെ സ്ഥിതി കുറെ അമാന്തമാണ. പണ്ടുണ്ടായ ഗ്രന്ഥങ്ങളും മറ്റും അല്ലാതെ ലോകത്തിലെ ജ്ഞാനാഭിവൃദ്ധിക്ക നവീനകാലങ്ങളിൽ വളരെ സഹായം ചെയ്വാൻ നമ്മളാൽ സാധിച്ചിട്ടുണ്ടെന്ന പറയുവാൻ വഴി കാണുന്നില്ല. ഇത കേവലം നമ്മുടെ മടികൊണ്ട ഉണ്ടായിട്ടുള്ളതല്ല. ഏതൊരവയവത്തിന്നും ബലം വരേണമെങ്കിൽ അതിനെ ഉപയോഗിക്കുവാനുള്ള അവസരം ഉണ്ടാകണം. അവസരം കുറഞ്ഞുവന്നാൽ ബലവും കുറഞ്ഞുവരും. ഇങ്ങിനെ അവസരം കുറയുകകൊണ്ടാണ നമ്മുടെ ജ്ഞാനശക്തി ചില വിഷയങ്ങളിൽ ക്ഷീണിച്ചുകിടക്കുന്നത. അത കേവലം നശിച്ചിട്ടില്ല. അവസരം അധികരിച്ചുവരുന്തോറും പണ്ടുണ്ടായിരുന്ന ശക്തിയും പുനൎജ്ജീവിച്ചുവരും. ഏതായാലും ഈ വിഷയത്തിൽ പാശ്ചാത്യന്മാർ ഇപ്പോൾ നമ്മെക്കാൾ അതിരുകടന്ന നില്ക്കുന്നുണ്ടെന്ന സംശയംകൂടാതെ പറയാം.

ഹൃദയശുദ്ധിയെ സംബന്ധിച്ചേടത്തോളം അഭിപ്രായപ്പെടുവാനും അധികം സംശയിക്കേണമെന്നില്ല. ധൎമ്മരാജ്യം, പുണ്യഭൂമി എന്നും മറ്റും ഭാരതഖണ്ഡത്തെ പറ്റി പറയുന്നതിൽ യാതൊരു തെറ്റും ഇല്ല. യൂറോപ്പിൽ ഏതുരാജ്യത്ത ഇങ്ങിനെ ഭിക്ഷുക്കളെ ആദരിക്കുന്നു? യൂറോപ്പിൽ എവിടെ നമ്മുടെ രാജ്യത്ത കാണുന്നതുപോലെ കുടുംബബന്ധം കാണുന്നു? ജന്തുക്കളെ ഇത്ര അനുകമ്പയോടുകൂടി വിചാരിച്ചുവരുന്നത പാശ്ചാത്യന്മാരുടെ നാട്ടിൽ ഉണ്ടൊ? ബുദ്ധൻ ജനിച്ചതും, തന്റെ പരിശുദ്ധമായ സിദ്ധാന്തങ്ങളെ ഘോഷിച്ചതും, ഈ പുണ്യഭൂമിയിൽ അല്ലെ. അശോകമഹാരാജാവിന്റെ മഹത്തായ കല്പനകളും, നിശ്ചയങ്ങളും ഉണ്ടായിട്ടുള്ളതും ഈ രാജ്യത്തല്ലെ. തങ്ങളുടെ ദിനചരിയിൽകൂടി മതത്തെ അവലംബിച്ചിരിക്കുന്ന ജനങ്ങൾ പ്രാ

യേണ സഹൃദയന്മാരായി തീരുന്നത അത്ഭുതമാണൊ? ഇപ്പോൾ ഈ ഗുണത്തിന്ന ചില കാരണവശാൽ അല്പം കുറവു തട്ടീട്ടുണ്ടെങ്കിലും പ്രായേണ ഹൃദയശുദ്ധി നമ്മുടെ നാട്ടിലുള്ളവൎക്ക കൂടും എന്നാണ എന്റെ താഴ്മയായ അഭിപ്രായം.

ഇനി ദേഹസൌഖ്യത്തിന്നുള്ള ഏൎപ്പാട്ടുകളെ പററി വിചാരിച്ചുനോക്കുക. ഇതിന്ന പാശ്ചാത്യന്മാരോട കിടപിടിക്കുവാൻ നമ്മാൽ പ്രയാസമാണ. ദേഹസൌഖ്യത്തിന്നാവശ്യമായ എണ്ണങ്ങളെ ഉണ്ടാക്കുവാനുള്ള സാമൎത്ഥ്യം അവൎക്ക കലശലാണ. അവരുടെ സൌഖ്യമെല്ലാം ഇതിലാണ ഇരിക്കുന്നത. ഇതിൽ വളരെ ശ്രദ്ധവെച്ച ഈ വഴിക്കാണ അവരുടെ പോക്ക കാണുന്നത. പാശ്ചാത്യരാജ്യങ്ങളിൽ കാണുന്ന അഭിവൃദ്ധിയെല്ലാം സൂക്ഷ്മത്തിൽ ഈ ഒരു ആവശ്യത്തിലാണ ആശ്രയിച്ചിരിക്കുന്നത. ഇത ആദ്യംമുതൽക്കു തന്നെ പാശ്ചാത്യന്മാൎക്കുള്ള ഗുണമൊ, ദോഷമൊ ആണെന്ന പറഞ്ഞുകൂട. നാലഞ്ചു നൂററാണ്ടിന്ന ഇപ്പുറമാണ ഇത ഇവരിൽ വിശദമായി കാണുന്നത. ദേഹസൌഖ്യത്തിൽ അതിരുകടന്ന ലയിക്കുന്ന ഒരാൾക്ക എന്തു കിട്ടിയാലും തൃപ്തിവരില്ല. പിന്നെയും പിന്നെയും പുതിയതായ ഓരോ മാൎഗ്ഗങ്ങളെ തേടുവാൻ തുടങ്ങും. കാണുന്ന മറെറല്ലാ വിഷയങ്ങളും അയാൾ ഈ ഒരു ആവശ്യത്തിന്നായി ഉപയോഗപ്പെടുത്തും. അയാൾ മററുള്ളവരുടെ വേദനയും, ദണ്ഡവും അറിയുകയില്ല. തന്റെ ദേഹസൌഖ്യത്തെ മാത്രം എപ്പോഴും ആലോചിക്കുന്നതുകൊണ്ട മററുള്ളവരുടെ സ്ഥിതിയെ പററി ആലോചിക്കുവാനുള്ള അവസരം അയാൾക്കില്ല. സാധാരണമനുഷ്യരിൽ കാണുന്ന ഈ ദോഷം ചിലപ്പോൾ ചില രാജ്യക്കാരിലും പൊതുവായി കാണാം. ഇങ്ങിനെ സുഖാനുഭവത്തിന്നുള്ള ആഗ്രഹം അധികമായിവന്നാൽ അതിന്നുള്ള ഉപകരണങ്ങൾ ശേഖരിക്കുകയായി. ഈ ആഗ്രഹം എത്ര തൃപ്തിവരുത്തിയാലും അടങ്ങാത്തതാണല്ലൊ. ഇതിന്റെ ഫലമായിട്ടാണ പാശ്ചാത്യരാജ്യ

കേരള സാഹിത്യ അക്കാദമി

ങ്ങളിലെ കച്ചവടത്തിന്ന പ്രബലത വന്നതും, പാശ്ചാത്യന്മാർ ധനസമ്പാദനമാർഗ്ഗം തേടി അന്യരാജ്യങ്ങളിലേക്ക പോകുവാൻ തുടങ്ങിയതും. നെയിത്തുശാലകളിലും മററു കൈത്തൊഴിലുകൾ ചെയ്യുന്ന ഓരോ സ്ഥലങ്ങളിലും ചെന്നുനോക്കിയാൽ ധനത്തിന്നായുള്ള ഈ മോഹം ആ രാജ്യത്തിലെ ജനങ്ങളുടെ മററു ചില ഗുണങ്ങളെ എങ്ങിനെ കെടുത്തിരിക്കുന്നു എന്ന തോന്നിപ്പോകും. ജ്ഞാനത്തെ ഉപയോഗപ്പെടുത്തുന്നതെല്ലാം സുഖത്തിന്റെ ആവശ്യത്തിലേക്കാണ. ധനത്തിന്നുള്ള ആഗ്രഹവും, സുഖാനുഭവത്തിന്നുള്ള മോഹവും അധികമായി വന്നതുകൊണ്ട അത സ്വാത്മത്തെ ഉത്ഭവിപ്പിച്ച് ഹൃദയത്തിന്റെ പരിശുദ്ധതയെ കുറക്കുകയും ചെയ്യുന്നു. ശരിയായ പരിഷ്ക്കാരത്തിന്റെ മൂന്ന ലക്ഷണങ്ങളിൽ മൂന്നാമത്തേതിന്നാണ പാശ്ചാത്യന്മാർ അധികം ശ്രദ്ധവെക്കുന്നത. ഇതിന്റെ ആവശ്യത്തിന്നായി ഒന്നാമത്തേതിനെ ഉപയോഗപ്പെടുത്തുന്നു. ഇതിനെ വലിയ പ്രധാനമായി ഗണിക്കുന്നതുകൊണ്ട അത രണ്ടാമത്തെ ലക്ഷണത്തെ കുറക്കുകയും ചെയ്യുന്നു ഇതാണ പാശ്ചാത്യപരിഷ്ക്കാരത്തിന്ന വലിയ ഒരു ദൂഷ്യമായി തീന്നിരിക്കുന്നത. ഈ സുഖാനുഭവത്തിന്നുള്ള ആഗ്രഹം തന്നെ പാശ്ചാത്യന്മാരെ ശക്തിയെ പൂജിക്കുവാനും ഉത്സാഹിപ്പിക്കുന്നു. നമ്മുടെ സ്ഥിതി ഇതിൽനിന്ന തീരെ വ്യത്യാസപ്പെട്ടിട്ടാണ. സുഖാനുഭവത്തിൽ അതിരുകടന്ന ലയിക്കുവാനുള്ള വാസന ഒരുകാലത്തും നമ്മുടെ പൂൎവ്വികന്മാർ വലിയതായി കരുതിട്ടില്ല. നമ്മുടെ മാതൃക പരിഷ്ക്കാരസ്ഥിതി പാശ്ചാത്യന്മാരുടേതല്ല. ശക്തി വദ്ധിപ്പിക്കേണമെന്നൊ, പട്ടാളത്തെ ഒരുക്കുട്ടി രാജ്യങ്ങൾ പിടിച്ചടക്കണം എന്നൊ, മറെറല്ലാം ത്യജിച്ചിട്ടും കച്ചവടം പുഷ്ടിവരുത്തണം എന്നൊ അല്ലായിരുന്നു നമ്മുടെ മതം. പ്രകൃതിയുടെ മാഹാത്മ്യത്തെ പററി ചിന്തിച്ച്, ആ ചിന്തയിൽ ലയിച്ച്, പ്രകൃതിയായുള്ള ഐക്യത വരുമ്പോൾ ഉണ്ടാകുന്ന ആനന്ദത്തെ അനുഭവിക്കുവാനായിരുന്നു നമ്മുടെ മഹാന്മാരുടെ ആഗ്രഹം. ഇങ്ങിനെയുള്ള മഹാന്മാരെയാണ നാം നമ്മുടെ രാജ്യത്ത പൂജിക്കുന്നത. അവരെയാണ നാം സ്തുതിക്കുന്നത. അവരുടെ നാമമാണ

നാം പാരായണം ചെയ്യുന്നത. പാശ്ചാത്യരാജ്യങ്ങളിലൊ, ആർ അവരുടെ ശക്തി വൎദ്ധിപ്പിച്ചുവൊ, ആർ അവൎക്ക ധനം അധികം ഉണ്ടാക്കികൊടുത്തുവൊ ആ മനുഷ്യൻ അവരുടെ സ്മരണക്ക പാത്രവാനായി തീരുന്നു. പാശ്ചാത്യപരിഷ്കാരത്തിന്റെ ഈ ദൂഷ്യമല്ലെ ഇപ്പോൾ യൂറോപ്പിൽ നടക്കുന്ന മഹായുദ്ധത്തിന്ന പ്രധാനകാരണമായി തീൎന്നിരിക്കുന്നത എന്ന സൂക്ഷ്മമായി ആലോചിച്ചാൽ സംശയിക്കേണ്ടിയിരിക്കുന്നു. ഈ കാൎയ്യത്തിൽ ശ്രദ്ധ നമുക്ക കുറെ കുറയുകകൊണ്ട അതു നമുക്ക മറ്റുവിധത്തിൽ നാശത്തിന്നും കാരണമായി വന്നിട്ടുണ്ട.

പാശ്ചാത്യപരിഷ്കാരത്തിന്റെ ദൂഷ്യഭാഗമാണ ഇപ്പോൾ ഈ നാട്ടിൽ പടൎന്നുപിടിക്കുന്നത. ഗുണമൊ, ദോഷമൊ, ആവശ്യമുള്ളതൊ, ഇല്ലാത്തതോ എന്നാലോചിക്കാതെ പാശ്ചാത്യന്മാർ പ്രവൃത്തിക്കുന്നതും, ആചരിക്കുന്നതും എല്ലാം യോഗ്യമാണ എന്ന തെറ്റിദ്ധാരണയിൽ നമ്മുടെ നാട്ടിൽ പലരും നിൎഭാഗ്യവശാൽ അതപ്രകാരം പ്രവൃത്തിക്കുവാനും, ആചരിക്കുവാനും ഉത്സാഹിക്കുന്നു. ഈ പരിഷ്കാരഭ്രമത്തെയാണ സ്വരാജ്യസ്നേഹികൾ ഇല്ലാതെയാക്കേണ്ടത. ഓരോ വിധത്തിലുള്ള വൃക്ഷങ്ങൾ ഓരോ തരത്തിലുള്ള മണ്ണിൽ വളരുന്നതുപോലെ ഓരോ പരിഷ്കാരം ഓരോ രാജ്യത്തിൽ മാത്രമെ വളൎന്ന പുഷ്ടിയിൽ വരു. ആ പരിഷ്കാരത്തെ കളഞ്ഞു പകരം അന്യപരിഷ്കാരത്തെ അവിടെ കൊണ്ടുവരുന്നത മേൽപറഞ്ഞ ഉപമയിലെ ഒരു മണ്ണിൽ വളൎന്ന വൃക്ഷത്തെ വേരോടെ പറിച്ചുകളഞ്ഞ മറ്റൊരുതരം മണ്ണിൽ നിന്നിരുന്ന വൃക്ഷത്തെ അവിടെ നടുന്നതുപോലെയാണ. ആദ്യത്തെതനശിക്കുകയും ചെയ്യൂ. പിന്നത്തെത വേരപിടിക്കുകയും ഇല്ല. എല്ലാ രാജ്യത്തിലെ പരിഷ്കാരവും ലോകവൎദ്ധനക്ക ആവശ്യമാണ. അതിനെ അതാത രാജ്യക്കാർ അതാത രാജ്യത്തിന്റെ സ്ഥിതിക്കനുസരിച്ച വളൎത്തികൊണ്ടുവരണം. മറ്റുള്ള രാജ്യങ്ങളിൽ നിന്ന കൊണ്ടുവരുന്ന പരിഷ്കാര ചിഹ്നങ്ങൾ ഇതിന്ന വളമായി കൊടുക്കുന്നതല്ലാതെ അതിന്റെ സ്ഥാനത്തേക്ക ഒരിക്കലും വരരുത. ഈ തത്വമാണ നമ്മുടെ നാട്ടുകാർ ഇപ്പോൾ ഗ്രഹിച്ചിരിക്കേണ്ടത.

# ആറാം ഭാഗം.

### സ്വദേശം തിരികെയും.

കപ്പൽ ഇതാ ഇളകുന്നു. ഓരോ നിമിഷം കഴിയുന്തോറും ഇംഗ്ലീഷ കരയിൽനിന്ന ദൂരെദൂരെ പോകുന്നു. കുറെക്കാലം അവിടെ താമസിച്ച് ആ രാജ്യത്തെയും, അവിടുത്തെ ജനങ്ങളെയും അറിയുവാൻ സാധിച്ച ഒരാൾക്ക കപ്പലിൽനിന്ന കരയിലേക്ക നോക്കുമ്പോൾ മനസ്സിൽ തിങ്ങിവരുന്ന വിചാരങ്ങൾ കടലാസിൽ എഴുതുന്നതിന്ന പ്രയാസമായി തോന്നുന്നു. മനുഷ്യർ തമ്മിലുള്ള വേർവാടസമയം അന്യോന്യമുള്ള ദോഷത്തെ മറന്നു ഗുണത്തെ മാത്രമെ തൽക്കാലം ഓൎക്കുന്നുള്ളു. അതുപോലെ നാം വളരെക്കാലം താമസിച്ച, പലവിധ അനുഭവങ്ങളാൽ ബന്ധിക്കപ്പെട്ടതായ ഒരു രാജ്യത്തെ വിട്ടു പിരിയുമ്പോഴും, അവിടുത്തെ ദോഷങ്ങളെ മറന്ന, നമ്മുടെ വേദനയെ വൎദ്ധിപ്പിക്കേണ്ടതിന്നോ എന്ന തോന്നുമാറ, ഗുണങ്ങൾ മാത്രമെ തൽസമയം മനസ്സിൽ ഉദിക്കുന്നുള്ളു. പക്ഷെ ഇതൊന്നും ആലോചിച്ചിരിക്കുവാനുള്ള സമയമല്ല ഇപ്പോൾ. കപ്പൽ മുങ്ങുന്നതും ജനങ്ങൾ നശിക്കുന്നതും സാധാരണയായിരിക്കുന്നു. യാത്രയെ സംബന്ധിച്ച പലതും ശ്രദ്ധയെ ആകൎഷിക്കുകയും ഉൽകണ്ഠയെ വൎദ്ധിപ്പിക്കുകയും ചെയ്യുന്നു. അന്യോന്യം ധൈൎയ്യപ്പെടുത്തുവാൻ ശ്രമിക്കുന്നുണ്ടെങ്കിലും ഭയം, യാത്രക്കാരിൽ എല്ലാവൎക്കും ഒരുപോലെയുണ്ട. പുറപ്പെട്ട മൂന്ന ദിവസം വളരെ സൂക്ഷിച്ചിരിക്കേണ്ടുന്ന ഘട്ടമാണ. ഇതിന്നുള്ള സകല ഒരുക്കങ്ങളും കപ്പലിൽ ചെയ്തിരിക്കുന്നു. കര വിട്ടു അധികസമയം കഴിയുന്നതിന്നുമുമ്പായി തോണികൾ താഴ്ത്തി കപ്പലിന്നു വല്ല അപകടവും നേരിട്ടുന്നപക്ഷം ക്ഷണത്തിൽ തോണിയിൽ കയറുവാനുള്ള തരത്തിൽ ആക്കിവെച്ചിരിക്കുന്നു. ആ നിലക്ക വരുന്നതായാൽ യാത്രക്കാ

രെല്ലാവരും ഇന്ന സ്ഥലത്തുവന്ന തെയ്യാറാകെണമെന്ന പരസ്യവും എഴുതി പററിച്ചിട്ടുണ്ട. ആദ്യത്തെ രാത്രിയിൽ ഞങ്ങൾക്ക അധികം ഭയത്തിന്ന ഇടയുണ്ടായില്ല. ഡോവർ കടലിടുക്കിൽകൂടിയാണ അന്നെത്തെ യാത്ര. ഇവിടം വളരെ ഭദ്രമായി കാത്തിരിക്കുന്ന സ്ഥലമാണ. ഒരുസമയം വല്ല അപകടവും നേരിട്ടാൽകൂടി അടുത്തുള്ള കപ്പലുകൾക്ക വന്ന രക്ഷിക്കുവാനും സാധിക്കും.

അന്നത്തെ രാത്രി അങ്ങിനെ കഴിഞ്ഞു. പിറെറ ദിവസം (ജൂൻ 20-ാംനു-) രാവിലെ ഇംഗ്ലണ്ടിൽ തെക്കുള്ള ഒരു തുറമുഖത്തു വന്ന കരയണഞ്ഞു. വിചാരിച്ചതിൽ അധികം, സംഗതിവശാൽ, ഞങ്ങൾക്ക അവിടെ താമസിക്കേണ്ടിവന്നു. അന്നു തന്നെ അവിടെനിന്ന പുറപ്പെടുന്നതിന്ന പകരം 21-ാംനു- രാത്രിയിൽ പതിനൊന്നര മണിക്കെ അവിടം വിട്ടുവാൻ സാധിച്ചുള്ളു. അന്ന രാത്രിയിൽ യാത്രക്കാരിൽ അധികം ആളുകൾക്കും ഉറക്കം ഉണ്ടായിട്ടില്ല. വെള്ളത്തിൽ താണുപോകാതിരിക്കുവാനായി വെണ്ട് (കോക്ക്)കൊണ്ടുണ്ടാക്കിയ ഒരുവക പട്ട എല്ലാവരുടെയും മുറിയിലും വെച്ചിട്ടുണ്ട. അത ഇട്ടു എപ്പോഴും ഒരുക്കത്തോടുകൂടി ഞങ്ങൾ കാത്തിരുന്നു. വല്ല ശബ്ദവും കേൾക്കുമ്പോൾ അത വെടിയൊ എന്നും, വല്ലവരും വേഗത്തിൽ നടക്കുന്നതകണ്ടാൽ എന്തൊ അപകടമൊ എന്നും ശങ്കിച്ചു ഭയംകൊണ്ടും, തണുപ്പുകൊണ്ടും വിറച്ച രാത്രി കാളരാത്രിയായിതന്നെ കഴിച്ചുകൂട്ടി. നേരം പുലന്നപ്പോൾ കുറെ സമാധാനമായി. കപ്പൽ ഇംഗ്ലിഷകടൽ വിട്ടു ബിസ്കെ ഉൾക്കടലിൽ എത്താറായിരിക്കുന്നുവെന്നറിഞ്ഞു.

ബിസ്കെ ഉൾക്കടൽ കടക്കുവാൻ ഒരു ദിവസത്തിൽ അധികം കഴിയണം. ഓളവും, തിരയും വളരെ കലശലായുണ്ടാകുന്ന സ്ഥലമാണ ഇത. പക്ഷെ ഞങ്ങളുടെ കപ്പൽ സഞ്ചരിച്ചിരുന്നസമയത്ത സമുദ്രം തടാകംപോലെ ശാന്തമായിരുന്നു.

1,300 നാഴിക സഞ്ചരിച്ച്, ലണ്ടൻ വിട്ട ആറാംദിവസം ജിബ്രറാൾട്ടറിൽ എത്തി. ജിബ്രാൾട്ടർ എത്താറാകുമ്പോൾ ദൂരെനിന്ന കാണുന്ന കാഴ്ച വളരെ മനോഹരമാണ. ഒരുവശത്ത ആഫ്രിക്കകരയും, മറെറ ഭാഗത്ത സ്പെയിൻ രാജ്യത്തിൻെറ കരയും, കപ്പൽ തുറമുഖത്തിൽ അടുക്കുന്നതോറും തെളിഞ്ഞുകാണുന്ന കോട്ടയും, അതിന്നുതാഴെ ഭംഗിയിൽ പണിചെയ്തിരിക്കുന്ന അനേകം ഭവനങ്ങളും എല്ലാം യാത്രക്കാരുടെ ശ്രദ്ധയെ ആകർഷിക്കുന്നു. വൈകുന്നേരം 5 മണിക്ക അവിടെ എത്തി. ആറു മണിക്കൂർ നേരം അവിടെ താമസിച്ച രാത്രി 11 മണിക്ക അവിടെനിന്ന പുറപ്പെട്ട മദ്ധ്യധരണി കടലിൽക്കൂടി യാത്രയായി. മാർസെയിൽസിൽ എത്തുന്നതുവരെ സ്പെയിൻകരയുടെ വളരെ സമീപിച്ചാണ കപ്പലിൻെറ യാത്ര. ചിലപ്പോൾ ഉയർന്നും, ചിലപ്പോൾ പരന്നും, കാണുന്ന കരയും, ഇടക്കിടെ ചിതറിക്കിടക്കുന്ന ചെറിയ ഗ്രാമങ്ങളും, ഇവയെയെല്ലാം അസ്തമനസമയം ആദിത്യഭഗവാൻ, തൻെറ ക്ഷയിച്ച തേജസ്സോടുകൂടി, നോക്കുന്നതും കണ്ടുകൊണ്ട രണ്ടുദിവസത്തെ യാത്ര അധികം മുഷിപ്പുകൂടാതെ കഴിഞ്ഞു. ലണ്ടനിൽനിന്ന പുറപ്പെട്ട എട്ടാംദിവസം വൈകുന്നേരം ആറുമണിക്ക ഞങ്ങൾ മാർസെയിൽസിൽ എത്തി. ഈ പട്ടണത്തെ പററി ഞാൻ ലണ്ടനിലേക്കുള്ള യാത്രയെ വിവരിച്ച കൂട്ടത്തിൽ അല്പം പ്രസ്താവിച്ചത വായനക്കാർ ഓർക്കുന്നുണ്ടായിരിക്കാം. പരന്ത്രീസുകാരുടെ പ്രധാന തുറമുഖമാണ ഇത. യുദ്ധംകൊണ്ട ഇവിടെ പറയത്തക്ക മാററമൊന്നും കണ്ടില്ല. യൂറോപ്പിലെ പട്ടണങ്ങളിൽ രാത്രിസമയം സാധാരണ കാണുന്ന കാഴ്ച ഇവിടെയും കണ്ടു. വെളിച്ചവും, തിരക്കും, ബീറകുടിയും, കാപ്പികുടിയും എല്ലാം പതിവുപ്രകാരം യാതൊരു കുറവും കൂടാതെ കാണാം. തിരക്കിൻെറ കൂട്ടത്തിൽ കാണുന്ന അനവധി പട്ടാളക്കാരും, യുദ്ധസംഭവങ്ങളെ ഉറക്കെ വിളിച്ചു

നടക്കുന്ന വൎത്തമാനകടലാസവില്പനക്കാരും, മാത്രമെ യുദ്ധത്തെ പററി ഓൎമ്മപ്പെടുത്തുവാൻ ഇവിടെയുള്ളു. പിറെറദിവസം ഉച്ചസമയം ഞങ്ങൾ ഈ തുറമുഖം വിട്ടു പുറപ്പെട്ടു. പിന്നെ രണ്ടുദിവസം കഴിഞ്ഞതിന്നുശേഷം കപ്പൽ വന്നണഞ്ഞത മാൾട്ട എന്ന ദ്വീപിലായിരുന്നു. മദ്ധ്യധരണികടലിൽ ഉള്ള ഒരു ചെറിയ ദ്വീപാണ ഇതു. എങ്കിലും വളരെ ചരിത്രപ്രസിദ്ധമാണു. വളരെ പുരാതനമായി ഇവിടെ പണിചെയ്തിരിക്കുന്ന ഒരു പള്ളിപോലെ ഇത്ര വിശേഷമായ ഒരു പള്ളി ഞാൻ വേറെയെങ്ങും കണ്ടിട്ടില്ല. ഇവിടുത്തെ സ്ത്രീകളുടെ ഉടുപ്പിന്നു ഒരു വിശേഷമുണ്ടു. എല്ലാവരും കറുപ്പചേലയാണ ധരിച്ചിരിക്കുന്നത. ഇത ചുമലിൽകൂടി തലയിലേക്ക വരുമ്പോൾ ഒരു കുടയുടെ ആകൃതിയായിതിരുന്നു. അവരുടെ നിറവും, ഉടുപ്പിൻെറ സമ്പ്രദായവും, മുഖത്തിൻെറ ആകൃതിയും, ജാത്യാലുള്ള അടക്കവും നമ്മുടെ രാജ്യത്തുള്ള ചില സ്ത്രീകളെ ഓൎമ്മപ്പെടുത്തും. മാൾട്ട വിട്ട മൂന്നാം ദിവസം പോൎട്ടസെയ്ഡിൽ എത്തി. പിറെറദിവസം രാവിലെ സൂവസ്തോട കടക്കുവാൻ തുടങ്ങി.

ഇംഗ്ലണ്ടിൽനിന്ന നാട്ടിലേക്ക വരുന്നസമയം യുദ്ധത്തിൻെറ വല്ല അംശവും കാണ്മാൻ സാധിക്കുമെങ്കിൽ അത ഇവിടെയാണ. തോട്ടിൽകൂടി കപ്പൽ വളരെ സാവധാനത്തിലാണ പോകുക. ഇരുവശത്തും നമ്മുടെ നാട്ടുകാരായ പട്ടാളക്കാരെ കാണാം. കുടിലുകളും, കൂടാരങ്ങളും, ഒട്ടകങ്ങളും, കുതിരകളും, പട്ടാളക്കാരും, പണിക്കാരും തോട്ടിൻെറ ഒരററംമുതൽ മറെറ അററംവരെ ഇടക്കിടെ കാണാം. കപ്പൽ അതിലെ കടന്നുപോകുമ്പോൾ അതിലുള്ള തങ്ങളുടെ നാട്ടുകാരെ കണ്ടപ്പോൾ ഉണ്ടായ സന്തോഷത്തെ അടക്കിവെക്കുവാൻ അവൎക്ക സാധിച്ചില്ല. ഹിന്തുസ്ഥാനിയിൽ എന്തെല്ലാമൊ പറയുന്നു. ആൎപ്പവിളിക്കുന്നു. തൊഴുകുന്നു. നമസ്കരിക്കുന്നു. ഇതെല്ലാം കാണുവാനിടയായതുകൊ

ആ സുവസ്തൊട കടന്നിരുന്ന ഒരുദിവസം വളരെ രസമായി കഴിഞ്ഞു. സുവസ്സിൽനിന്ന പുറപ്പെട്ടതോടുകൂടി കലശലായ ഉഷ്ണവും തുടങ്ങി. ഇത ഏകദേശം ബോമ്പെ അടുക്കാറാകുന്ന തുവരെ ഉണ്ടായിരുന്നു. ലണ്ടൻവിട്ട 23 ദിവസം കഴിഞ്ഞു. ജൂലായിമാസം 11-ാംനു- ഞായറാഴ്ച രാവിലെ 11 മണിക്ക സ്വരാജ്യത്തിന്റെ കര കാണാറായി.

'കര കാണുന്നു' 'കര കാണുന്നു' എന്ന ചിലർ പറയുന്നത കേട്ട മററുള്ളവരും ചെന്ന ദൂരദർശികണ്ണാടിയിൽകൂടി കരയെ നോക്കിനിന്നു. ഓരോ മിനുട്ട കഴിയുംന്തോറും ഭാരതഖണ്ഡത്തിന്റെ പശ്ചിമതീരം അധികാധികം തെളിഞ്ഞുവരുന്നു. പഞ്ചാബുകാരനും, മദിരാശിക്കാരനും, മഹരാഷ്ട്രനും, ബങ്കാളിയും ഒന്നിച്ചു നിന്ന മാതൃഭൂമിയെ അഭിവാദ്യം ചെയ്യുന്നത കണ്ട എന്റെ മനസ്സിൽ വിവരിക്കുവാൻ പ്രയാസമായ വികാരം ഉണ്ടായി. ജനനഭൂമിയിൽ കാൽ പതിക്കുവാനുള്ള അവസരത്തെ ക്ഷമയില്ലാതെ കാത്തുകൊണ്ട അടക്കുവാൻ പ്രയാസമായ സന്തോഷത്തോടുകൂടി അങ്ങോട്ടുതന്നെ നോക്കി.

വായനക്കാരെ! ഈ സന്തോഷം വളരെകാലം സ്വദേശംവിട്ട ദൂരെപോയി മടങ്ങുന്നവൎക്കമാത്രമെ അനുഭവിച്ചറിയുവാൻ കഴിയു. എത്ര ഫലപുഷ്ടിയില്ലാത്തതായാലും, എന്തു മരുഭൂമിയായാലും, പരിഷ്കാരം എത്ര കുറഞ്ഞതായാലും സ്വദേശം സ്വദേശം തന്നെ. അങ്ങിനെയിരിക്കെ ഈ മഹാഭൂമിയെ എത്രകണ്ട അധികം സ്നേഹിക്കണം! ഇവിടെ വിളയാത്ത ഫലം എന്ത! ഇവിടെ കാണാത്ത കാലാവസ്ഥ ഏത! പ്രകൃതി ഈ രാജ്യത്തെ എത്ര സുഭിക്ഷമാക്കി സൃഷ്ടിച്ചിരിക്കുന്നു! മഹാന്മാരായ ഋഷികൾ മനുഷ്യൎക്ക ജ്ഞാനോപദേശം ചെയ്തത ഇവിടെയല്ലെ! ശ്രീരാമൻ ജനിച്ചത ഇവിടെയല്ലെ! ഭഗവൽഗീത ഉണ്ടായത ഇവിടെയല്ലെ! അക്ബർ വാണത ഇവിടെയല്ലെ! കാളിദാസർ ജനിച്ചതും ഇ

വിടെയല്ലെ! ഇങ്ങിനെ വിചാരിച്ച സന്തോഷത്തോടും, ഭക്തിയോടുംകൂടി സ്വദേശത്തിൽ ചവിട്ടിയപ്പോൾ ഇത്ര മാഹാത്മ്യമേറിയ രാജ്യത്തെ ഇനിയും ഉയൎന്ന നിലയിൽ കൊണ്ടുവരുന്നതിന്ന അതിന്റെ സന്താനങ്ങൾ നിരന്തരം യത്നിക്കുന്നുണ്ടൊ എന്ന വിചാരിച്ച ലജ്ജയും, വ്യസനവും തോന്നി. വായനക്കാരെ! ... തിന്റെ കീൎത്തിയെ നിലനിൎത്തേണ്ടത നമ്മുടെ ഭാരമല്ലെ. ഇ... ന്റെ ശ്രേയസ്സിനെ വൎദ്ധിപ്പിക്കേണ്ടത നമ്മുടെ മുറയല്ലെ. അതിന്നുവേണ്ടി യത്നിക്കുന്നതിൽ അധികം സുഖപ്രദമായി നമുക്ക വേറെ എന്തിരിക്കുന്നു? അങ്ങിനെ നിങ്ങൾ വിചാരിക്കുന്നതായാൽ ഈ പുസ്തകം കയ്യിൽനിന്ന വെക്കുന്നതിന്നുമുമ്പായി, നിങ്ങളുടെ സമയത്തിൽ ഒരു ഭാഗവും, സമ്പാദ്യത്തിൽ ഒരു അംശവും മാതൃഭൂമിയുടെ ഉദ്ധാരണത്തിന്നായി സമൎപ്പണം ചെയ്യുമെന്ന സത്യം ചെയ്യുവിൻ.



